ശൂദ്രകന്റെ

# മൃച്ഛകടികം

എന്ന പ്രകരണം ഒരു സ്വതന്ത്ര തർജ്ജമ


പരിഭാഷാകാരൻ:

**സുനിൽകുമാർ ഏലംകുളം മുതുകുറുശ്ശി**

ഭാരതത്തിൽ അഭിനയകലയെ കുറിച്ച് ആദ്യസൂചന തരുന്ന ഗ്രന്ഥം പതഞ്ജലിയുടെ അഷ്ടദ്ധ്യായി മഹാഭാഷ്യമാണ് (കൃസ്തുവിനു മുൻപ് 500). അഞ്ചാം വേദമായ നാട്യശാസ്ത്രം എഴുതപ്പെടുമ്പോഴേയ്ക്കും ഭാരതത്തിൽ അങ്ങോളമിങ്ങോളം അഭിനയകലയും അതിന്റെ ആസ്വാദനവും പുഷ്കലമായിരുന്നു.

ഇന്ദ്രനും മറ്റ് ദേവതകളും ബ്രഹ്മാവിനെ ചെന്ന് കണ്ടു എന്നും ബ്രഹ്മാവിനോട് ജ്ഞാനം, ശൂദ്രനടക്കം എല്ലാ തരം ജനങ്ങൾക്കും എത്തുവാൻ പാകത്തിൽ ഒരു ഉപാധി ഉണ്ടാക്കി തരണം എന്നും അഭ്യർത്ഥിച്ചു. ശൂദ്രനു വേദം പഠിക്കാൻ പാടില്ലായിരുന്നു എന്ന് ഓർക്കുക. ബ്രഹ്മാവ്, ഋഗ്വേദത്തിൽ നിന്നും സംഭാഷണവും, സാമവേദത്തിൽ നിന്നും സംഗീതവും അനുകരണവിദ്യ യജൂർവേദത്തിൽ നിന്നും വികാരങ്ങൾ അഥർവ്വവേദത്തിൽ നിന്നും എടുത്ത് അഞ്ചാം വേദമായ നാട്യകല ഉണ്ടാക്കി എന്നാണ് ഭരതമുനി പറയുന്നത്.

സംസ്കൃത നാടകങ്ങളിൽ സംഗീതവും സംഭാഷണവും മുദ്രകളും അനുകരണവിദ്യയും രസാഭിനയവും എല്ലാമുണ്ട്. മാനസികാവസ്ഥകളെ പ്രതിനിധീകരിക്കുന്ന അഭിനയസങ്കേതമാണ് സംസ്കൃതനാടകങ്ങളിൽ അധികവും. സ്ഥലസമയങ്ങൾ ഒരു പരിമിതിയല്ല. ചില സംഭവങ്ങൾ നടക്കുന്നത് സ്വർഗ്ഗത്തിലെങ്കിൽ മറ്റ് ചിലത് ഭൂമിയിലോ പാതാളത്തിലോ ആയിരിക്കും. സ്ഥലവും സമയവും മാറ്റാൻ ഒരു തിരശ്ശീലയ്ക്ക് കഴിയും.

സംസ്കൃതനാടകങ്ങൾ മിക്കതും അഭിനയിച്ചിരുന്നത് അറിവുള്ള സഹൃദയത്വമുള്ള പ്രേക്ഷകർക്ക് മുന്നില്ലായിരുന്നു. മിക്കതും ശുഭപര്യവസായിയായ നാടകങ്ങൾ ആണ്. ധീരോദാത്തൻ, വീരൻ എന്നീ ഗുണങ്ങൾ ഉള്ളതായിരിക്കും നായകൻ. മിക്കനാടകങ്ങളും സദാചാരം, മറ്റ് വേദകാര്യങ്ങൾ, സമൂഹത്തിൽ അന്ന് മാനിച്ചിരുന്ന കാര്യങ്ങൾ എന്നിവ പ്രചരിപ്പിക്കാനും ഉതകുന്ന തരത്തിൽ ഉള്ളവയുമാണ്. ഭാസനാടകങ്ങൾ ആണ് ഇന്ന് ലഭ്യമായതിൽ വെച്ച് ഏറ്റവും പഴക്കമേറിയ നാടകസാഹിത്യങ്ങൾ. ഭാസനാടകങ്ങൾ കേരളത്തിൽ ആയിരത്തിലധികം കൊല്ലങ്ങളായി കൂടിയാട്ടം എന്ന കലാരൂപത്തിലൂടെ നമുക്ക് ലഭ്യമാണ്.

സംസ്കൃതകാവ്യങ്ങൾ സാമാന്യമായി രണ്ടാക്കി തിരിക്കാം. 1) കാണുവാനുള്ളതും (ദൃശ്യം) 2) കേൾക്കുവാനുള്ളതും (ശ്രവ്യം). ദൃശ്യകാവ്യങ്ങൾ അഭിനയിക്കാനുള്ളതാണ്. അതിനു അരങ്ങും നടന്മാരും എല്ലാം ആവശ്യമാണ്. ഈ ദൃശ്യകാവ്യങ്ങളെ തന്നെ രൂപകങ്ങൾ എന്നും ഉപരൂപകങ്ങൾ എന്നും രണ്ടായി തിരിച്ചിരിക്കുന്നു. അതിൽ തന്നെ രൂപകങ്ങളെ പത്തായി തിരിച്ചിരിക്കുന്നു.

1) നാടകം, 2) പ്രകരണം 3) ഭാണം 4) വ്യയോഗം 5) സമവാകരം 6) ഡിമം 7) ഈഹാമൃഗം 8) അങ്കം 9) വീഥി 10) പ്രഹസനം

(ഇവ മുകളിൽ എഴുതിയിരിക്കുന്നത് ശരിയായ സീക്വൻസിൽ അല്ല)

ഉപരൂപകങ്ങൾ പതിനഞ്ചായി തിരിച്ചിരിക്കുന്നു. കുറച്ച് വ്യത്യാസങ്ങൾ ഒഴിച്ചാൽ ഏകദേശം എല്ലാം ഒരുപോലെ തന്നെ. പൊതുവെ നമുക്ക് നാടകം എന്ന് തന്നെ വിളിക്കാം.

ഇതിൽ പ്രസിദ്ധമായ പ്രകരണങ്ങൾ:

1) അവിമാരകം 2) മൃച്ഛകടികം 3) മാലതീമാധവം 4) മല്ലികാമാരുതം

എന്നിവയാണ്.

പ്രകരണം എന്നതിൽ കഥാതന്തു പുരാണങ്ങളിൽ നിന്നും അല്ലാതെ, രചയിതാവിന്റെ സ്വന്തം ഭാവനയോ നാട്ടിൽ നടപ്പുള്ള കഥകളോ സംഭവങ്ങളോ (ലൗകീകം) ആയിരിക്കും. നാടകങ്ങളിലാകട്ടെ പുരാണപ്രസിദ്ധകഥകളായിരിക്കും കഥാതന്തു ആയിരിക്കുക. എന്നിരുന്നാലും നാടകത്തിലും പ്രകരണത്തിലുമൊക്കെ കഥാപാത്രസ്വഭാവങ്ങൾ ഏകദേശം ഒരുപോലെ തന്നെ ആണ്. നായകൻ സൽസ്വഭാവിയും ധീരപ്രശാന്തനുമായിരിക്കണം എന്ന് തുടങ്ങി പറയുന്ന കഥാപാത്രസ്വഭാവനിയമങ്ങൾ മൃച്ഛകടികം എന്ന പ്രകരണത്തിനും സ്വീകാര്യമാണ്.

ലഭ്യമായ പ്രകരണങ്ങളിൽ എന്തുകൊണ്ടും പ്രധാന്യമേറിയതാണ് ശൂദ്രകന്റെ മൃച്ഛകടികം. മൃച്ഛകടികം, മൺവണ്ടി എന്ന പേരിൽ മലയാളത്തിലേക്ക് വിവർത്തനം ചെയ്യപ്പെട്ടിട്ടുണ്ട്. ഒരുകാലത്ത് ഇത് കോഴിക്കോട് സർവ്വകലാശാലയിലെ എം. എ സംസ്കൃതം വിദ്യാർത്ഥികൾക്ക് പഠിക്കാനുണ്ടായിരുന്നതായി ഞാൻ ഓർക്കുന്നു. 1926-ല് എ ആര് രാജരാജവര്മ്മയും 1932-ല് വരവൂര് ശാമുമേനോനും 1978-ല് മേക്കാട്ട് കേശവ പട്ടേരിയും ഈ നാടകം പരിഭാഷപ്പെടുത്തി. (http://idaneram.blogspot.com/2013/09/blog-post_4796.html) എങ്കിലും ഇന്നു ലഭ്യമായ ഏക പരിഭാഷ മേക്കാട്ട് കേശവ പട്ടേരിയുടേതാണ് എന്ന് തോന്നുന്നു. കേശവൻ പട്ടേരിയുടേതല്ലാത്ത പരിഭാഷകളുടെ ഒരു കോപ്പി പോലും എനിക്ക് തൃശ്ശൂർ സാഹിത്യ അക്കാദമി ലൈബ്രേറിയിൽ കിട്ടിയില്ല. കൂടാതെ ഒരു കഥാസാരം മാത്രമടങ്ങിയ കുഞ്ഞുപുസ്തകവും ഞാൻ തൃശ്ശൂർ സാഹിത്യ അക്കാദമി ലൈബ്രേറിയിൽ കാണുകയുണ്ടായി. അതിനാൽ തന്നെ എന്റെ ഈ പരിഭാഷ ഉദ്യമത്തിനു സാധൂകരണം ഉണ്ട് എന്ന് വിശ്വസിക്കുന്നു.

മൃച്ഛകടികം കെ.പി.എ.സി നാടകമാക്കിയിട്ടുണ്ട് എന്ന് തോന്നുന്നു. ഗിരിഷ് കർണ്ണാടിന്റെ "ഉത്സവ്" എന്ന ഹിന്ദി സിനിമ ഇതിനെ അടിസ്ഥാനമാക്കിയതാണ് എന്ന് പറയുന്നുണ്ടെങ്കിലും അനവധി വ്യത്യാസങ്ങൾ മൂലകൃതിയായ മൃച്ഛകടികവും 'ഉത്സവ്' എന്ന സിനിമയും തമ്മിലുണ്ട്. വേറേയുമുണ്ട് സിനിമകളും നാടകങ്ങളും. കൂടുതൽ എനിക്ക് അറിയില്ല.

മൃച്ഛകടികത്തിന്റെ രചയിതാവിനെ സംബന്ധിച്ച് അനവധി അഭിപ്രായങ്ങൾ നിലവിലുണ്ട്. അതിനുപ്രധാനകാരണം ശൂദ്രകൻ എന്ന ആളെഴുതിയ മറ്റ് രചനകൾ ഇതുവരെ കണ്ടെടുത്തിട്ടില്ല എന്നത് തന്നെ ആണ്. കൂടാതെ മൃച്ഛകടികത്തിൽ രചയിതാവിനെ പറ്റി പറയുന്ന ഭാഗങ്ങൾ വിദ്വാന്മാർക്ക് സംശയാസ്പദമായും നിലകൊള്ളുന്നു. എന്നിരുന്നാലും ചിലത് സൂചിപ്പിക്കട്ടെ

കാളിദാസന്റേയും ഭവഭൂതിയുടേയും മുന്നേയും ഭാസനുശേഷമോ സമകാലിനനോ ആയി ജീവിച്ചിരുന്നിരുന്ന വ്യക്തി ആണ് ശൂദ്രകൻ എന്ന് പൊതുവെ സമ്മതിച്ച കാര്യമാണ്. എന്നാലും അഭിപ്രായഭേദങ്ങളുമുണ്ട്. ദണ്ഡിയുടെ ദശകുമാരചരിതത്തിലെ വർണ്ണനകളുമായി മൃച്ചകടികവർണ്ണനകൾ ഒത്ത് ചേരുന്നതിനാൽ ദണ്ഡിയാണ് കർത്താവ് എന്ന് വാദിക്കുന്നവരുമുണ്ട്.

ഭാസന്റെ ചാരുദത്തം (നാലദ്ധ്യായങ്ങളേ കണ്ട് കിട്ടിയിട്ടുള്ളൂ) ഇതേ കഥ പറയുന്നതിനാൽ ഭാസന്റെ രചനയായി കണക്കാക്കുന്നവരും ഉണ്ട്.

അജ്ഞാതനാമാവ് ആൺ എഴുതിയിരിക്കുന്നത് എന്നും ശൂദ്രകൻ എന്ന പേരിൽ ഒരാളില്ല എന്നും പറയുന്നു. കൃതിയ്ക്ക് പ്രചാരം കിട്ടാൻ വേണ്ടി കാളിദാസനും വളരെ മുന്നേ ഉള്ള ശൈലി സ്വീകരിച്ച് കാളിദാസനുശേഷമുള്ള ഒരാൾ എഴുതി പ്രസിദ്ധീകരിച്ചതാവാം എന്നും പറയുന്നു
ശൂദ്രരായവർ രാജാവിന്റെ വിശ്വസ്തസേവകന്മാരാകുന്നു. ബ്രാഹ്മണൻ വേശ്യയെ സ്നേഹിക്കുന്നു. ബ്രാഹ്മണൻ മോഷണം ചെയ്യുന്നു രാജാവിനെതിരെ ജനങ്ങൾവിപ്ലവം നടത്തി ഒരു ഇടയൻ രാജാവാകുന്നു എന്നിത്യാദി എഴുതിയതിനാൽ എഴുതിയ ആൾ രാജാവുമായതിനാൽ ശരിക്കുള്ള പേരുവെച്ചാൽ നാശമാകും ഫലം. മാത്രമല്ല കഥ ഭാസന്റെ ചാരുദത്തവുമായി യോജിക്കുന്നുമുണ്ട്. അപ്പോൾ കഥ മോഷ്ടിച്ചു എന്നും പേരുവരാം. അതിനാൽ യഥാർത്ഥപേർ മറച്ച് വെച്ച് ശൂദ്രകൻ എന്ന തൂലികാനാമം സ്വീകരിച്ചു എന്നും പറയപ്പെടുന്നു.

നാട്യശാസ്ത്ര/ദശരൂപക നിയമങ്ങൾ കൃത്യമായി പാലിക്കപ്പെടുന്നില്ല ഈ പ്രകരണത്തിൽ. നാട്യശാസ്ത്രനിയമപ്രകാരം വധം അരങ്ങത്ത് വിലക്കിയിരിക്കുന്നു. എന്നാൽ ഇതിൽ നായകനെ തന്നെ വധിക്കാൻ തുടങ്ങുന്ന രംഗം കാണാം. കൃതിയുടെ പേർ നായകനേയോ നായികയേയോ സംബന്ധിച്ച് ആകണം എന്ന് ശാസ്ത്രം പറയുന്നു. എന്നാൽ ഈ കൃതിയുടെ പേർ അതിന്റെ കഥാതന്തുവിന്റെ പരിണാമത്തിലെ ഒരു പ്രധാനസംഭവവുമായി ബന്ധപ്പെടുത്തി ആണ്. കുലസ്ത്രീയും വേശ്യയും ഒരുമിച്ച് അരങ്ങിൽ വരരുത്. എന്നാൽ ഈ പ്രകരണത്തിൽ അവർ ഒരുമിച്ച് വരുന്നുമുണ്ട് ആലിംഗനം ചെയ്യുന്നുമുണ്ട്. അതിനു കാരണം ഇത്തരം നിയമങ്ങൾ എല്ലാം മൃച്ഛകടികം എഴുതി കഴിഞ്ഞതിനു ശേഷം വന്നതോ അംഗീകരിക്കപ്പെട്ടതോ ആകാം അതുമല്ലെങ്കിൽ ഇത്തരം നിയമങ്ങൾ എഴുതിയവർ ഈ പ്രകരണത്തെ കാര്യമാക്കി എടുത്തുകാണില്ല എന്നും അനുമാനിക്കാം.

മൃച്ഛകടികത്തിന്റെ രചനാകാലം ക്രിസ്തുവിനു മുൻപ് 500 മുതൽ ശേഷം ഒന്നാം നൂറ്റാണ്ട് വരെ എന്ന് ഏകദേശം കണക്കാക്കുന്നു. ക്രിസ്തുവിനു മുൻപ് മൂന്നാം നൂറ്റണ്ടു മുതൽ ക്രിസ്തുവിനു ശേഷം അഞ്ചാം നൂറ്റാണ്ടുവരെ ഉള്ള ഏതെങ്കിലും ഒരു കാലത്ത് ആകാം ശൂദ്രകൻ ജീവിച്ചിരുന്നത് എന്ന് ഇംഗ്ലീഷ് വിക്കിപീഡിയ പറയുന്നു.

ശൂദ്രകൻ ദക്ഷിണഭാരതത്തിൽ ജീവിച്ചിരുന്ന ആളായാരിക്കണം എന്ന് മൃച്ഛകടികം പ്രകരണത്തിലെ "ഭഗവതി സഹ്യവാസിനി" തുടങ്ങിയ പ്രയോഗങ്ങളെക്കൊണ്ട് മനസ്സിലാക്കാം. ദക്ഷിണഭാരതത്തിൽ കാർത്തികേയനെ (സുബ്രഹ്മണ്യനെ) കള്ളന്മാരുടെ ദൈവമായി കരുതിയിരുന്നു. ഈ കൃതിയിൽ ചോരനായ ശർവിലാകൻ കാർത്തികേയനെ സ്തുതിയ്ക്കുന്നത് കാണാം. താരകാസുരനെ വധിക്കാനായി ക്രൗഞ്ചമലതുരന്നു എന്നതാണ് അതിനുകാരണമായി പറയപ്പെടുന്നത്.

ഈ ജനുസ്സിൽ പെട്ടതിൽ കണ്ടെടുക്കപ്പെട്ട ഒരേ ഒരു കൃതിയാണ് മൃച്ഛകടികം. മൃച്ഛകടികം എന്നാൽ മണ്ണുകൊണ്ട് ഉണ്ടാക്കിയ വണ്ടി എന്ന് മലയാളത്തിൽ അർത്ഥം പറയാം. എന്താണ് ഈ പ്രകരണത്തിനു പ്രത്യേകത എന്ന് എന്റെ തോന്നലുകൾ കൂടെ പങ്ക് വെയ്ക്കട്ടെ.:

ജാതിവ്യവസ്ഥ ഇല്ലാത്ത ഭാരതത്തെ പറ്റി നമുക്ക് കേട്ടറിവ് പോലും ഇല്ല. അത്ര പഴയതും ദൃഢമൂലമായതുമായ ഒരു സംഗതി ആണ് ജാതിവ്യവസ്ഥ. നമ്മളറിയുന്ന ജാതിവ്യവസ്ഥയിൽ നിന്നും മൃച്ഛകടികത്തിൽ പ്രതിപാദിക്കുന്ന ജാതിവ്യവസ്ഥ മാറ്റമുണ്ടായിരിക്കാം. കാരണം ശൂദ്രനു അറിവ് നിഷിദ്ധമാണ്. എന്നാൽ മൃച്ഛകടികം രചയിതാവിന്റെ പേരുതന്നെ ശൂദ്രകൻ എന്നാണ്.

മാത്രമല്ല അദ്ദേഹം രാജാവുമായിരുന്നു എന്ന് പ്രകരണത്തിന്റെ തുടക്കത്തിൽ പറയുന്നു. (ഈ ഭാഗങ്ങൾ ഞാൻ തർജ്ജുമ ചെയ്തിട്ടില്ല.) കൂടാതെ മോഷ്ടാവായ ബ്രാഹ്മണൻ,നായകൻ ആയി വേശ്യയെ പ്രേമിയ്ക്കുന്ന ബ്രാഹ്മണൻ, ബ്രാഹ്മണനെ ചീത്ത പറയുന്ന മറ്റ് ജാതിക്കാർ, ബ്രാഹ്മണർ തന്നെ പല തട്ടുകളിലുമായി ഉണ്ടായിരുന്നു എന്ന് തോന്നിക്കുന്ന വിധത്തിൽ വിദൂഷകബ്രാഹ്മണൻ എന്ന കഥാപാത്രം. തോൽപ്പണിക്കാർ, രാജാവിന്റെ വിശ്വസ്തസേവകർ ആയി കുലത്തൊഴിൽ വിട്ട് മറ്റ് പണികൾ ചെയ്യുന്നു. ഇതിലെ ചണ്ഡാലന്മാരുടെ സംഭാഷണം ശ്രദ്ധിച്ചാൽ അവർ വിദ്യഭ്യാസമുള്ളവർ ആണെന്ന് ഉറപ്പ് പറയാം. വൈദികധർമ്മം പ്രചാരത്തിൽ ഉണ്ടായിരുന്നു. ബുദ്ധധർമ്മവും പ്രചാരത്തിൽ ഉണ്ടെങ്കിലും പൊതുവെ ബുദ്ധഭിക്ഷുവിന്റെ ദർശനം അപശ്ശകുനമായി കണക്കാക്കുന്നതായി കൃതിയിൽ കാണുന്നു.

മൈത്രേയൻ (വിദൂഷകൻ) നികൃഷ്ട ബ്രാഹ്മണകുലത്തിൽ ജനിച്ചവൻ ആണ്. പാമ്പുകൾക്കിടയിൽ നീർക്കോലി പോലെ എന്ന് മൈത്രേയൻ സ്വയം വിശേഷിപ്പിക്കുന്നുണ്ട്. അതായത് ബ്രാഹ്മണരിൽ തന്നെ ഉച്ചനീചത്വങ്ങൾ ഉണ്ടായിരുന്നിരിക്കാം. ശർവിലാകൻ ബ്രാഹ്മണനെങ്കിലും മോഷ്ടാവ് ആണല്ലൊ. ശർവിലാകനു വേശ്യാസംസർഗ്ഗം ഉണ്ടായതുകൊണ്ടായിരിക്കാം വസന്തസേനയുടെ തോഴിയായ രദനികയും ആയി പ്രേമത്തിൽ ആയത്.

കൂടാതെ, ഭരിച്ചിരുന്ന രാജാവിനെ വധിച്ച് ഒരു ഇടയബാലൻ രാജാവാകുന്ന ജനങ്ങളുടെ അട്ടിമറിക്കഥ അല്ലെങ്കിൽ വിപ്ലവം കൂടെ ഉണ്ട് കഥാതന്തുവിന്റെ പശ്ചാത്തലത്തിൽ. ആ ഭരണമാറ്റം വളരെ പ്രധാനവുമാണ് ഈ പ്രകരണത്തിൽ.

ജാതിവ്യവസ്ഥ വേരുപിടിക്കുന്നതിനും മുൻപ് ഉള്ള കാലഘട്ടമായിരിക്കാം കൃതിയിലെ കാലഘട്ടം എന്നും അനുമാനിക്കാവുന്നതാണ്. ബുദ്ധഭിക്ഷുക്കൾ ജനസമ്മതരായിരുന്നു. ജനിച്ച ജാതിയിൽ നിന്നും വിഭിന്നമായ തൊഴിൽ സ്വീകരിച്ചിരുന്നു. (പാലക) രാജാവ് ക്ഷത്രിയനാണോ അല്ലയോ എന്ന് പറഞ്ഞിട്ടില്ല. ശൂദ്രനെങ്കിലും ഉയർന്നപദവി വഹിക്കാമായിരുന്നു. (ചന്ദനകനും വീരകനും തോൽപ്പണിക്കാരായിരുന്നു എന്ന് ഓർക്കുക). സതി അനുഷ്ഠിച്ചിരുന്നു. അടിമത്തവും ഉണ്ടായിരുന്നു.

അറിയപ്പെടുന്ന ദളിത് പക്ഷരചനകളിൽ ഏറ്റവും ആദ്യത്തേത് മൃച്ഛകടികം ആയിരിക്കാം എന്ന് ഉദ്ഘോഷിക്കുന്നവരുമുണ്ട്.

വ്യത്യാസം കൃത്യമാണ്.. എല്ലാവരും പുരാണവും പുരാണകഥകളും പറയുമ്പൊൾ ഈ മൃച്ഛകടികമെഴുതിയ ശൂദ്രകൻ (പേരുതന്നെ ശ്രദ്ധിക്കുക, ക്ഷത്രിയൻ എന്ന് കവിയെ പറ്റി പറയുമ്പോൾ സൂത്രധാരൻ ശൂദ്രകനെ വിശേഷിപ്പിക്കുന്നുണ്ട്.) പുരാണത്തിന്റേയോ മറ്റ് വ്യവസ്ഥാപിതമായ ഒരു കഥയുടേയും പിന്നാലെ പോകാതെ അവനവന്റെ ഭാവന (അത് നമക്ക് കൃത്യമായി പറയാൻ ഇന്ന് പറ്റില്ല. കാരണം രേഖപ്പെടുത്തുന്നത് രാജാക്കന്മാരുടെ കാര്യം മാത്രമല്ലേ ഉള്ളൂ. ചെലപ്പോൾ അന്ന് നടന്നതുമാകാം.) ഉപയോഗിച്ച് വ്യവസ്ഥാപിതമാർഗ്ഗങ്ങൾക്ക് എതിരെ നടന്ന് രംഗാഭിനിയം നടത്തി വിജയിച്ചിട്ടുണ്ടാകാം. മൃച്ഛകടികത്തിൽ മറ്റ് കൃതികളിൽ കാണാത്തതരത്തിൽ പ്രാകൃതം ഉപയോഗിച്ചിട്ടുണ്ട് ശൂദ്രകൻ. പ്രാകൃതം തന്നെ ശൗരസേനി, അവന്തിജ, പ്രാച്യ. മാഗധി, ശകാരി തുടങ്ങിപലവിധമുണ്ട്. മിക്കതും ഇതിൽ പ്രയോഗിക്കപ്പെടുന്നുമുണ്ട്. സംസ്കൃതം സാധാരണ പണ്ഡിതന്മാർക്ക് മാത്രമുള്ള ഭാഷയാണ്. പ്രാകൃതമാണ് നടപ്പ് സാധാരണ ഭാഷ. (സംസ്കൃതം പറയുന്ന സ്ത്രീ പാട്ട് പാടുന്ന പുരുഷൻ രണ്ടും സഹിക്കില്ല എന്ന് വിദൂഷകൻ ഒരിടത്ത് ഇതിൽ പറയുന്നുണ്ട്.) ഇത്രയും പ്രാകൃതം

ഉപയോഗിക്കണമെങ്കിൽ ഇത് സാധാരണ ജനങ്ങൾ കണ്ട് ആസ്വദിച്ചിരുന്നതായി നമുക്ക് അനുമാനിക്കാം. അറിയപ്പെടുന്ന സംസ്കൃതനാടകങ്ങൾ തനതായ രീതിയിൽ ആസ്വദിക്കാൻ സംസ്കൃതം അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണ് എന്ന് ഓർക്കുക.

എന്റേത് കൃത്യമായ പരിഭാഷ ആണെന്ന് ഞാൻ അവകാശപ്പെടില്ല എന്ന് മാത്രമല്ല, ഇത് മൂലകൃതിയിലേക്ക് ഒരു സൂചകം മാത്രമേ ആകുന്നുള്ളൂ എന്ന് പറയുകയും ചെയ്യുന്നു. മൂലകൃതിയുടെ ഇംഗ്ലീഷ്, ഹിന്ദി പരിഭാഷകൾ ഇന്റെർനെറ്റിൽ സൗജന്യമായി ലഭ്യമാണ്. എന്നാൽ അമ്മ മലയാളത്തിൽ ലഭ്യമല്ല. മലയാളത്തിൽ കഥ പറഞ്ഞുതന്ന് മൂലകൃതി വായിക്കാൻ പ്രേരിപ്പിക്കുമെങ്കിൽ അത്രയും നല്ലത് എന്ന് മാത്രമേ ഞാൻ കരുതിയിട്ടുള്ളൂ.

ഈ കൃതി കുറ്റവിമുക്തമാണെന്ന് പറയാൻ സാധിക്കില്ല. ആദ്യമാദ്യം മെല്ലെ മെല്ലെ നീങ്ങുന്ന കഥാതന്തു പിന്നീട് ത്വരിതമായി അവസാനത്തെ ഒരു അദ്ധ്യായം സംഭവബഹുലമാക്കിയിട്ടുണ്ട്. ഇത് ഒരു കുറവല്ല എങ്കിലും വായിക്കുന്ന സമയത്ത് നമുക്ക് പല കുറവുകളും അനുഭവപ്പെടാം. എന്നിരുന്നാലും ഈ ജനുസ്സിൽ പെട്ട ഇത്രയും നല്ല മറ്റൊരു കൃതി ഇല്ല എന്ന് തന്നെ പറയാം.

ഞാൻ അവലംബിച്ചിരിക്കുന്ന ഗ്രന്ഥങ്ങൾ:

1) മൃച്ഛകടികം. ഭാവപ്രകാശിക സംസ്കൃത-ഹിന്ദി വ്യാഖ്യാനം. പ്രൊഫ:ജയശങ്കർലാൽ ത്രിപാഠി. കൃഷ്ണദാസ് സംസ്കൃതി സീരീസ്, കൃഷ്ണദാസ് അക്കാദമി, വാരണാസി.

2) ദ ലിറ്റിൽ ക്ലേ കാർട്ട് - ഇംഗ്ലീഷ് പരിഭാഷകൻ: ആർതർ വില്യം റൈഡർ. ഹാർവാർഡ് യൂണിവേഴ്സിറ്റി പ്രസിദ്ധീകരണം

3) ദ മൃച്ഛകടി ഓർ ദ ടോയ് കാർട്ട് - ഇംഗ്ലീഷ് പരിഭാഷകൻ: ഹോരസ് ഹൈമൻ വിൽസൻ വി ഹോൾക്രോഫ്റ്റ്, ഏഷ്യാറ്റിക് പ്രസ്സ്, കൽക്കട്ട

4) മൃച്ഛകടികം - മലയാളം പരിഭാഷകൻ - മേക്കാട്ട് കേശവ പട്ടേരി

ഇതിൽ ആദ്യമൂന്നെണ്ണം സൗജന്യമായി ഇന്റെർനെറ്റിൽ ലഭ്യമാണ്.

ഈ പരിഭാഷയിൽ തെറ്റുകളും കുറവുകളും ഉണ്ടായിരിക്കും. അവ ദയാപൂർവ്വം ചൂണ്ടിക്കാണിച്ചാൽ തിരുത്തുന്നതാണ്. പരിഭാഷ ആധികാരികമാണെന്ന് അവകാശവാദം ഇല്ല.

# പാത്രപരിചയം

പുരുഷന്മാർ
സൂത്രധാരൻ:

ചാരുദത്തൻ:
നായകൻ. ഉജ്ജയിനിയിലെ ഒരു നഗരവാസി. ബ്രാഹ്മണനായ കച്ചവടക്കാരൻ. ഉത്തമൻ, സാത്വികൻ, ദീനദയാലു ദാനശീലൻ ശരണാഗതവത്സലൻ, ഉദാരമതി, കുലീനൻ, കുലപ്രേമി, ആദർശവാദി, കലാപ്രേമി, ധർമ്മപാരായണൻ, സത്യവാൻ, ക്ഷമാശീലൻ, കാമുകൻ എന്ന് തുടങ്ങി സ്വഭാവഗുണങ്ങൾ. എന്നാൽ കർമ്മ-കർമ്മഫലത്തേക്കാൾ ഭാഗ്യത്തിൽ വിശ്വസിക്കുന്നവൻ.

വിദൂഷകൻ:
വിദൂഷകന്റെ പേർ മൈത്രേയൻ എന്നാണ്. ബ്രാഹ്മണനെങ്കിലും താഴ്ന്നബ്രാഹ്മണ കുലത്തിൽ ജനിച്ചവൻ. ഭക്ഷണപ്രിയൻ. ഭീരു. സുഹൃത്തിനെ അകമഴിഞ്ഞ് സ്നേഹിക്കുന്നവൻ/സൗഹൃദമാണ് ഏറ്റവും വലിയത് എന്ന് കരുതുന്നവൻ. ബ്രാഹ്മണരുടെ ധർമ്മങ്ങളിൽ അധികം വിശ്വസിക്കാത്തവൻ. ചിലസമയം വിഡ്ഢിയെപോലെ പെരുമാറുന്നവൻ.
ചാരുദത്തന്റെ അടുത്ത സുഹൃത്ത്.

ശകാരൻ:
പ്രതിനായകൻ. പാലകരാജാവിന്റെ അളിയൻ. നയകനായികമാർക്കുള്ള ഒരു ഗുണങ്ങളുടെ വിപരീതഗുണങ്ങൾ മാത്രമുള്ള ആൾ. കൂടാതെ അൽപ്പം കൊഞ്ഞപ്പടയും ഇല്ലാത്ത അറിവ് ഉണ്ട് എന്ന് കാണിക്കാനുള്ള പ്രദർശനമനോഭാവവും ഉണ്ട്. സംസാരത്തിൽ അക്ഷരസ്പുടത ഒട്ടും ഇല്ല. സംസാരത്തിൽ “ശ“ എന്ന ശബ്ദം കൂട്ടുന്നതിനാൽ പേരുതന്നെ ശകാരൻ എന്നായി. സ്ത്രീകളെ കൊല്ലുന്നത് ശൂരത്വം എന്ന് വിശ്വസിക്കുന്നവൻ. പേടിത്തൊണ്ടൻ എങ്കിലും ധീരതനടിയ്ക്കുന്നവൻ.

വിടൻ1:
ശകാരന്റെ സഹചാരിയും കൂട്ടുകാരനും. പെൺകോന്തനെങ്കിലും ജ്ഞാനിയാണ്.

ശകാരന്റെ ഭൃത്യൻ:
സംസ്ഥാനകന്റെ ഭൃത്യൻ. സ്ഥാവരകൻ വണ്ടിക്കാരൻ

സംവാഹകൻ:
ചാരുദത്തന്റെ പൂർവ്വജോലിക്കാരൻ. സുഗന്ധലേപകൻ. ചൂതുകളിക്കാരൻ. പിന്നീട് ബുദ്ധഭിക്ഷു

മാഥുരൻ:
ചൂതുകളികേന്ദ്രത്തിന്റെ അധിപൻ. രാജസഭാംഗം

ദുർദുരകൻ:
മറ്റൊരു ചൂതുകളിക്കാരൻ

വർദ്ധമാനകൻ:
ചാരുദത്തന്റെ ഭൃത്യൻ. വണ്ടിക്കാരൻ.

ശർവിലകൻ:
ബ്രാഹ്മണൻ. പക്ഷെ കള്ളൻ. എന്നാലും വിശ്വസ്ത സുഹൃത്ത്. സൗഹൃദത്തെ അതിയായി മാനിക്കുന്നവൻ. ബുദ്ധിമാൻ. ഉജ്ജയിനി നഗരവാസി അല്ല. പുറത്ത് നിന്ന് വന്ന് രേഭിലൻ എന്ന ഗായകന്റെ ഗൃഹത്തിൽ താമസിക്കുന്നവൻ ആണ്. അൽപ്പം മുൻകോപി. എന്തിനും സ്വന്തം അഭിപ്രായമുണ്ട്.

ഭൃത്യൻ:
വസന്തസേനയുടെ ഭൃത്യൻ

ബന്ധുലൻ:
വേശ്യയുടെ പുത്രൻ. വസന്തസേനയുടെ ആശ്രിതനായ യുവാവ്

കുംഭിലകൻ:
വസന്തസേനയുടെ സേവകൻ

വിടൻ2:
വസന്തസേനയുടെ സഹചാരി

രോഹസേനൻ:
ചാരുദത്തന്റെ പുത്രൻ

ആര്യകൻ:
ഇടയയുവാവ്. ജയിൽവാസി. പിന്നീട് രാജാവ്

വീരകൻ:
നഗരപാലകൻ

ചന്ദനകൻ:
മറ്റൊരു നഗരപാലകൻ

ശോധനകൻ:
കോടതിയിലെ ജോലിക്കാരൻ

അധികരണികൻ:
ന്യായാധിപൻ

ശ്രേഷ്ഠി:
പ്രധാനമായും രത്നം മുതലായവിലപിടിപ്പുള്ളവ പരിശോധിക്കാനും കച്ചവടനിയമങ്ങൾ ഉപദേശിയ്ക്കാനും നിയമിതനായ ആൾ.

കായസ്ഥൻ:
അഡ്മിനിസ്ട്രേറ്റർ. രേഖകൾ സൂക്ഷിക്കുന്നവൻ. കോടതികാര്യങ്ങൾ എഴുതി എടുക്കുന്നവൻ. ഉപദേശി.

ചണ്ഡാലൻമാർ (ഗോഹനെന്നും അഹിന്തനെന്നും പേരായ രണ്ട് പേരുണ്ടെങ്കിലും സംഭാഷണങ്ങൾ മിക്കതും രണ്ട് പേർക്കും കൂടിയാണ് ശൂദ്രകൻ എഴുതിയിരിക്കുന്നുള്ളത്):
ചാതുർവർണ്ണാധിഷ്ഠിതമായ ജാതിവ്യവസ്ഥയിൽ പുറത്ത് നിൽക്കുന്നവൻ. വനവാസി. പറയൻ ദരിദ്രവാസി. തൊട്ടുകൂടാത്തവൻ

ജീർണ്ണവൃദ്ധൻ:
ചാരുദത്തന്റെ സുഹൃത്ത്. അരങ്ങത്ത് വരുന്നില്ല
പാലകൻ: ഉജ്ജയിനിയിലെ രാജാവ്. അരങ്ങത്ത് വരുന്നില്ല
രേഭിലൻ:ഉജ്ജയിനിയിലെ ഒരു വ്യാപാരിയും ചാരുദത്തന്റെ സുഹൃത്തും നല്ലൊരു ഗായകനും ആണ്. അരങ്ങത്ത് വരുന്നില്ല.
സിദ്ധൻ: ആര്യകൻ രാജാവാകും എന്ന് പ്രവചിക്കുന്ന മഹാത്മാവായ യോഗി. അരങ്ങത്ത് വരുന്നില്ല.

സ്ത്രീകൾ
നടി: സൂത്രധാരന്റെ പത്നി.

വസന്തസേന:
നായിക. ഗണിക, നഗരവധു, വേശ്യ (പലതരത്തിലുമുള്ള വേശ്യകൾ ഉണ്ടായിരുന്നു എന്ന് തോന്നുന്നു. ദേവദാസികൾ അമ്പലങ്ങളിൽ ഡാൻസ് കളിക്കുകയും അമ്പലവട്ടത്ത് മാറ്റം വേശ്യാവൃത്തിയിൽ ഏർപ്പെടുകയും ചെയ്യുന്നവരായിരിക്കാം. എന്നാൽ വസന്തസേനപോലെ ഉള്ളവർ സമൂഹത്തിൽ ഉന്നതരായിരുന്നു. രാജസഭയിൽ അംഗവുമായിരുന്നു. വേശ്യകൾക്ക് സ്വകാര്യജീവിതം വിലക്കപ്പെട്ടതായിരുന്നു. വസന്തസേന ഗണിക, നഗരവധു എന്ന ഗണത്തിൽ കൂട്ടാം. അതുല്യമായ ധനസമ്പത്തിന്റെ ഉടമയാണ്. എന്നാൽ ധനാർത്തി ഇല്ലാത്തവൾ. പിശുക്കിയുമല്ല. വിദ്യാസമ്പന്നയാണ്. പ്രതിഭാശാലിനി, വിവിധ കലകളിൽ പ്രാവീണ്യമുള്ളവൾ. കാമുകി. ദീനാനുകമ്പ, ദാനശീലം തുടങ്ങിയ സർവ്വഗുണശാലിനി.

ധൂത:
ചാരുദത്തന്റെ ധർമ്മപത്നി. സദ്ഗുണസമ്പന്ന. പതിവ്രത. കുലീന. മൃച്ഛകടികം പ്രകരണത്തിലെ മറ്റൊരു നായിക എന്ന് പറയാം. അധികം പ്രത്യക്ഷപ്പെടുന്നില്ല.

രദനിക:
ചാരുദത്തന്റെ ഭൃത്യ

ചേടി:
വസന്തസേനയുടെ ദാസി

മദനിക:
വസന്തസേനയുടെ പ്രിയപ്പെട്ട ദാസി. ശർവിലകന്റെ പ്രേമഭാജനം. സദ്സ്വഭാവി. വിശ്വസ്ഥ.

ഛത്രധാരിണി:
വസന്തസേനയുടെ പരിചാരിക

വൃദ്ധ:
വസന്തസേനയുടെ അമ്മ

അവന്തി ദേശത്തിന്റെ തലസ്ഥനമായ ഉജ്ജയിനിയെ അവന്തി എന്നും വിളിക്കാറുണ്ട്. ക്ഷിപ്രാനദിയുടെ തീരത്ത് സ്ഥിതിചെയ്യുന്ന ഉജ്ജയിനി ഒരുകാലത്ത് പാലകൻ എന്നൊരു രാജാവ് ഭരിച്ചിരുന്നു. ക്രിസ്തുവിനു മുൻപ് അഞ്ചാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിലായിരുന്നു പാലകൻ അവന്തി ഭരിച്ചിരുന്നത്.

ഉജ്ജയിനി നഗരം എല്ലാം കൊണ്ടും സമൃദ്ധമായിരുന്നു. നഗരത്തിലാകെ ഗതാഗതത്തിനായി വീതിയുള്ള പാതകളും പാതകൾക്കിരുവശത്തും രമ്യഹർമ്മ്യങ്ങളും ഉണ്ടായിരുന്നു. പാതകളും ഇരുവശവും വൃക്ഷങ്ങളാൽ നിബിഢമായിരുന്നു. ഉദ്യാനങ്ങളും പൊയ്കകളും കിണറുകളും ധാരാളമുണ്ടായിരുന്നു. നഗരം വാണിജ്യപരമായും കല സാംസ്കാരിക സാമൂഹികപരമായും വിദ്യഭ്യാസപരമായും വളരെ പേരുകേട്ടതായിരുന്നു.

അങ്ങനെ ഉള്ള അവന്തിയിൽ ചാരുദത്തനെന്നൊരു ബ്രാഹ്മണൻ താമസിച്ചിരുന്നു. ബ്രാഹ്മണനെങ്കിലും കച്ചവടം ചെയ്ത് ഒരുപാട് ധനം സമ്പാദിച്ചിരുന്നു. കച്ചവടത്തിലും വേദകാര്യങ്ങളിലും ഒരു പോലെ നിപുണൻ. മാത്രമല്ല ദാനധർമ്മാദികൾക്ക് പേരുകേട്ടവൻ. ഒരുകാലത്ത് ധനവാനായിരുന്നതിനാലും ദാനധർമ്മാദികളിൽ കുറവില്ലാത്തതിനാലും ചാരുദത്തൻ ഇപ്പോൾ ദാരിദ്ര്യത്തിൽ മുങ്ങിത്താണുകൊണ്ടിരിക്കുകയാണ്. ചാരുദത്തന്റെ ഭാര്യയുടെ പേര് ധൂത എന്നാണ്. അദ്ദേഹത്തിനു രോഹസേനൻ എന്ന് പേരായ ഒരു മകനുമുണ്ട്.

ദാനധർമ്മാദികളിൽ കേമനായിരുന്നതിനാൽ അദ്ദേഹത്തിന്റെ കീർത്തി ഉജ്ജയിനിയിലാകെ പരന്നിരുന്നു. കീർത്തി ധാരാളമുണ്ടെങ്കിലുമിപ്പോൾ അദ്ദേഹത്തിനു അക്ഷിയ്ക്ക് വകയില്ലാതെ ഞെരുങ്ങുകയാണ്. അദ്ദേഹത്തിനു മൈത്രേയൻ എന്നൊരു നല്ല സുഹൃത്തും വർദ്ധമാനകൻ എന്ന പേരുള്ള ഒരു ജോലിക്കാരനും രദനിക എന്ന പേരിൽ ഒരു ജോലിക്കാരിയും ഉണ്ട്. അവരാകട്ടെ അദ്ദേഹത്തിനെ സമ്പത്തിലും ക്ഷിതിയിലും വിട്ട് പോകാത്തവർ ആയിരുന്നു.

# നാന്ദിയും ആമുഖപ്രസ്താവനയും

നാന്ദി
പര്യങ്കം ചേർത്ത് അണിഞ്ഞ സർപ്പങ്ങളും പഞ്ചവായുവിനേയും നിർത്തി വിഷയജ്ഞാനശൂന്യമായ ഇന്ദ്രിയങ്ങളേയും അടക്കി യഥാർത്ഥജ്ഞാനം അവനവനിൽ നിറഞ്ഞ് കാരണങ്ങളില്ലാത്ത അനുഭവങ്ങൾ തരുന്ന നിരാകാരമായ ബ്രഹ്മത്തിൽ ലയിച്ച് സമാധി കൊള്ളുന്ന ആ ശ്രീ ശങ്കരമഹാദേവൻ നിങ്ങളെ ഏവരേയും രക്ഷിക്കട്ടെ!

മാത്രമല്ല,

ഏതൊരു കഴുത്തിലാണോ ഭഗവതി പാർവ്വതീദേവി തന്റെ വള്ളീലതകൾക്ക് സമാനമായ, മിന്നലിനെ പോലെ ശോഭിക്കുന്ന, കൈകൾ കൊണ്ട് ചുറ്റിയിരിക്കുന്നത് ആ നീലകണ്ഠനായ ഭഗവാൻ എല്ലാ പ്രേക്ഷകരേയും രക്ഷിക്കട്ടെ.

നാന്ദി സമാപിച്ചശേഷം,
സൂത്രധാരൻ പ്രവേശിക്കുന്നു

സൂത്രധാരൻ: പ്രേക്ഷകരുടെ ക്ഷമനശിപ്പിക്കുന്ന വിധത്തിൽ ഇത് (നാന്ദി) തുടരേണ്ടതില്ല. മാന്യസദസ്സിനു വന്ദനം, ഞങ്ങൾ "മൃച്ഛകടികം" എന്ന പേരുള്ള പ്രകരണം ഇന്ന് ഇവിടെ അവതരിപ്പിക്കുകയാണ്. ഇതിന്റെ രചയിതാവ് കവി-

ഗജരാജഗാംഭീര്യത്തോടെ നടക്കുന്ന, ചകോരപക്ഷികളെ പോലെ സുന്ദരമായ കണ്ണുകൾ ഉള്ള, പൂർണ്ണചന്ദ്രനെ പോലെ ശോഭിയ്ക്കുന്ന മുഖസൗന്ദര്യമുള്ള, സുന്ദരശരീരനായ, അസാമാന്യ ബലവാനായ, ദ്വിജശ്രേഷ്ഠനായ "ശൂദ്രകൻ" എന്ന പേരിൽ പ്രസിദ്ധൻ ആണ്.
(ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും ഉപനയനം ഉണ്ട്. അതിനാൽ ഇവരെല്ലാവരേയും ദ്വിജൻ എന്ന് പറയാമെന്ന് മനു)

ഇതും കൂടെ,
കവി ശൂദ്രകൻ ഋഗ്വേദം, സാമവേദം, ഗണിതശാസ്ത്രം, ജ്യോതിഷം, എന്നിവയിൽ മാത്രമല്ല അറുപത്തിനാലുകലകളിലും നാട്യശാസ്ത്രത്തിലും ഹസ്തിശാസ്ത്രത്തിലും പ്രാവീണ്യം നേടി, ഭഗവാൻ ശങ്കരമഹാദേവന്റെ കാരുണ്യം കൊണ്ട് ജ്ഞാനം സിദ്ധിച്ച് അശ്വമേധയജ്ഞം നടത്തി നൂറുകൊല്ലവും പത്ത് ദിവസവും ആയുസ്സുനേടി തന്റെ പുത്രനെ രാജ്യഭരണം ഏല്പിച്ച്, അഗ്നിയിൽ പ്രവേശിച്ചവനാകുന്നു.

ഇതും കൂടെ,

യുദ്ധം ഇഷ്ടപ്പെടുന്നവൻ, വേദജ്ഞരിൽ പ്രമുഖൻ, തപസ്വി, ശത്രുഗജങ്ങളുമായി ലോഭമില്ലാതെ യുദ്ധം ചെയ്യുന്നവനുമായ രാജാവായിരുന്നു ശൂദ്രകൻ.

പിന്നെ അദ്ദേഹത്തിന്റെ ഈ രചനയിൽ

ബ്രാഹ്മണശ്രേഷ്ഠനായ വ്യാപരം ചെയ്ത് ധനംസമ്പാദിച്ച എന്നാൽ ദാനധർമ്മാദികളാൽ ദാരിദ്ര്യം അനുഭവിക്കുന്ന നിർധനനായ ചാരുദത്തൻ എന്ന യുവബ്രാഹ്മണൻ ഉജ്ജയിനി നഗരത്തിൽ വസിച്ചിരുന്നു. ചാരുദത്തന്റെ ദയാദാക്ഷിണ്യാദി സദ്ഗുണങ്ങളെ കൊണ്ട് അദ്ദേഹത്തിൽ അനുരക്തയായ അതിസുന്ദരിയായ വസന്തകാലത്തെ പോലെ ശോഭിക്കുന്ന വസന്തസേന എന്ന പേരുള്ള ഗണികയും ഉജ്ജയിനിയിൽ തന്നെ വസിച്ചിരുന്നു.

ഇവരുടെ ഉത്കൃഷ്ടമായ കാമം, നിയമത്തിന്റെ ഗതി, വ്യവഹാരനിർണ്ണയത്തിന്റെ അപാകത, ദുഷ്ടന്മാരുടെ സ്വഭാവങ്ങൾ എന്നിവയെല്ലാം ഈ കൃതിയിൽ ശൂദ്രകരാജാവ് എഴുതി ചേർത്തിരിക്കുന്നു.

(ചുറ്റിനടന്ന് നാലുചുറ്റും നോക്കിയിട്ട്)
അല്ല, നമ്മുടെ സംഗീതശാലയിൽ ആരുമില്ലല്ലൊ. അഭിനേതാക്കളൊക്കെ ഈ സമയം എവിടെ പോയിരിക്കും? (ഓർത്തിട്ട്) ങ്ഹാ.. ഓർമ്മ വന്നു.

സന്താനങ്ങൾ ഇല്ലെങ്കിൽ വീട് ശൂന്യമാണ്. നല്ലസുഹൃത്തില്ലാത്തവനു അനവധി ശൂന്യം മൂർഖനു സർവദിക്കുകളും ശൂന്യം. ദരിദ്രനാകട്ടെ ലോകം തന്നെ ശൂന്യം.

ഞാൻ ഗീതനൃത്തവാദ്യങ്ങളുടെ കാര്യം ചെയ്തു കഴിഞ്ഞു. ദീർഘനേരമായ സംഗീതാഭ്യസനം കൊണ്ട്, വേനൽക്കാലത്തെ ചുട്ടുപൊള്ളുന്ന സൂര്യരശ്മികൾ ഏറ്റ് ഉണങ്ങിവരണ്ട താമരവിത്തുകളെ പോലെ വിശന്ന് വലഞ്ഞ എന്റെ കണ്ണുകൾ ബ്ട്ബ്ട് ശബ്ദിക്കുന്നു. അതിനാൽ വീട്ടുകാരിയെ വിളിച്ച് ജലപാനം വല്ലതുമുണ്ടോ എന്ന് ചോദിക്കുക തന്നെ. മാന്യജനങ്ങളെ ഇനി ഞാൻ കാര്യവശത്താലും പ്രയോഗവശം കൊണ്ടും പ്രാകൃതം സംസാരിക്കുന്നവനായി മാറിയിരിക്കുന്നു.
(സ്ത്രീകളോട് പ്രാകൃതത്തിലേ സംസാരിക്കാവൂ എന്ന് നാടകനിയമം. സൂത്രധാരൻ പിന്നീട് നാടകത്തിലെ വിദൂഷകനായിമാറുമ്പോൾ പ്രാകൃതം ആണ് സംസാരഭാഷ. ഇതും നാടകനിയമമാണ്. പ്രാകൃതത്തിൽ സംസാരിക്കുമ്പോൾ സാധാരണജനങ്ങൾക്കും ആശയം മനസ്സിലാവുന്നു എന്നതാണ് കാരണം.)

കഷ്ടം കഷ്ടം. കുറെ നേരം സംഗീതം അഭ്യസിച്ചതുകൊണ്ട് എന്റെ സമസ്ത അംഗങ്ങളും ഉണങ്ങിയ താമരനാരുപോലെ ആയിത്തീർന്നിരിക്കുന്നു. അതിനാൽ വീട്ടിൽ ചെന്ന് എന്റെ പതി കഴിയ്ക്കാനെന്തെങ്കിലും ഉണ്ടാക്കിയിട്ടുണ്ടോ ഇല്ലയോ എന്ന് അറിയുക തന്നെ. (നാലുചുറ്റും നടന്ന്, നോക്കിയിട്ട്) ഇതാ എന്റെ വീട്. വീട്ടിൽ കയറട്ടെ. (പ്രവേശിച്ച്, നോക്കിയിട്ട്) ആശ്ചര്യം തന്നെ. മറ്റെന്തോ കാര്യത്തിനായി എന്റെ വീട്ടിൽ ഒരുക്കങ്ങൾ നടക്കുന്നു. അരികഴുകിയ വെള്ളം നിറഞ്ഞൊഴുകുന്നു. കരിപിടിച്ച ചെമ്പ് പാത്രം ഉരച്ച് കഴുകിയതിനാൽ ഭൂമി പൊട്ടുതൊട്ട യുവതിയേ പോലെ അത്യധികം നന്നായി തോന്നിയ്ക്കുന്നു. തിളച്ച നെയ്യിന്റെ വാസനയാൽ എന്റെ വിശപ്പ് ഇരട്ടിയ്ക്കുന്നു. ഇനി വല്ല നിധിയും കിട്ടിയോ എന്നാവോ! അല്ലെങ്കിൽ വിശപ്പ് സഹിക്കാൻ വയ്യാത്ത ഞാൻ ലോകം മുഴുവൻ ഭക്ഷണം നിറഞ്ഞതായി കാണുകയാണോ? (എവിടെ നോക്കിയാലും ഭക്ഷണം മാത്രമേ കാണൂ, മഞ്ഞക്കണ്ണട ധരിച്ചവനെ പോലെ). നമ്മുടെ വീട്ടിൽ പ്രാതൽ ഉണ്ടാാകില്ല, ഉറപ്പ്. വിശപ്പ് എന്റെ പ്രാണനെടുക്കുന്നപോലെ എന്നെ കഷ്ടപ്പെടുത്തുന്നു. ഇവിടെ

എല്ലാം പുതുതായ ഒരുക്കം പോലെ കാണുന്നു. ഒഹൊ! ഒരുത്തി ഇതാ സുഗന്ധദ്രവ്യങ്ങൾ തയ്യാറാക്കുന്നു. മറ്റൊരുത്തി പൂമാലകോർക്കുന്നു. (ആലോചിച്ച്) എന്താണിവിടെ നടക്കുന്നത്? അല്ലെങ്കിൽ നമുക്ക് വീട്ടുകാരിയെ വിളിച്ച് വാസ്തവം അന്വേഷിക്കാം. (അണിയറയിലേക്ക് നോക്കി.) ആര്യേ .. ഇങ്ങോട്ടൊന്ന് വരു.

നടി:(പ്രവേശിച്ച്) ആര്യ, ഞാനിതാ വന്നു.

സൂത്രധാരൻ: സ്വാഗതം ആര്യേ

നടി: ആര്യ, ആജ്ഞാപിച്ചാലും. താങ്കളുടെ ഏത് ആജ്ഞയാണ് ഞാൻ നിറവേറ്റേണ്ടത്?

സൂത്രധാരൻ: ആര്യേ, കുറെ നേരം സംഗീതം അഭ്യസിച്ചതുകൊണ്ട് എന്റെ സമസ്ത അംഗങ്ങളും ഉണങ്ങിയ താമരനാരുപോലെ ആയിത്തീർന്നിരിക്കുന്നു. നമ്മുടെ വീട്ടിൽ ഭക്ഷ്യയോഗ്യമായ എന്തെങ്കിലും ഉണ്ടോ ഇല്ലയോ?

നടി: എല്ലാമുണ്ട്

സൂത്രധാരൻ: എന്തൊക്കെ ഉണ്ട്?

നടി: ശർക്കരപ്പായസം,തൈര്,നെയ്യ് എന്നിങ്ങനെ ആര്യനു ഇഷ്ടമായതെല്ലാം ഉണ്ട്. ഇപ്രകാരം ദേവതകൾ താങ്കളെ ആശീർവദിക്കട്ടെ.

സൂത്രധാരൻ: ആര്യേ, നമ്മുടെ വീട്ടിൽ ഇവയെല്ലാം ഉണ്ടോ? അതോ എന്നെ പരിഹസിക്കുന്നതാണോ?

നടി:(ആത്മഗതം) പരിഹസിക്കുക തന്നെ. (ഉറക്കെ) ആര്യാ, അങ്ങാടിയിൽ ഉണ്ട്.

സൂത്രധാരൻ: (ദേഷ്യത്തോടെ) എടീ ദുഷ്ടേ, എന്നെ നീ വളരെ പൊക്കി പിന്നെ താഴത്തിട്ടതുകൊണ്ട്. നിനക്കും ആശാഭംഗം ഇതുപോലെ ഉണ്ടാകും. നീ നശിച്ച് പോകും.

നടി:ക്ഷമിക്കു ദയവായി ക്ഷമിയ്ക്കു. ഇതൊരു തമാശമാത്രമാണ്.

സൂത്രധാരൻ: പക്ഷെ എന്താണിവിടെ പതിവില്ലാതെ നടക്കുന്നത്? ഒരുത്തി ഇതാ സുഗന്ധദ്രവ്യങ്ങൾ തയ്യാറാക്കുന്നു. മറ്റൊരുത്തി പൂമാലകോർക്കുന്നു. ഈ നിലമാകട്ടെ പഞ്ചവർണ്ണപുഷ്പങ്ങൾ കൊണ്ട് തിളങ്ങുകയും ചെയ്യുന്നു.

നടി: എനിയ്ക്കിന്ന് ഒരു ഉപവാസമാണ്.

സൂത്രധാരൻ: എന്ത് ഉപവാസം? എന്താണ് പേര്?

നടി: "അഭിരൂപപതി" എന്നാണ് ഉപവാസത്തിന്റെ പേര്

സൂത്രധാരൻ: ഇഹലോകത്തിലോ അതോ പരലോകത്തിലോ?

നടി: ആര്യ, പരലോകത്തിലേക്ക്

സൂത്രധാരൻ: (ദേഷ്യത്തോടെ) ജനങ്ങളേ സജ്ജനങ്ങളേ നോക്കൂ ഇത് നോക്കൂ. എന്റെ ചെലവിൽ ഇവൾ പരലോകത്തേയ്ക്ക് വരാൻ പോകുന്ന പതി(ഭർത്താവ്)യെ നോക്കുന്നു.

നടി: ആര്യ, പ്രസന്നന്നാകൂ. പ്രസന്നനാകൂ. പ്രസാദിച്ചാലും.അടുത്ത ജന്മത്തിലും താങ്കളെ തന്നെ എനിയ്ക്ക് ഭർത്താവായി കിട്ടാനാണ് ഈ ഉപവാസം അനുഷ്ഠിക്കുന്നത്.

സൂത്രധാരൻ: ഈ ഉപവാസം ചെയ്യാൻ ആരാ നിന്നോട് പറഞ്ഞത്?

നടി:താങ്കളുടെ തന്നെ പ്രിയസ്നേഹിതൻ ജൂർണ്ണവൃദ്ധൻ.

സൂത്രധാരൻ:(ദേഷ്യത്തോടെ) എടാ ദാസീപുത്രാ ചൂർണ്ണവൃദ്ധാ. ക്രുദ്ധനായ പാലകരാജാവിനാൽ അരിയപ്പെട്ട നവവധുവിന്റെ സുഗന്ധപൂരിതമായ കാർകൂന്തലിനെ പോലെ നിന്നെ ഞാൻ എന്ന് കാണും? (പാലകരാജാവിനാൽ നീ എന്ന് അരിയപ്പെടും അത് ഞാൻ എന്ന് കാണും എന്നർത്ഥം)

നടി: ആര്യ പ്രസാദിച്ചാലും പ്രസന്നന്നായാലും പരലോകത്തിൽ ഉപകരിയ്ക്കുന്ന ഈ ഉപവാസം അങ്ങേയ്ക്ക് വേണ്ടിതന്നെ ആണ് ഞാൻ അനുഷ്ഠിക്കുന്നത്. മറ്റാർക്കും വേണ്ടിയല്ല, അതിനാൽ പ്രസന്നനായാലും. (ഇത് പറഞ്ഞ് കാൽക്കൽ വീഴുന്നു)

സൂത്രധാരൻ: ആര്യേ, എഴുന്നേല്ക്ക് എഴുന്നേൽക്ക്. പറയൂ ഈ ഉപവാസത്തിനു എന്തൊക്കെ വേണം?

നടി: നമ്മളെ പോലെ ഉള്ള ഒരു ബ്രാഹ്മണനെ (ദരിദ്രനായ) വിളിച്ച് കൊണ്ട് വരണം. അദ്ദേഹത്തിനു ഭക്ഷണം കൊടുക്കണം.

സൂത്രധാരൻ: എന്നാൽ ആര്യേ നീ പൊയ്ക്കോളൂ. ഞാൻ നമ്മളെ പോലെ ഉള്ള ഒരു (ദരിദ്ര) ബ്രാഹ്മണനെ അന്വേഷിച്ച് കൊണ്ടുവരട്ടെ.

നടി: അങ്ങയുടെ ആജ്ഞ പോലെ (ഇതും പറഞ്ഞ് പോകുന്നു)

സൂത്രധാരൻ: (ചുറ്റിനടന്ന്) ആശ്ചര്യം തന്നെ. ഈ സുസമൃദ്ധമായ ഉജ്ജയിനി നഗരത്തിൽ എങ്ങനെയാണ് എന്നെ പോലെ നിർധനനായ ഒരു ബ്രാഹ്മണനെ കണ്ട് പിടിയ്ക്കുക? (കണ്ടിട്ട്) ങ്ഹാ.. ഇതാ ചാരുദത്തന്റെ സ്നേഹിതൻ മൈത്രേയൻ ഇതിലേ വരുന്നു. നല്ലത്. അദ്ദേഹത്തോട് ചോദിക്കാം. ആര്യ മൈത്രേയാ, ശ്രീമാൻ അങ്ങ് ഇന്ന് എന്റെ ഭവനത്തിൽ ഭക്ഷണം കഴിക്കാനായി വന്നാലും.

(അണിയറയിൽ)

ഞാനിപ്പോൾ മറ്റ് ചിലകാര്യങ്ങളാൽ തിരക്കിലാണ്. അങ്ങ് മറ്റുവല്ലവരേയും അന്വേഷിക്കൂ.

സൂത്രധാരൻ: ശ്രീമൻ, നല്ല സ്വാദിഷ്ടഭക്ഷണമായിരിക്കും. മാത്രമല്ല ഭക്ഷണശേഷം അങ്ങേയ്ക്ക് ദക്ഷിണയും തരും.

(വീണ്ടും അണിയറയിൽ നിന്ന്)

ഞാൻ മുന്നേ നിരസിച്ചതല്ലേ? ഇനി ഇങ്ങനെ ഓരോന്ന് പറഞ്ഞ് നിർബന്ധിക്കാൻ നിൽക്കണ്ട. വേറെ അന്വേഷിക്കൂ.

സൂത്രധാരൻ: ഇദ്ദേഹം വരില്ല. ഇനി മറ്റ് വല്ലബ്രാഹ്മണരേയും ക്ഷണിയ്ക്കുക തന്നെ (എന്ന് പറഞ്ഞ് പോകുന്നു)

ഇങ്ങനെ ആമുഖം സമാപിച്ചു.

## ഒന്നാം അങ്കം: രത്നങ്ങൾ എല്ലാം ഉപേക്ഷിക്കപ്പെട്ടു

(കയ്യിൽ ഒരു വേഷ്ടിയുമായി പ്രവേശിച്ചുകൊണ്ട്)

വിദൂഷകൻ: മറ്റൊരു ബ്രാഹ്മണനെ ക്ഷണിക്കൂ. ഞാനിപ്പോൾ മറ്റ് കാര്യങ്ങളാൽ തിരക്കിലാണ്. എന്നിട്ടും മൈത്രേയനായ എനിക്ക് മറ്റുള്ളവരുടെ ക്ഷണം കാത്തിരിക്കണം. ഭാഗ്യം എന്നെ പരീക്ഷിക്കുന്നു. എന്റെ പ്രിയസ്നേഹിതൻ ചാരുദത്തൻ ധനികനായിരുന്ന കാലത്ത് ഞാൻ സുഭിക്ഷമായി ഭക്ഷിച്ച് മധുരമനോഹരങ്ങളായ ലഡ്ഡുവും തിന്ന് സന്തോഷത്തോടെ അകത്തെ നാലുകെട്ടിൽ കൈവിരലുകൾ ഊമ്പിക്കൊണ്ട് ഇരിക്കുമായിരുന്നു. ആ ഞാൻ ഇപ്പോൾ സ്നേഹിതന്റെ ദാരിദ്ര്യം കാരണം പ്രാവിനെ പോലെ അങ്ങുമിങ്ങും നടന്ന് പെറുക്കി തിന്ന് താമസിക്കാൻ മാത്രമായി ഇവിടെ ചാരുദത്തന്റെ വീട്ടിൽ വരുന്നു.

ആര്യ ചാരുദത്തന്റെ പ്രിയമിത്രമായ ചൂർണ്ണവൃദ്ധൻ നല്ലമണമുള്ള ഈ വേഷ്ടി കൊടുത്തയച്ചതാണ്. തേവാരം കഴിഞ്ഞഅൽ ചാരുദത്തനു ഇത് കൊടുക്കണം. അതിനാൽ ഇപ്പോൾ ഞാൻ ചാരുദത്തനെ അന്വേഷിക്കുക തന്നെ. (ചുറ്റിനടന്ന് കണ്ടിട്ട്) ഹായ് ചാരുദത്തനെ തേവാരവും ബലിയുമൊക്കെ കഴിഞ്ഞ് ഇതാ ഇങ്ങോട്ട് തന്നെ വരുന്നു.

(ശേഷം ഗൃഹദേവതകൾക്കുള്ള ബലിയും കയ്യിലേന്തി ചാരുദത്തൻ പ്രവേശിക്കുന്നു. രദനികയും പ്രവേശിക്കുന്നു)

ചാരുദത്തൻ: (മുകളിലെക്ക് നോക്കി ദുഃഖത്തോടേ ദീർഘനിശ്വാസമെടുത്ത്) മുൻപ് ഞാൻ (സമ്പന്നനായിരുന്നപ്പോൾ) കൊടുത്തിരുന്ന പൂജബലികൾ എല്ലാം പക്ഷികൾ വന്ന് പെട്ടെന്ന് തിന്ന് തീർത്തിരുന്നു. ഇന്ന് ആ സ്ഥാനത്ത് പുല്ല് വളർന്നിരിക്കുന്നു. ഞാനിടുന്ന ധാന്യങ്ങൾ പുഴുക്കൾ തിന്നുന്നു.
(ഇത് പറഞ്ഞ് മെല്ലെ മെല്ലെ ചുറ്റിനടന്ന് ഇരിക്കിന്നു)

വിദൂഷകൻ: ഇതാ ആര്യ ചാരുദത്തൻ. അദ്ദേഹത്തിനടുത്തേയ്ക്ക് ചെല്ലട്ടെ. (സമീപം ചെന്ന്) അങ്ങേയ്ക്ക് മംഗളം. അങ്ങേയ്ക്ക് ഐശ്വര്യം ഉണ്ടാകട്ടെ.

ചാരുദത്തൻ: ഹായ്, സകലസമയത്തും സുഖദുഃഖങ്ങളിലും എന്നും എന്നോടൊപ്പം ഉണ്ടാകുന്ന പ്രിയസ്നേഹിതൻ മൈത്രേയൻ എത്തിയിരിക്കുന്നു. സ്വാഗതം മൈത്രേയാ. ഇരിക്കൂ.

വിദൂഷകൻ: അങ്ങയുടെ ആജ്ഞ പോലെ തന്നെ. (ഇരിക്കുന്നു) അല്ലയോ സ്നേഹിതാ, അങ്ങയുടെ സ്നേഹിതൻ ചൂർണ്ണവൃദ്ധൻ ഈ സുഗന്ധമുള്ള വേഷ്ടി തേവാരം കഴിഞ്ഞാൽ അങ്ങേയ്ക്ക് ധരിക്കാനായി തന്നയച്ചിരിക്കുന്നു. (വേഷ്ടി കൊടുക്കുന്നു)

ചാരുദത്തൻ: (വാങ്ങിയശേഷം ചിന്താമഗ്നനായി ഇരിക്കുന്നു)

വിദൂഷകൻ: അഹോ, അങ്ങ് എന്താണിപ്പോ ആലോചിക്കുന്നത്?

ചാരുദത്തൻ: സ്നേഹിതാ, കൂരാകൂരിരുട്ടിൽ വെളിച്ചം എന്ന പോലെ ദുഃഖാനുഭവങ്ങൾക്ക് ശേഷം സുഖം വന്ന് ചേരുന്നത് നന്നുതന്നെ. പക്ഷെ മനുഷ്യൻ തന്റെ പ്രവൃത്തികൊണ്ട് സുഖത്തിൽ നിന്നും നിർധനവാനായാൽ അവൻ ജീവിച്ചിരിക്കുന്നുണ്ടെങ്കിലും മരിച്ച പോലെ ആണ്.

വിദൂഷകൻ: അപ്പോൾ സ്നേഹിതനു ഏതാണ് ഇഷ്ടം? മരണമോ, ജീവിതമോ?

ചാരുദത്തൻ: മരണം തന്നെ സുഹൃത്തേ. ദാരിദ്ര്യവാനായിരിക്കുന്നതിലും നല്ലത് മരണം തന്നെ. മരണത്തോടേ എല്ലാ കഷ്ടങ്ങളും തീരും. എന്നാൽ ദരിദ്രനായി ജീവിച്ചാൽ ഒരു കഷ്ടവും ഒരിക്കലും തീരുന്നില്ല.

വിദൂഷകൻ: വിഷാദിക്കേണ്ട സുഹൃത്തെ, ദാനശീലതകൊണ്ട് താങ്കൾ ഇപ്പോഴും ചന്ദ്രനെ പോലെ ഭംഗിയുള്ളവനാണ്.

ചാരുദത്തൻ: സുഹൃത്തേ ഞാൻ എന്റെ ദാരിദ്ര്യം കൊണ്ട് വിഷമിക്കുന്നില്ല. എന്നാൽ ഒരുകാലത്ത് എന്റെ വീട്ടിൽ വന്നിരുന്ന അതിഥികൾ ഇന്ന് ഈ വീടിന്റെ മുന്നിലൂടെ പോകുമ്പോൾ, കണ്ടില്ലേ ഒരു ദരിദ്രവാസിയുടെ വീട് എന്ന് കളിയാക്കുന്നതാണ് എനിക്ക് അസഹ്യമായുള്ളത്.

വിദൂഷകൻ: അവരങ്ങനെ ആണ്. കടന്നൽകുത്താത്ത സ്ഥലത്തല്ലെ ഇടയന്മാർ ചെന്നിരിക്കൂ!

ചാരുദത്തൻ: സമ്പത്ത് നശിക്കുന്നതിൽ എനിക്ക് ചിന്തയില്ല. സത്യം. ഭാഗ്യം കൊണ്ട് ധനം ഉണ്ടാകുന്നു. നിർഭാഗ്യം വന്നാൽ അത് നശിക്കുന്നു. ആളുകൾ നിർധനരായവ്യക്തികളോട് സുഹൃത്ത്ബന്ധം കൂടെ ആഗ്രഹിക്കുന്നില്ല. ഇതെന്നെ ദുഃഖിപ്പിക്കുന്നു.
മാത്രമല്ല,
ദാരിദ്യം കാരണം ജനങ്ങൾ ലജ്ജാലുക്കളാകുന്നു. അവരെ എല്ലാസ്ഥലത്തും അപമാനിതരാക്കുന്നു. ഈ ലജ്ജകാരണം അവർ ഭ്രഷ്ടന്മാരാകുന്നു. അപമാനം കൊണ്ട് ഗ്ലാനിസംഭവിക്കുന്നു. അവർ ശോകാകുലരാകുന്നു. ശോകാകുകലരായവർ വിവേകമില്ലാത്തവരാകാം. അവിവേകി വിനാശത്തെ പ്രാപിക്കുമല്ലൊ. ഇങ്ങനെ ദാരിദ്ര്യം എല്ലാ ആപത്തുകളുടേയും മൂലകാരണമാണ്.

വിദൂഷകൻ: ക്ഷണഭംഗുരങ്ങളായ കാര്യങ്ങളെപറ്റി ഓർക്കുന്നത് തന്നെ വ്യർത്ഥമാണ് സുഹൃത്തേ.

ചാരുദത്തൻ: സ്നേഹിതാ, ദാരിദ്യംകൊണ്ട് മറ്റുള്ളവർ മിത്രത വെടിഞ്ഞ് അനാദരിക്കുന്നു. സ്നേഹിതന്മാർ കുറയുന്നു. ദാരിദ്ര്യം അന്യരുടെ വിദ്വേഷം സമ്പാദിക്കാൻ കാരണമാകുന്നു. ഭാര്യമാർ കൂടെ ഉപേക്ഷിക്കാം. അതിനാൽ വനവാസം ചെയ്യാൻ ഇഷ്ടപ്പെടുന്നു. ഉള്ളിലെ തീ അണയുന്നില്ല സ്നേഹിതാ.

അതിനാൽ കൂട്ടുകാരാ, ഞാൻ ഗൃഹദേവതകൾക്കുള്ള എന്റെ സന്ധ്യാവന്ദങ്ങളും ബലിതർപ്പണങ്ങളുമൊക്കെ കഴിഞ്ഞു. താങ്കളും അവയൊക്കെ കഴിച്ച് വരൂ.

വിദൂഷകൻ: ഞാൻ പോകില്ല

ചാരുദത്തൻ: എന്തുകൊണ്ട്?

വിദൂഷകൻ: എന്ത് ചെയ്തിട്ടെന്താ കാര്യം? ഈ ദേവകളൊന്നും തന്നെ താങ്കളോട് പ്രീതി കാണിക്കുന്നില്ല. അതിനാൽ പൂജ ചെയ്തിട്ടെന്ത് കാര്യം?

ചാരുദത്തൻ: കൂട്ടുകാര അങ്ങിനെ പറയരുത്. ഗൃഹസ്ഥന്മാർക്ക് ദേവപൂജ നിത്യവിധി ആണ്. (ദേവപൂജ എന്നും ചെയ്യേണ്ട കർത്തവ്യമാണെന്ന് അർത്ഥം) ഗൃഹസ്ഥന്മാരുടെ നിത്യമായ തപസ്യകൊണ്ട് അവരുടെ പൂജയും ബലികർമ്മങ്ങളും എല്ലാം കാരണം ദേവതകൾ പ്രസന്നരായി, ഭക്തജനങ്ങളെ എപ്പോഴും അനുഗ്രഹിക്കും. ഇതിൽ വെറുതെ തർക്കിച്ച് കാര്യമില്ല. അതിനാൽ പോയി ദേവതകൾക്ക് വേണ്ട പൂജാദികർമ്മങ്ങൾ ചെയ്ത് വരൂ.

മൈത്രേയന്റെ തർക്കുത്തരം കേട്ട് ചാരുദത്തൻ മൈത്രേയനെ ഉപദേശിച്ചെങ്കിലും ഫലമുണ്ടായില്ല. എന്ന് മാത്രമല്ല മൈത്രേയൻ കൂടുതൽ കുതർക്കങ്ങൾ ഉന്നയിക്കാനും തുടങ്ങി.

വിദൂഷകൻ: ഞാൻ പോകുന്നില്ല. ഇതിനായി വേണമെങ്കിൽ മറ്റ് വല്ലവരേയും അയച്ചോളൂ. എനിക്ക് ബ്രാഹ്മണകർമ്മങ്ങൾ എല്ലാം തന്നെ കണ്ണാടിയിൽ എടത് വലതും വലത് എടതും ആയി കാണുന്നപോലെ, വിപരീതമായി ആണ് അനുഭവപ്പെടുന്നത്. മാത്രമല്ല. ഈ പ്രദോഷസന്ധ്യാസമയത്ത് തെരുവുകൾ ആകെ രാജഭൃത്യന്മാരെക്കൊണ്ടും രാജസേവകരെ കൊണ്ടും മറ്റ് വേശ്യകൾ, വിടന്മാർ എന്നിവരെല്ലാം കൊണ്ട് തിരക്ക് മയമായിരിക്കും. അതുകൊണ്ട് ദരിദ്രനായ ഞാൻ ഈ സന്ധ്യാസമയത്ത് ഇറങ്ങിയാൽ പാമ്പിനു മുന്നിൽ പെട്ട എലിയെ പോലെ ആകും. അതിനാൽ ഞാൻ ഇവിടെ ഇരിക്കുകതന്നെ ചെയ്യും.

ചാരുദത്തൻ: ഒഹൊ. എന്നാൽ ഇരിക്കൂ. എന്നാൽ ഞാൻ വൈകുന്നേരത്തെ സന്ധ്യാവന്ദനവും പൂജകളും മുഴുമിപ്പിച്ച് വരാം.

--------

(അണിയറയിൽ) നിൽക്കവിടെ, എടീ നിൽക്ക് വസന്തസേനേ അവിടെ നിൽക്കാൻ.

(ശേഷം വിടൻ, ശകാരൻ ഒരു ഭൃത്യൻ എന്നിവരാൽ പിന്തുടരപ്പെട്ട വസന്തസേന പ്രവേശിക്കുന്നു)

വിടൻ: നിൽക്കൂ വസന്തസേനേ നിൽക്കൂ.

ശകാരൻ: നിൽക്ക് വശന്തശേനേ നിക്ക്. പരിഭ്രമിക്കരുത്, ഓടരുത്, പ്രസന്നയാകൂ. ഒന്നൽപ്പ നേരം നിന്നാൽ നീ മരിക്കില്ല. കാമാഗ്നിയിൽ വീണ എന്റെ പച്ചമനസ്സ് എരിയുന്നു എന്നത് സത്യമാണ്.

ഭൃത്യൻ: ആര്യകേ നിൽക്കൂ നിൽക്കൂ. ഗ്രീഷ്മത്തിലെ മയിൽപ്പേടയെ പോലെ എന്റെ അടുത്ത് നിന്നും ഓടിപ്പോകുന്നോ? കാട്ടിൽ പെട്ട കോഴിക്കുഞ്ഞിന്റെ എന്ന പോലെ നിന്റെ പിന്നാലെ എന്റെ സ്വാമി ഓടി പിന്തുടരുന്നുണ്ട്.

വിടൻ: വസന്തസേനേ നിൽക്കു നിൽക്കു. പേടിച്ച്, കാറ്റിൽ ഇളകുന്ന വസ്ത്രങ്ങൾ കൂട്ടിപ്പിടിച്ച് പേടികൊണ്ട് വാഴപോലെ വിറച്ച് ഓടുന്ന നിന്റെ തലമുടിയിൽ നിന്ന് ചുവന്നതാമരമൊട്ടുകൾ കൊഴിഞ്ഞ് വീഴുന്നു.

ശകാരൻ: നിൽക്ക് വശന്തശേനേ നിൽക്ക്. നീ എന്റെ കാമത്തെ വർദ്ധിപ്പിക്കുന്നു. എന്റെ രാത്രി ഉറക്കം കളയുന്നു. നീ ഇപ്പോൾ പേടിച്ച് ഓടുന്നു. നീ പേടിക്കാതെ രാവണന്റെ അടുത്ത് കുന്തി ചെന്നപോലെ എന്റെ അടുത്ത് വാ.

വിടൻ:വസന്തസേനേ, ഗരുഡനെ പേടിച്ചോടുന്ന പാമ്പിനെ പോലെ നീ എന്നെ വെട്ടിച്ച് ഓടിപ്പോകുന്നു. ഞാൻ കാറ്റിനെക്കൂടെ വെട്ടിച്ചോടും എന്ന് നിനക്കറിയില്ലേ? അതിനാൽ ഹേ സുന്ദരീ നിന്നെ ബലപ്രയോഗത്താൽ പിടിക്കാൻ എനിക്ക് ഒട്ടും പ്രയാസമില്ല.

ശകാരൻ: മഹാനുഭാവാ.. ഇവൾക്ക് ഈ വസന്തസേനയ്ക്ക് ഞാൻ, പണം കട്ടെടുക്കുന്നവരുടെ കാമാർത്തി ശാന്തമാക്കുന്നവൾ, മത്സ്യം തിന്നുന്നവൾ, നൃത്തക്കാരി, അഭിമാനമില്ലാത്തവൾ, കുലംകുത്തി, ആർക്കാലുംവശംവദ ആകാത്തവൾ, കാമഭരണി, വേശ്യ, സുന്ദരഭവനത്തിൽ വസിക്കുന്നവൾ, വേശ്യാലയത്തിലെ കാമിനി, വേശ്യക എന്ന് തുടങ്ങി പത്തിലധികം പേരുകൾ കൽപ്പിച്ച് നൽകിയിട്ടും അവൾ ഇന്നും എന്നെ ഇഷ്ടപ്പെടുന്നില്ല.

വിടൻ: ഓടുമ്പോൾ കവിളിൽ ഉരയുന്ന കമ്മലുകളോടെ, വിടന്റെ വിരൽ കൊണ്ട് വീണയപ്പോലെ മേഘഗർജ്ജനം കേട്ട് ഭയന്നോടുന്ന കൊറ്റിയെ പോലെ ഇപ്പോൾ നീ എന്തിനാണ് ഓടുന്നത്?

ശകാരൻ:രാമനെ പേടിച്ചോടുന്ന ദ്രൗപദി പോലെ, (ഓടുമ്പോൾ)ശബ്ദമുണ്ടാക്കുന്ന ആഭരണങ്ങൾ ധരിച്ച് നീ ഇപ്പോൾ എന്നെനെയാണ് ഓടുന്നത്? വിശ്വാവസു എന്ന് ഗന്ധർവ്വന്റെ സഹോദരി സുഭദ്രയെ ഹനുമാൻ പിടിച്ചപോലെ, കട്ട് കൊണ്ടുപോയപോലെ ഞാൻ നിന്നെ ഇപ്പോൾ പിടിയ്ക്കുക തന്നെ ചെയ്യും.

ഭൃത്യൻ:ഹേ വസന്തസേനേ, രാജാവിന്റെ ഈ പ്രിയ അളിയനോടൊപ്പം രമിക്കൂ. അതുകൊണ്ട് ധാരാളം മത്സ്യമാംസാദികൾ ഭക്ഷിക്കൂ. അത്രനല്ല മത്സ്യമാംസാദികൾ കിട്ടുമെങ്കിൽ പട്ടി ശവം തിന്നുമോ? (ഇല്ല എന്നർത്ഥത്തിൽ)

വിടൻ: ഭവതി വസന്തസേനേ, അരയിൽ കെട്ടിയ രത്നഖചിതമായ ആഭരണങ്ങളോടെ, ക്രോധംകൊണ്ട് മുഖം ചുവപ്പിച്ച്, നഗരദേവതയെ പോലെ ഉള്ള നീ പേടിച്ച് ഓടുന്നതെന്തിനാണ്?

ശകാരൻ: കാട്ടിൽ, പെൺകുറുക്കനെ പിന്തുടരുന്ന നായകളെ പോലെ നിന്നെ പിന്തുടരുന്ന ഞങ്ങളെ  പിന്നിലാക്കി എന്റെ ഹൃദയവുമായി എങ്ങോട്ടാണ് നീ ഇത്രവേഗത്തിൽ ഓടുന്നത്?

വസന്തസേന: പല്ലവക.. ! പരഭൃതികേ.. നിങ്ങൾ എവിടെ ആണ്?

ശകാരൻ:(പേടിയോടെ) മഹാനുഭാവാ.. ഹേ മനുഷ്യാ..

വിടൻ: പേടിക്കരുത് പേടിക്കരുത്

വസന്തസേന: മാധവികാ.. ഓ മാധവികാ.. നീ എവിടെ? വരൂ വേഗം.

വിടൻ: (ചിരിച്ചുകൊണ്ട്) മൂർഖത്തി. വേലക്കാരെ വിളിച്ചുകൂട്ടുകയാണ്.

ശകാരൻ: (മഹാനുഭാവ, ഇവൾ എന്താണ് വേലക്കാരികളെ വിളിച്ചുകൂവുകയാണോ?

വിടൻ: പിന്നെ അല്ലാതെ?

ശകാരൻ: എനിക്ക് അനേകം സ്ത്രീകളെ കൊല്ലാൻ സാധിക്കും. ഞാൻ ഒരു ശൂരനാണ്.

വസന്തസേന: (ആരുമില്ലാത്തിടത്ത് നോക്കിയിട്ട്) അഹോ! എന്തൊരു ദൗർഭാഗ്യം! ദൗർഭാഗ്യം തന്നെ. വേലക്കാരുകൂടെ വിട്ട് പോയ എനിക്ക് ഈ സമയം എന്റെ രക്ഷ സ്വയം ചെയ്യേണ്ടിയിരിക്കുന്നു.

വിടൻ: തിരയൂ തിരയൂ.. അവളെ തിരയൂ

ശകാരൻ: വസന്തസേനേ നീ വിളിക്ക് നിന്റെ പരഭൃതികയേയും പലവകനേയും അല്ല വസന്തകാലത്തെ മുഴുവൻ വിളിച്ചോ. നിന്നെ ആരാ എന്റെ കയ്യിൽ നിന്നും രക്ഷിക്കുക? ജമദഗ്നിയുടെ മകൻ പരശുരാമരോ, ഭീമസേനനോ, കുന്തീപുത്രന്മാരയ അർജ്ജുനാദികളോ അല്ലെങ്കിൽ രാവണനോ ആരാ നിന്ന് രക്ഷിക്കുക എന്ന് കാണട്ടെ. എടീ വസന്തസേനേ, നിൽക്ക്. തലമുടിയിൽ നിന്ന് പിടിച്ച് ഞാൻ ദുശ്ശാസനനെ അനുകരിക്കട്ടെ. എടീ നോക്ക് എന്റെ വാൾ നല്ല മൂർച്ചയുള്ളതാണ്. ഒറ്റവെട്ടിനു നിന്റെ സുന്ദരമായ തല വീഴും. ഇങ്ങനെ ഓടിയിട്ട് ഒരു കാര്യവുമില്ല. മരിയ്ക്കേണ്ടവൾ ജീവിച്ചിരിക്കുകയില്ല തീർച്ച.

വസന്തസേന: അയ്യയ്യോ! ആര്യ! ഞാൻ പാവമൊരു പെണ്ണാണേ. അബലയാണേ.

വിടൻ: അതുകൊണ്ടാ നീ ഇപ്പോഴും ജീവിച്ചിരിക്കുന്നത്.

ശകാരൻ: അതിനാലാണ് നിന്നെ കൊല്ലാത്തതും.

വസന്തസേന:(ആത്മഗതം) ഇവന്റെ വിനയം തന്നെ എന്നെ പേടിപ്പിക്കുന്നു. അതിനാൻ ഇങ്ങനെ ചെയ്യാം (ഉറക്കെ) നിങ്ങൾക്കെന്താ വേണ്ടത്? എന്നെ പിൻതുടരുന്നതെന്തിനാ? നിങ്ങൾക്കെന്റെ ആഭരണങ്ങളും രത്നങ്ങളും അല്ലേ വേണ്ടത്?

വിടൻ: ശാന്തം പാപം! എടീ വസന്തസേനേ, പൂന്തോട്ടക്കാരൻ ഒരിക്കലും തോട്ടത്തിലെ പൂമൊട്ടുകൾ കക്കാറില്ല.

വസന്തസേന: എന്നാലിപ്പോൾ നിങ്ങൾക്കെന്താ വേണ്ടത്?

ശകാരൻ: ദേവരൂപതുല്യനായ മനുഷ്യനായ വാസുദേവനായ എന്നെ നീ കാമിക്ക്

വസന്തസേന:(ദേഷ്യത്തോടെ) ശാന്തി ശാന്തി. മിണ്ടാതിരിക്കൂ. ദൂരെ പോകൂ. നീ അനുചിതമായ വാക്കുകൾ പറയുന്നു.

ശകാരൻ:(ചിരിച്ച് കയ്യടിച്ച് കളിയാക്കിക്കൊണ്ട്) മഹാനുഭാവ, മഹാനുഭാവാ.. ഒന്ന് നോക്കൂ. ഈ വേശ്യാപുത്രിയ്ക്ക് മനസ്സിൽ എന്നെ ഇഷ്ടമാണ്. അതിനാൽ ഇവളിപ്പോൾ എന്നോട് പറയുകയാണ്. "വന്നു ക്ഷീണിച്ചു ഞാൻ. ഖിനയായി ഞാൻ" ഞാൻ മറ്റൊരു ഗ്രാമത്തിൽ/പട്ടണത്തിൽ പോയി വന്നതല്ലേ? ആര്യേ ഞാൻ അങ്ങനുടെ കാൽതൊട്ട് വന്ദിച്ച് ശപഥം ചെയ്യുന്നു നിന്റെ പിന്നാലെ ഓടിയോടി ഞാൻ ക്ഷീണിച്ചിരിക്കുന്നു.

വിടൻ:(ആത്മഗതം) ഈ പൊട്ടൻ 'ശാന്തം' എന്ന് പറഞ്ഞാൽ 'ശ്രാന്തം'(=ക്ഷീണം) എന്ന് മനസ്സിലാക്കും. (ഉറക്കെ) വസന്തസേനേ, നീ വേശ്യകൾക്കുള്ള നിയമത്തിനുവിപരീതമായാണ് സംസാരിക്കുന്നത്.
(വേശ്യകൾ, ഗണികകൾ ആരു ധനം കൊണ്ട് വന്നാലും അവരെ സ്വീകരിക്കണം. അവർക്ക് സ്വകാര്യജീവിതം നിഷിധമാണ്)
നോക്ക്, വേശ്യകളുടെ ജീവിതം കാമിജനങ്ങളെ ആശ്രയിച്ചാണ് എന്ന് മനസ്സിലാക്കുക. അതിനാൽ ശകാരനെ അപമാനിക്കരുത്. ആലോചിയ്ക്കൂ, വഴിയിലെ വള്ളിപോലെ ആണ് നീ. എല്ലാവർക്കും ഉപയോഗിക്കാവുന്ന വേശ്യ. വേശ്യയ്ക്ക് ധനം കൊടുത്ത് വാങ്ങാനാവുന്ന ശരീരമാണ്. അതിനാൽ നിനക്ക് പ്രിയമുള്ളവരേയും അപ്രിയമുള്ളവരേയും ഒരുപോലെ സ്വീകരിക്കണം.
കൂടാതെ,
വിദ്വാനായ ബ്രാഹ്മണനും മൂർഖനും വർണ്ണാധമനായ ശൂദ്രനും ഒരേ വെള്ളത്തിൽ കുളിക്കുന്നു. കോകപ്പക്ഷികളിരുന്നാലും കാക്കയിരുന്നാലും പുഷ്പവല്ലി താഴും. ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും കടക്കുന്ന അതേ തോണിയിൽ തന്നെ ആണ് ശൂദ്രനും ഗംഗാനദി കടക്കുന്നത്. നീ ഒരു വേശ്യ ആണ്. അതിനാൽ നീ കുളക്കടവുപോലെ, വള്ളി പോലെ, തോണി പോലെ എല്ലാതരം ജനങ്ങളേയും സേവിക്കണം. അവർ തമ്മിൽ ഭേദഭാവം അരുത്.

വസന്തസേന: പ്രേമിക്കാൻ കാരണം ഗുണമാണ്. ബലാൽക്കാരമല്ല.

ശകാരൻ: മഹാനുഭാവ, ജനിച്ചമുതൽ ദാസിയായ ഇവൾ ഈ വസന്തസേന, അന്ന് കാമദേവന്റെ ഉദ്യാനത്തിൽ പോയതുമുതൽ ആ ദരിദ്രചാരുദത്തനിൽ അനുരാഗവതിയാണ്. എന്നെ അവൾക്ക് വേണ്ട. വശത്ത് ചാരുദത്തന്റെ വീടാണ്. ഇവൾ നമ്മുടെ കയ്യിൽ നിന്നും രക്ഷപ്പെടാതിരിക്കാനുള്ള ഉപായം താങ്കൾ ചെയ്യാലും.

വിടൻ:(ആത്മഗതം) ഈ സംസ്ഥാനകൻ ഒരു വിഡ്ഢിതന്നെ. ഉറക്കെ പറയാൻ പാടില്ലാത്ത കാര്യങ്ങൾ കൂടെ ഉറക്കെ തൊള്ളയിട്ട് പറയുന്നു. വസന്തസേന ചാരുദത്തനിൽ അനുരാഗവതി എങ്കിൽ അത് നല്ലതു തന്നെ. രത്നം രത്നത്തോടല്ലെ ചേരൂ. (വസന്തസേനയോട്) വസന്തസേനേ നീ പൊയ്ക്കോ. ഈ മൂർഖനെ പറ്റി ചിന്തിച്ച് എന്ത് നേടാനാണ്? (ഉച്ചത്തിൽ സംസ്ഥാനകനോടായിട്ട്) എന്തേ പറഞ്ഞത്? ആ നല്ലവനായ കച്ചവടക്കാരന്റെ വീട് ഇടത് ഭാഗത്താണെന്നോ?

ശകാരൻ: പിന്നല്ലാതെ, അതാ ഇടത് ഭാഗത്ത് അയാളുടെ വീട് കാണുന്നു.

വസന്തസേന:(ആത്മഗതം) ആശ്ചര്യം തന്നെ. ഇടത് ഭാഗത്ത് ആണ് അദ്ദേഹത്തിന്റെ വീടെങ്കിൽ അപരാധം ചെയ്താണെങ്കിലും ഈ ദുഷ്ടനെ കൊണ്ട് ഗുണമുണ്ടായി. എനിക്ക് എന്റെ കാമുകനെ കാണാമല്ലൊ.

ശകാരൻ: അല്ലയോ വിടപ്രഭോ ഈ കൂരാകൂരിരുട്ടത്ത് ഞാൻ വസന്തസേനയെ തപ്പുകയാണ്. അത് പയറിനിടയിൽ ധാന്യമണി തിരയുന്നപോലെ ആണ്. ആകെ ഇരുട്ട് മാത്രം! വസന്തസേനയെ കാണുന്നില്ല.

വിടൻ: അതേ കൂരാകൂരിരുട്ട് തന്നെ. കാരണം, പ്രകാശത്തിൽ എല്ലാം കാണുന്ന എന്റെ കണ്ണുകൾ ഇരുട്ടത്ത് വന്നപ്പോൾ ശക്തിഹീനമായി തീർന്നിരിക്കുന്നു. കണ്ണ് തുറന്നിരുന്നാലും അടച്ചപോലെ തന്നെ. കൂടാതെ, ഇരുട്ട് അവയവങ്ങളെ കൂടെ ബാധിച്ചിരിക്കുന്നു. ആകാശം അഞ്ജനം വർഷിക്കുന്നു. ദുഷ്ടരെ സേവിക്കുന്ന പോലെ എന്റെ കണ്ണുകൾ നിരർത്ഥകങ്ങളായിരിക്കുന്നു.

ശകാരൻ: ഞാൻ വസന്തസേനയെ തിരയുകയാണ്.

വിടൻ: അവളുടെ എന്തെങ്കിലും ഒരു അടയാളം കിട്ടിയോ?

ശകാരൻ: എന്ത് അടയാളം?

വിടൻ: ആഭരണങ്ങൾ ഇളകുന്ന സ്വരമോ രത്നങ്ങളുടെ തിളക്കമോ മറ്റെന്തെങ്കിലും? അല്ലെങ്കിൽ അവളുടെ പൂമാലകളുടെ സുഗന്ധം?

ശകാരൻ: എനിക്ക് പൂമാലകളുടെ മണം കേൾക്കുന്നുണ്ട്. പക്ഷെ മൂക്കിൽ മുഴുവൻ ഇരുട്ട് നിറഞ്ഞതനാൽ ആഭരണങ്ങളുടെ ശബ്ദം ഞാൻ കാണുന്നില്ല.

വിടൻ: (വസന്തസേനയോട് മാത്രം കേൾക്കാൻ പാകത്തിൽ) വസന്തസേനേ, മേഘത്തിൽ ഒളിച്ചിരിക്കുന്ന മിന്നലിനെ പോലെ, ഇപ്പോൾ ഈ ഇരുട്ടിൽ നിന്നെ കാണാൻ പറ്റുന്നില്ല ശരി തന്നെ, പക്ഷെ നിന്റെ പൂമാലകൾ വമിപ്പിക്കുന്ന സുഗന്ധം, അല്ലെങ്കിൽ നിന്റെ ശബ്ദിക്കുന്ന പാദസരങ്ങൾ നിന്നെ ചതിക്കും. കേൾക്കുന്നുണ്ടോ വസന്തസേനെ?

വസന്തസേന:(ആത്മഗതം) കേട്ടു എന്ന് മാത്രമല്ല മനസ്സിലാവുകയും ചെയ്തു. (ഉടൻ പൂമാലകൾ എല്ലാം അഴിച്ച് ദൂരെ എറിഞ്ഞ്, ഒന്ന് ചുറ്റിനടന്ന്, കൈകൾ കൊണ്ട് തൊട്ടുനോക്കി, ആഭരണങ്ങൾ എല്ലാം അഴിച്ച് കയ്യിൽ പിടിച്ച്, വശത്തുള്ള ചുമരിന്മേൽ കൈകൊണ്ട് തപ്പിക്കൊണ്ട്). ഹോ! ഇത് വശത്തെ വാതിലാണെന്ന് തോന്നുന്നു. മാത്രമല്ല ഇത് അടച്ചിട്ടിരിക്കുകയുമാണ്.

ചാരുദത്തൻ: സ്നേഹിതാ, എന്റെ ജപവും പൂജകളും ധ്യാനവും ഒക്കെ കഴിഞ്ഞു. ഇനി നീ പോയി സന്ധ്യാവന്ദനവും ധ്യാനവുമൊക്കെ കഴിക്കൂ.

വിദൂഷകൻ: ഞാൻ പോകുന്നില്ല.

ചാരുദത്തൻ: അഹോ കഷ്ടം! ആകട്ടെ അപ്പോൾ ദരിദ്രജനങ്ങൾ പറയുന്നത് അവരുടെ സുഹൃത്തുക്കൾ കൂടെ കേൾക്കില്ല. ഏറ്റവും പ്രിയക്കൂട്ടുകാർ കൂടെ വൈമുഖ്യം നടിയ്ക്കുന്നു. ആപത്തുകൾ കൂടിവരുന്നു. സത്വം ക്ഷയിക്കുന്നു. ശീലമാകുന്ന ചന്ദ്രന്റെ കാന്തി മങ്ങുന്നു. കുറ്റങ്ങൾ മറ്റുള്ളവർ ചെയ്യതെങ്കിലും അത് ദരിദ്ര്യൻ ചെയ്യതായി എല്ലാവരും കരുതുന്നു.
കൂടാതെ,
ആർക്കും ദരിദ്ര്യന്റെ കൂടെ വസിക്കണ്ട. ആരും ദരിദ്രനോട് ആദരപൂർവ്വം സംസാരിക്കില്ല. ധനവാന്റെ വീട്ടിൽ വരുന്ന നിർധനനെ ചെറുതായി മാത്രമെ കാണുകയുള്ളൂ. വസ്ത്രമില്ലാത്തതിനാൽ നിർധനൻ വലിയവരിൽ നിന്നും ദൂരെ മാറി മാത്രമേ സഞ്ചരിക്കൂ. അതിനാൽ തന്നെ ചാരുദത്തനായ ഞാൻ പറയുന്നു പഞ്ചമഹാപാപങ്ങളുടെ ആറാമത്തെ മഹാപാപമായി ദാരിദ്യത്തെ കൂട്ടാം.
അതുംകൂടാതെ,
ഹേ ദാരിദ്ര്യമേ, ഞാൻ മരിച്ച് പോയാൽ നീ എവിടെ പോകും എന്ന് മാത്രമാണ് എന്റെ ചിന്ത.

വിദൂഷകൻ:(ലജ്ജയോടെ) ആട്ടെ പ്രിയക്കൂട്ടുകാരാ, ഞാൻ പോകണമെങ്കിൽ പോകാം. പക്ഷെ എനിക്ക് കൂട്ടായി രദനികയെ കൂടെ നീ വിട്ട് തരണം.

ചാരുദത്തൻ: രദനികേ, നീ കൂടെ പോകൂ.

രദനിക: അങ്ങയുടെ ആജ്ഞ പോലെ തന്നെ.

വിദൂഷകൻ: ഹേ രദനികേ, ബലിയും വിളക്കുമെടുക്കൂ. ഞാൻ ഈ വശത്തെ വാതിൽ തുറക്കാം.

വസന്തസേന: എന്നെ സഹായിക്കാനായിട്ട് തന്നെ വാതിൽ ഇതാ തുറന്ന് കഴിഞ്ഞു. ഞാൻ അകത്ത് കയറട്ടെ. (നോക്കിയിട്ട്) അയ്യയ്യോ ഇതെന്താ ഈ വെളിച്ചം. ഇതെന്ന് ചതിയ്ക്കുമല്ലോ (എന്ന് പറഞ്ഞ് വസ്ത്രാഞ്ചലം കൊണ്ട് കെടുത്തിക്കൊണ്ട് ഉള്ളിലേക്ക് പ്രവേശിക്കുന്നു)

ചാരുദത്തൻ: എന്ത് പറ്റി മൈത്രേയാ?

വിദൂഷകൻ: ഞാൻ വാതിൽ തുറന്നതേ ഉള്ളൂ കാറ്റ് വന്ന് തിരി അണച്ചു. രദനികാ, നീ പാർശ്വവാതിലിലൂടെ പുറത്ത് കടക്കൂ. ഈ തിരി അകത്തുപോയി കത്തിച്ച്, ഞാൻ ഇതാ വരുന്നു.

(ഇതും പറഞ്ഞ് മൈത്രേയൻ അകത്ത് നാലുകെട്ടിലേക്ക് പോകുന്നു)

ഇതേ സമയം വീട്ടിനുപുറത്തുള്ള തെരുവിൽ,

ശകാരൻ: വിടപ്രഭോ വിടപ്രഭോ ഞാൻ വസന്തസേനയെ അന്വേഷിക്കുകയാണ്.

വിടൻ: അന്വേഷിക്കൂ അന്വേഷിക്കൂ.
ശകാരൻ: ആഹാ കിട്ടിപ്പോയി കിട്ടിപ്പോയി.
എന്ന് പറഞ്ഞ് ഇരുട്ടിൽ തപ്പി തപ്പി വിടനെ തന്നെ കടന്ന് പിടിച്ചു. വിടനാകട്ടെ ദേഷ്യം വന്നു.

വിടൻ: എടാ ശുംഭാ ഇത് ഞാനാണ്.

ശകാരൻ: അപ്പോ താങ്കൾ ഇവിടെ തന്നെ നിൽക്ക് ഞാൻ വസന്തസേനയെ അന്വേഷിക്കട്ടെ.
(എന്ന് പറഞ്ഞ് ഇരുട്ടിൽ പിന്നേയും അന്വേഷണം തുടങ്ങി. ഇത്തവണ സംസ്ഥാനകൻ കയറി പിടിച്ചത് ഭൃത്യനെ ആയിരുന്നു.)

ഭൃത്യൻ: സ്വാമീ ഇത് അടിയൻ, അങ്ങയുടെ വേലക്കാരനാണ്.

ശകാരൻ: ഇവിടെ മഹാനുഭാവൻ, അവിടെ വേലക്കാരൻ. മഹാനുഭാവൻ വേൽക്കാരൻ വേലക്കാരൻ മഹാനുഭാവൻ.. എന്നാൽ നിങ്ങൾ രണ്ടാളുകളും നിന്നിടത്ത് തന്നെ നിൽക്ക്
(എന്ന് പറഞ്ഞ് ഇരുട്ടിൽ വീണ്ടും വസന്തസേനയെ തപ്പാൻ തുടങ്ങി. ഇത്തവണ കടന്ന് പിടിച്ചത് ചാരുദത്തന്റെ വീട്ടിൽ നിന്നും പുറത്തിറങ്ങിയ രദനികയെ ആയിരുന്നു.)
കിട്ടിപ്പോയീ മഹാനുഭാവാ ഇത്തവണ ഞാൻ വസന്തസേനയെ തന്നെ പിടികൂടി. ഇരുട്ടിൽ ഓടുമ്പോൾ മാലയുടെ സുഗന്ധം കൊണ്ട് ഞാൻ ചാണക്യൻ പിടിച്ച ദ്രൗപദിയെ പോലെ അവളെ പിടിച്ചു. (അവളുടെ തലമുടിയിൽ തന്നെ പിടിച്ചു എന്നർത്ഥം)

വിടൻ: ഈ വസന്തസേന അവളുടെ യൗവ്വനത്തിന്റെ പുഷ്ടി കുലീനനായ ചാരുദത്തന്റെ കൂടെ ചെലവഴിക്കാൻ പോകുന്നു. എന്നാൽ നിന്റെ മുടിക്കുത്തിലതാ ഒരുത്തൻ പിടികൂടിയിരിക്കുന്നു.

ശകാരൻ: എടി മോളേ, മുടിക്കുത്തിൽ തന്നെ നിന്നെ പിടിയ്ക്കാൻ പറ്റി. ഇനി നീ നിലവിളിച്ചോ, ചീത്തപറഞ്ഞോ ശിവ, ശംഭു ശങ്കരന്മാരെ ഒക്കെ ഉറക്കെ വിളിച്ചോ. എനിക്ക് ഒരു പേടിയുമില്ല.

രദനിക: (മൈത്രേയന്റെ കൂടെ ഇറങ്ങാൻ തുടങ്ങിയ രദനികയ്ക്ക് ഇതിലും വലുത് എന്ത് വരാൻ? അവളാകെ പേടിച്ച്) എന്ത്? എന്താ ചെയ്യുന്നത്? നിങ്ങൾ ആരാ?
(എന്നൊക്കെ ഉച്ചത്തിൽ കരയാൻ തുടങ്ങി.)

(സംസ്ഥാനകൻ കയറി പിടിച്ചത് വസന്തസേനയെ അല്ലാ എന്ന് രദനികയുടെ ശബ്ദം കേട്ട് വിടനു മനസ്സിലായി.)
വിടൻ: ശപ്പാ, ശബ്ദവ്യത്യാസമുണ്ടല്ലോ, ഇത് വസന്തസേന അല്ല.

സംസ്ഥാനകൻ: അല്ലാ അല്ലാ ഇവൾ അവൾ തന്നെ. പൂച്ച ശബ്ദം മാറ്റി കരയുന്ന പോലെ ഇവൾ അടവെടുക്കുകയാണ്.

വിടൻ: ശബ്ദം ഇത്രയും ഗംഭീരമായി ശബ്ദമാറ്റം വരുത്തുകയോ! അത്ഭുതം തന്നെ. അല്ല, ആലോചിച്ചാൽ ഗീതവാദ്യനാട്യനടനങ്ങൾ അഭ്യസിച്ച വസന്തസേനയ്ക്ക് ചെയ്യാൻ പറ്റാത്തതല്ല ശബ്ദം മാറ്റുന്നത്. (ശബ്ദം മാറ്റാനും അവൾ നിപുണയാണ് എന്നർത്ഥത്തിൽ)

(അതേ സമയം മൈത്രേയൻ അകത്തുപോയി തിരിവിളക്ക് കത്തിച്ച് പുറത്ത് കടന്നു. കാറ്റത്താടുന്ന വിളിക്കിനെസംരക്ഷിച്ചുകൊണ്ട്)
വിദൂഷകൻ: ആശ്ചര്യം തന്നെ. പ്രദോഷസന്ധ്യയിലെ കാറ്റുകൊണ്ട് വിളക്ക് അണഞ്ഞു. (രദനികയുടെ അടുത്ത് ചെന്ന്) ഹേ രദനികേ.

ശകാരൻ: (മൈത്രേയന്റെ ശബ്ദം കേട്ട്) അയ്യോ മഹാനുഭാവാ പുരുഷൻ.. ഇതാ ഒരു പുരുഷൻ.
വിദൂഷകൻ: അത് ശരി. വളരെ ശരി. ദരിദ്രനാണേന്ന് കരുതി ചാരുദത്തന്റെ വീട്ടിലേക്ക് അപരിചിതർ അതിക്രമിച്ച് കയറുവാൻ തുടങ്ങുന്നൊ? ഇത് ശരിയല്ല.

രദനിക: ആര്യ മൈത്രേയ, എന്നെ അപമാനിക്കുന്നത് കാണൂ.

വിദൂഷകൻ: എന്ത് നിന്നെ അപമാനിക്കുന്നുവോ? അത് നമ്മളെ എല്ലാവരേയും അപമാനിക്കുന്നതിനു തുല്യമാണല്ലൊ.

രദനിക: അതെ നിങ്ങളേവരേയും അപമാനിക്കുന്നു.

വിദൂഷകൻ: എന്ത് ബലാൽക്കാരം ചെയ്യുന്നുവോ?

രദനിക: പിന്നെ എന്താണിവർ ചെയ്യുന്നത്?

വിദൂഷകൻ: സത്യം?

രദനിക: സത്യം തന്നെ.

വിദൂഷകൻ: (ദേഷ്യത്തോടെ വിറകുകഷ്ണം എടുത്ത്) അത് പറ്റില്ല. അവനവന്റെ വീട്ടിൽ നായയ്ക്കുമുണ്ട് ശൗര്യം. ഞാനാകട്ടെ ഒരു ബ്രാഹ്മണനും ആണ്. ഞാൻ ഈ വടികൊണ്ട് ദുഷ്ടാ, നിന്റെ തല പൊട്ടിയ്ക്കുന്നുണ്ട്.

വിടൻ: മഹാബ്രാഹ്മണാ ക്ഷമിയ്ക്കു ക്ഷമിച്ചാലും

വിദൂഷകൻ: (വിടനെ കണ്ട്) ഇവനല്ല ബലാൽക്കാരം ചെയ്യുന്നത്. (ശകാരനെ നോക്കി)
ഹോ! സംസ്ഥാനകൻ! നീ രാജാവിന്റെ അളിയനല്ലെ? ദുഷ്ടാ! ഭീരു! ഇത് നീ ചെയ്യുന്നത് ഉചിതമാണോ? ചാരുദത്തൻ ഇപ്പോൾ ദരിദ്രനായിരിക്കാം. എന്നാലും ഉജ്ജയനി മുഴുക്കെ അറിയപ്പെടുന്ന സാത്വികനാണ്. അവനോട് നീ ഇത് ചെയ്യുന്നത് ഉചിതമാണോ ദുഷ്ടാ? അവന്റെ (ദരിദ്രചാരുദത്തന്റെ) വീട്ടിലേക്ക് കടന്നു കയറുക, അതും പോരാത്തതിനു അവന്റെ പരിചാരികമാരെ ഉപദ്രവിക്കുക! ഇതൊക്കെ അപരാധമാണ് എടാ ദുഷ്ടാ! ദരിദ്രനാണെന്ന് വിചാരിച്ച് ഇങ്ങനെ അപമാനിക്കരുത്. യമരാജാവിന്റെ മുന്നിൽ ആരും ദരിദ്രരല്ല.

വിടൻ:(ലജ്ജയോടെ) ക്ഷമിക്കണം ബ്രാഹ്മണ! ഞങ്ങൾ ഇവളെ അല്ലാ അന്വേഷിച്ചത്. മറ്റൊരു സ്ത്രീ വേശ്യയെ ആയിരുന്നു.

വിദൂഷകൻ: എന്ത് ഇവളേയോ?

വിടൻ: ശാന്തം പാപം! യൗവ്വനയുക്തയായ മറ്റൊരു കാമിനിയെ (വേശ്യയെ) ആയിരുന്നു ഞങ്ങൾ തേടിയത്. അവളാകട്ടെ അപ്രത്യക്ഷമായി. അവളെ അന്വേഷിക്കുന്നതിനിടയിൽ ഈ തെറ്റ് സംഭവിച്ചതാണ്. അല്ലാതെ ചാരുദത്തന്റെ ദാരിദ്ര്യം കൊണ്ട് സംഭവിച്ചതല്ല. എന്റെ തെറ്റ്

സമ്മതിച്ചിരിക്കുന്നു. (എന്നും പറഞ്ഞ് തന്റെ വാളും ഉതതരീയവുമൊക്കെ അഴിച്ച് മൈത്രേയന്റെ കാൽക്കൽ വെച്ച് താണുവീണു ക്ഷമ യാചിച്ചു കൊണ്ട് കിടപ്പായി.)

വിദൂഷകൻ: എഴുന്നേൽക്കൂ എഴുന്നേൽക്കൂ സദാചാരിയായ മനുഷ്യാ എഴുന്നേൽക്കൂ. നിന്നെ അറിയാതെ ഞാൻ നിന്ദിച്ചതാണ് അതിനാൽ ക്ഷമചോദിക്കുന്നു.

വിടൻ: ഞാൻ താങ്കളോട് ആണ് ക്ഷമയാചിക്കുന്നത്. അതിനാൽ ഞാനൊരു ഉപാധിയോടെ അങ്ങയുടെ കാൽക്കൽ നിന്ന് എഴുന്നേൽക്കാം.

വിദൂഷകൻ: അതെന്താണ്, ആ ഉപാധി? പറയൂ

വിടൻ: ഇപ്പോൾ നടന്ന കാര്യങ്ങൾ ഒന്നും തന്നെ ചാരുദത്തൻ അറിയാൻ പാടില്ല. അദ്ദേഹത്തെ ഒന്നും അറിയിക്കില്ല എന്ന് ഉറപ്പ് തരണം.

വിദൂഷകൻ: ഓ! അത്രേഉള്ളൂ! ഞാൻ നിശബ്ദനായിരിക്കാം. ഇതിനെ പറ്റി ഒന്നും പറയില്ല.

വിടൻ: അല്ലയോ ബ്രാഹ്മണാ! (നിങ്ങളുടെ) നന്മ എന്ന ആയുധത്തിനു മുന്നിൽ ഞങ്ങൾ ആയുധധാരികൾ എങ്കിലും തോറ്റിരിക്കുന്നു.

ഇത് കേട്ട് നിൽക്കുന്ന സംസ്ഥനകനു ഇതൊന്നും ദഹിക്കുന്നില്ല.
ശകാരൻ: (ദേഷ്യത്തോടെ ഈർഷ്യയോടെ) ഹേ വിടപ്രഭോ! താങ്കൾ എന്തിനാണിങ്ങനെ താണുതൊഴുത് നിസ്സഹായനായി ഈ മനുഷ്യപ്പുഴുവിന്റെ മുന്നിൽ നിൽക്കുന്നത്?

വിടൻ: എനിക്ക് ഭയമാണ്

ശകാരൻ: താങ്കൾ എന്തിനെ ആണ് ഭയക്കുന്നത്?

വിടൻ: ചാരുദത്തന്റെ സദ്ഗുണങ്ങളെ.

ശകാരൻ: (ചാരുദത്തനു അദ്ദേഹത്തിന്റെ) വീട്ടിൽ ചെന്നാൽ കൂടെ ഒന്നും ഭക്ഷിക്കാൻ കൊടുക്കാൻ ഇല്ല. അത്ര ദരിദ്രനായ അവനു എന്തു യോഗ്യത? എന്ത് ഗുണം?

വിടൻ: അല്ല അല്ല. അങ്ങിനെ പറയരുത്. അദ്ദേഹത്തിന്റെ ദാനധർമ്മങ്ങൾ അദ്ദേഹത്തെ ദരിദ്രനാക്കിയിരിക്കാം. എന്നാൽ ധനവാനായിരുന്നിട്ടും അദ്ദേഹം ആരേയും അപമാനിച്ചിട്ടില്ല. പക്ഷെ നിറഞ്ഞ കുളമേ, വേനൽക്കാലത്ത് ദാഹജലം മറ്റുള്ളവർക്ക് നൽകുന്ന നിറഞ്ഞ പൊയ്കപോലെ അദ്ദേഹം ലോകത്തിന്റെ ദാഹം ശമിപ്പിച്ചിരുന്നവനാണ്. അതിനാൽ ദാരിദ്ര്യം വന്നുചേർന്നതാണ്.

വിടൻ:(അമർഷത്തോടെ) ജന്മകൊണ്ട് തന്നെ ദാസീപുത്രനായ അവനാര്? വീരശ്ശൂരപരാക്രമിയയ പാണ്ഡുവിന്റെ മകൻ ശ്വേതകേതുവോ? ഇന്ദ്രനിൽ നിന്നും വരം വാങ്ങിയ രാധയുടെ മകൻ

രാവണനോ? അഥവാ പ്രസിദ്ധനായ രാമനു കുന്തിലുണ്ടായ മകൻ അശ്വഥാമാവോ? അതോ യമരാജാവിന്റെ മകൻ ജയാട്ടുവോ? അല്ല, അവനാരാ?

വിടൻ: വിഡ്ഢീ. ഞാൻ പറയാം ചാരുദത്തൻ ആരെന്ന്. ദീനദയാലുവാണവൻ. സദ്ഗുണങ്ങളാകുന്ന ഫലങ്ങൾ നിറഞ്ഞ് താഴ്ന്ന് നിൽക്കുന്ന കല്പവൃക്ഷം ആണവൻ. സജ്ജനങ്ങളുടെ ബന്ധുവാണവൻ. ജ്ഞാനികളുടെ കണ്ണാടിയാണ്. സദാചാരത്തിന്റെ ഇരിപ്പിടമാണ്. സദ്സ്വഭാവങ്ങളുടേ സമുദ്രമാണവൻ. സത്ക്കാരപ്രിയനും ആരേയും അപമാനിക്കാത്തവനും ആണ്. പുരുഷഗുണങ്ങളുടെ നിധിയാണവൻ. സരളസ്വഭാവി. ശ്ലാഘനീയനുമണവൻ. അവനിരിക്കുമ്പോൾ ജീവിക്കാത്തവന്റെ ജീവിതം വ്യർത്ഥമാണ്.
അതിനാൽ ഒക്കെ കണ്ട് ഹേ സംസ്ഥാനക, നമുക്ക് ഇവിടന്ന് ഉടൻ പോകാം.

ശകാരൻ: വസന്തസേനയെ കൂടാതെ പോവുകയോ?
വിടൻ: അതിനു വസന്തസേന അപ്രത്യക്ഷമായല്ലോ.

ശകാരൻ: അതെങ്ങനെ? എങ്ങനെ അപ്രത്യക്ഷമാകും?

വിടൻ: രോഗിയുടെ ആരോഗ്യം പോലെ. അല്ലെങ്കിൽ അന്ധന്റെ കാഴ്ചശക്തി പോലെ. അതുമല്ലെങ്കിൽ വീണ്ടുവിചാരമില്ലാത്തവന്റെ ബുദ്ധി പോലെ. അതും അല്ലെങ്കിൽ ക്രുദ്ധന്റെ സ്നേഹം പോലെ. മന്ദബുദ്ധിയുടെ വേദജ്ഞാനം പോലെ അവൾ അപ്രത്യക്ഷമായി.

ശകാരൻ: ഞാൻ വസന്തസേനയെ കൂടാതെ ഇവിടന്ന് പോകില്ല.

വിടൻ: താങ്കൾ ഇത് കേട്ടിട്ടുണ്ടോ? കുതിരയെ നിലയ്ക്ക് നിർത്താൻ കടിഞ്ഞാൺ വേണം. ആനയെ നിലയ്ക്ക് നിർത്താൻ ചങ്ങല വേണം. സ്ത്രീയെ നിർത്താൻ ഹൃദയം വേണം. നിനക്കതൊന്നും ഇല്ലെങ്കിൽ ഇവിടം വിട്ട് പോകു.

ശകാരൻ: നീ പോകുന്നെങ്കിൽ പൊയ്ക്കോ. ഞാൻ ഇല്ല.

വിടൻ: വളരെ നല്ലത്, എന്നാൽ ഞാൻ പോകുന്നു. (അങ്ങനെ വിടൻ പോയി.)

ശകാരൻ: ആ മഹാനുഭാവൻ പോയി. എന്നാൽ കാക്കക്കഴുത്തുപോലുള്ള എടാ ദുഷ്ട വടുകാ, ഇരിക്കവിടെ ഇരിക്ക്.

വിദൂഷകൻ: ഞങ്ങളെ ഇരിപ്പിടത്തിൽ ആസനസ്ഥനാവാൻ ക്ഷണിച്ചിട്ടുണ്ടല്ലോ.

സംസ്ഥാനകൻ: ആരാൽ നിങ്ങൾ ക്ഷണിക്കപ്പെട്ടു?

വിദൂഷകൻ: ഭാഗ്യദേവനാൽ

സംസ്ഥാനകൻ:എന്നാൽ എഴുന്നേൽക്ക്. ഇരിക്കരുത്

വിദൂഷകൻ:അതു തന്നെ ആണ് ഇപ്പോൾ ചെയ്യുന്നത്.

സംസ്ഥാനകൻ: എപ്പോൾ?

വിദൂഷകൻ: ഭാഗ്യം ഞങ്ങളെ വീണ്ടും അനുഗ്രഹിക്കുമ്പോൾ.

സംസ്ഥാനകൻ: എന്നാൽ കരയൂ കരയൂ

വിദൂഷകൻ: ഞങ്ങൾ കരഞ്ഞല്ലൊ.

സംസ്ഥാനകൻ: ആരാ നിങ്ങളെ കരയിപ്പിച്ചത്?

വിദൂഷകൻ: ദാരിദ്ര്യം

സംസ്ഥാനകൻ: എന്നാ ചിരിക്കു ചിരിക്കു

വിദൂഷകൻ:ഞങ്ങൾ ചിരിക്കും
സംസ്ഥാനകൻ: എപ്പോൾ ചിരിക്കും?

വിദൂഷകൻ: ചാരുദത്തൻ ഒരിക്കൽ കൂടെ സന്തോഷവാനായി സമൃദ്ധിയുള്ളവനായി കാണുമ്പോൾ.

സംസ്ഥാനകൻ:എടാ ദുഷ്ട ബ്രാഹ്മണപുത്രാ, നിന്റെ ആ ദരിദ്രവാസിയായ ചാരുദത്തനോട് ഞാൻ പറഞ്ഞതായി പറയ്: "സർവ്വാഭരണവിഭൂഷിതയും സുന്ദരിയുമായ ആ വേശ്യ, വസന്തസേന അവനോട് പ്രണയത്തിൽ ആണ്. ഞങ്ങൾ അവളെ ബലപ്രയോഗത്താൽ പ്രാപിക്കാൻ ശ്രമിച്ചു. അവൾ ഓടി അവന്റെ വീട്ടിൽ കയറി. ഇനി അവളെ എന്റെ കയ്യിൽ കൊണ്ട് താ. കൊണ്ട് തന്നാൽ നിനക്ക് കോടതി കയറാതെ കഴിയാം. എന്നാൽ നമുക്ക് എപ്പോഴും സുഹൃത്തുക്കളായും കഴിയാം. പക്ഷെ, അവളെ കൊണ്ട് തന്നില്ലെങ്കിൽ മരണം വരെ ഞാൻ മറക്കില്ല.അനുഭവിക്കും അവൻ."
കൂടാതെ,
ചാണകം മുക്കിയഞെട്ടുള്ള കുമ്പളങ്ങ, ഉണക്കപെച്ചക്കറി, നെയ്യുചേർത്ത മാംസം, ഹേമന്തരാത്രി വെച്ച ചോറ് ഇവയൊന്നും അധികം വെച്ചാലും ചീയില്ല. (വസന്തസേനയെ അയക്കാത്തതിൽ ചാരുദത്തനോടുള്ള വൈരം പെട്ടെന്ന് തീരില്ല എന്നർത്ഥത്തിൽ)
അവനോട് ഇത് ശക്തമായി കൃത്യതയോടെ പറയ്. നീ ഇത് പറയുന്നത് എനിക്കെന്റെ കൊട്ടാരത്തിലെ മട്ടുപ്പാവിലിരിക്കുമ്പോൾ കേൾക്കണം. അതല്ല എങ്കിൽ നിന്നെ ഞാൻ വാളുകൊണ്ടൊരു പഴം മുറിക്കുന്നതുപോലെ മുറിക്കും.

വിദൂഷകൻ: ശരി ശരി ഞാൻ പറയാം എല്ലാം.

ശകാരൻ:(മാറി നിന്ന് നോക്കി) എടാ വേലക്കാര, മഹാനുഭാവനു (വിടൻ) ശരിക്കും പോയോ?

ഭൃത്യൻ: പിന്നല്ലാതെ?

ശകാരൻ: എന്നാൽ നമുക്കും പെട്ടെന്ന് പോകാം.

ഭൃത്യൻ: എന്നാൽ സ്വാമീ അങ്ങ് വാൾ എടുക്കൂ.

ശകാരൻ: അത് നീ തന്നെ പിടിച്ചോ

ഭൃത്യൻ: ഈ വാൾ അങ്ങയുടേതാണ്. സ്വാമി തന്നെ എടുത്താലും.

ശകാരൻ:(വിപരീതമായി വാൾ പിടിച്ച്) ഈ തുടുത്ത വാളും ഉറയിൽ തിരിച്ചിട്ട് കുരയ്ക്കുന്ന പട്ടികളുടെ പിന്നാലെ പോകുന്ന കുറുക്കനെ പോലെ ഞാൻ വീട്ടിലേക്ക് പോവുകയാണ്. (ചുറ്റിനടന്ന് പോകുന്നു)

വിദൂഷകൻ: ഭവതി രദനികേ, ഈ കാര്യങ്ങൾ ഒന്നും ഭവതി ചാരുദത്തനോട് പറയരുത്. അല്ലേങ്കിലേ അദ്ദേഹം ദാരിദ്ര്യദുഃഖത്താൽ വിഷമിച്ചിരിക്കുകയാണ്. ഇതുകൂടെ അറിഞ്ഞാൽ ദുഃഖം ഇരട്ടിയ്ക്കും.

രദനിക: ആര്യ മൈത്രേയാ, രദനിക, അവളുടെ നാവിനു നല്ല നിയന്ത്രണം വെയ്ക്കുന്നവൾ ആണ്..

വിദൂഷകൻ: അപ്രകാരം തന്നെ ആയിരിക്കട്ടെ.

ഈ സമയം ചാരുദത്തനും വസന്തസേനയും വീട്ടിനുള്ളിൽ ആണല്ലൊ. വസന്തസേന വീടിനുള്ളിൽ വന്ന വിവരം ശുദ്ധഹൃദയനായ ചാരുദത്തൻ ആകട്ടെ അറിഞ്ഞിട്ടുമില്ല. അദ്ദേഹം വസന്തസേനയോട്, അവൾ രദനിക ആണെന്ന് കരുതി പറഞ്ഞു:

ചാരുദത്തൻ: (വസന്തസേനയോട്), അല്ലയോ രദനികേ, രോഹസേനനു ശുദ്ധവായു ഇഷ്ടമാണെന്ന് അറിയാമല്ലൊ. എന്നാൽ ഈ സന്ധ്യയിലെ തണുത്ത ശുദ്ധവായു കൊണ്ടാൽ അവനു ജലദോഷം പിടിക്കും. അവനെ അകത്തുകൊണ്ട് പോയി ഈ വസ്ത്രം കൊണ്ട് പുതപ്പിക്കൂ.
(ഇതും പറഞ്ഞ് ചാരുദത്തൻ അദ്ദേഹത്തിന്റെ ദേഹത്തുള്ള വേഷ്ടി വസന്തസേനയുടെ കയ്യിൽ കൊടുക്കുന്നു.)

(വസന്തസേനയെ ശരിയ്ക്കും ശ്രദ്ധിക്കാതെ, ചാരുദത്തനെ രദനിക ആണെന്ന് മാറി ധരിച്ചാണ് ഇനിയുള്ളവ)

വസന്തസേന: (ആത്മഗതം) ഇദ്ദേഹം വിചാരിച്ചിരിക്കുന്നത് ഞാൻ ഇദ്ദേഹത്തിന്റെ സേവിക ആണെന്നാണ്. (വേഷ്ടി വാങ്ങി അതിന്റെ സുഗന്ധം ആസ്വദിച്ചുകൊണ്ട് വീണ്ടും ആത്മഗതം) ഒഹ്! എന്തസ്സൽ! ഈ വേഷ്ടി, മുല്ലപ്പൂവിന്റെ മണം കൊണ്ട് പരിമളം പരത്തുന്നു. എന്തായാലും ഇദ്ദേഹത്തിന്റെ യൗവ്വനക്കാലം ലൗകികസുഖങ്ങൾക്ക് മുഖം തിരിച്ചിട്ടില്ല.

ചാരുദത്തൻ: രദനികേ,  രോഹസേനനേയും കൊണ്ട് അകത്ത് പോകൂ.

വസന്തസേന:(ആത്മഗതം) ഹാ! കഷ്ടം എനിക്ക് അകത്തേക്ക് പ്രവേശനം ഇല്ലല്ലൊ. (ഇത് വീടിനകത്തേക്കും ആകാം ചാരുദത്തന്റെ മനസ്സിനകത്തേക്കും ആകാം)

ചാരുദത്തൻ: വത്സ രദനികേ, നീയെന്താ ഉത്തരം ഒന്നും പറയാത്തത്? വല്ലാത്ത കഷ്ടം തന്നെ! ഭാഗ്യംദോഷം കൊണ്ട് ദരിദ്രനായി ഒരു പുരുഷൻ കഴിയുമ്പോൾ പഴയ സുഹൃദ്ബന്ധങ്ങൾ ഒന്നും നിലനിൽക്കില്ല.അപ്പോൾ പഴയ ആത്മമിത്രങ്ങൾ തന്നെ വിരക്തി കാണിയ്ക്കും!

വിദൂഷകൻ: (രദനികയുടെ സമീപം ചെന്നുകൊണ്ട്): സുഹൃത്തേ ആ രദനിക ഇതാ ഇവിടെ ആണല്ലോ.

ചാരുദത്തൻ: ങ്ഹേ, ഇതാ നമ്മുടെ രദനിക! എങ്കിൽ അറിവില്ലായ്മ കൊണ്ട് എന്റെ വേഷ്ടിയിലെ അഴുക്കുകൊണ്ട് ദേഹം ദൂഷിതയാക്കിയ അപര ആരാണ്?

വസന്തസേന: (ആത്മഗതം) ഞാൻ ഭൂഷിതയാവുകയാണുണ്ടായത്. (ഞാൻ വേഷ്ടികൊണ്ട് അലംകൃതയായി എന്നർത്ഥം)

ചാരുദത്തൻ: ശരത്ക്കാലമേഘങ്ങൾ മറച്ച ചന്ദ്രക്കലപോലെ, അവളെ കാണുന്നു. അല്ല, പരസ്ത്രീയുടെ ദേഹസൗന്ദര്യം കാണുന്നത് ഉചിതമല്ല.

വിദൂഷകൻ: ഓ, താങ്കളതിനെ പറ്റി ഭയക്കേണ്ട ആവശ്യമില്ല. ഇവളാകട്ടെ കാമദേവന്റെ ക്ഷേത്രത്തിൽ വെച്ച് കണ്ട അന്ന് മുതൽ താങ്കളിൽ അനുരക്തയായ വസന്തസേന ആണിവൾ.

.

ചാരുദത്തൻ: (അത്ഭുതത്തോടെ) എന്ത്! ഇത് വസന്തസേനയോ? (ആത്മഗതം) വിപുലമായ എന്റെ സമ്പത്ത് നഷ്ടപ്പെട്ടതിനാൽ, വസന്തസേന എന്നിയ്ക്കുണ്ടാക്കിയ കാമവസാനയെ, ഭീരുവിന്റെ ക്രോധം പോലെ എന്റെ ശരീരത്തിൽ തന്നെ അടക്കി വെയ്ക്കാം.

വിദൂഷകൻ: അല്ലയോ ചാരുദത്താ, രാജാവിന്റെ അളിയൻ പറയുന്നു

ചാരുദത്തൻ: എന്താ പറഞ്ഞത് അയാൾ?

വിദൂഷകൻ: സർവ്വാഭരണവിഭൂഷിതയും സുന്ദരിയുമായ വേശ്യ, വസന്തസേന കാമദേവന്റെ ഉദ്യാനത്തിൽ വെച്ച് കണ്ടതുമുതൽ നിന്നോട് പ്രണയത്തിൽ ആണ്. ഞങ്ങൾ അവളെ ബലപ്രയോഗത്താൽ പ്രാപിക്കാൻ ശ്രമിച്ചപ്പോൾ അവൾ ഓടി നിന്റെ വീട്ടിനകത്ത് കയറി.

വസന്തസേന: (ആത്മഗതം) ബലപ്രയോഗത്താൽ പ്രാപിക്കാൻ ശ്രമിച്ചു എന്ന് സത്യസന്ധമായി പറഞ്ഞത് എന്തായാലും നന്നായി.

വിദൂഷകൻ: നീ അവളെ എന്റെ കയ്യിൽ സമർപ്പിക്കണം. എങ്കിൽ നിനക്ക് കോടതി കയറാതെ കഴിയാം. എന്നാൽ നമുക്ക് എപ്പോഴും സുഹൃത്തുക്കളായും കഴിയാം. പക്ഷെ, അവളെ കൊണ്ട് തന്നില്ലെങ്കിൽ മരണം വരെ ഞാൻ മറക്കില്ല.അനുഭവിക്കും നീ. അവനോട് ഇത് ശക്തമായി കൃത്യതയോടെ പറയ്. നീ ഇത് പറയുന്നത് എനിക്കെന്റെ കൊട്ടാരത്തിലെ മട്ടുപ്പാവിലിരിക്കുമ്പോൾ കേൾക്കണം. അതല്ല എങ്കിൽ നിന്നെ ഞാൻ വാളുകൊണ്ടൊരു ഫലം മുറിക്കുന്നതുപോലെ മുറിക്കും.

ചാരുദത്തൻ:(അപമാനഭാരത്തോടെ) അവനൊരു മഹാവിഡ്ഢിയാണ്. (ആത്മഗതമായി) ഹോ, ദേവതയെപോലെ പരിചരിക്കപ്പെടേണ്ട ഇവൾ എങ്ങിനെ ഇവിടെ എത്തി? അപ്പോൾ അതുകൊണ്ടായിരിക്കാം, ഇവൾ ഞാനകത്ത് പോ എന്ന് പറഞ്ഞിട്ടും ഒന്നും മിണ്ടാതെ നിന്നത്. എന്തായാലും ഇവൾ എന്റെ ദാരിദ്ര്യത്തിനെ കാര്യമാക്കുന്നില്ല എന്ന് മാത്രമല്ല എന്നെ മുറിപ്പെടുത്തുന്ന ഒന്നും സംസാരിക്കുന്നുമില്ല.
(ഉറക്കെ) അല്ലയോ വസന്തസേനേ, ശരിയ്ക്ക് അറിയാത്തതിനാൽ ഞാൻ തത്ര ഭവതിയോട് ഒരു പരിചാരിക പോലെ കരുതി സംസാരിച്ചതിൽ അറിയാതെ എങ്കിലും ഒരു തെറ്റ് ചെയ്തിട്ടുണ്ട്. അതിനു ഞാനെന്റെ ശിരസ്സുകുനിച്ച് ക്ഷമചോദിക്കുന്നു.

വസന്തസേന: വശത്തെ വാതിലിലൂടെ വീട്ടിൽ അതിക്രമിച്ച് കയറിയത് ഞാനാണ്. അതിനാൽ അപരാധിനിയായ ഞാൻ ആര്യന്റെ മുന്നിൽ ശിരസ്സുകുനിച്ച് ക്ഷമചോദിയ്ക്കുന്നു.

വിദൂഷകൻ: ഹോ നിങ്ങൾ രണ്ട് പേരും തലകുനിച്ച് നിൽക്കണ്ട. തല നിവർത്താനായി ഞാൻ നിങ്ങളുടെ മുന്നിൽ തലകുനിയ്ക്കുന്നു. (ഇതും പറഞ്ഞ് മൈത്രേയൻ അങ്ങനെ ചെയ്ത് എഴുന്നേൽക്കുന്നു.)

ചാരുദത്തൻ: അത് ശരിയാണ്. വെറുതെ ആചാരമര്യാദകൾ ഒരു സമ്പ്രദായം പോലെ ചെയ്ത് എന്തിന് നമ്മൾ വിഷമിക്കണം?

വസന്തസേന: (ആത്മഗതം) ആഹാ എന്തൊരു ബുദ്ധിപരമായ സൂചന!. ഞനിവിടെ വന്ന അവസ്ഥനോക്കുമ്പോൾ എനിക്കിവിടെ രാത്രി മുഴുവൻ നേരം തങ്ങാൻ സാധിക്കില്ല. എന്തായാലും പറ്റുന്ന നേരം നിൽക്കാം. (ഉറക്കെ) എനിക്കിത്രയെങ്കിലും ചെയ്ത് തന്നാൽ സന്തോഷിക്കാം, അതിനാൽ അങ്ങ് ദയവായി എന്റെ ഈ അടയാഭരണങ്ങളും രത്നങ്ങളും ഇവിടെ വെച്ച് പോകാൻ സമ്മതിക്കണം. ഇതുകണ്ടാണ് ദ്രോഹികൾ എന്റെപിന്നാലെ കൂടുന്നത്.

ചാരുദത്തൻ: ഈ വീട് വിശ്വാസയോഗ്യമല്ല.

വസന്തസേന: അത് തെറ്റാണ് അങ്ങ് പറഞ്ഞത്. വീടല്ല, മറിച്ച് വീട്ടിലുള്ളവർ ആണ് വിശ്വാസയോഗ്യർ.
ചാരുദത്തൻ: മൈത്രേയാ, അവ വാങ്ങി വെയ്ക്കു.

വസന്തസേന: ഞാൻ അനുഗ്രഹീതയായി (എന്ന് പറഞ്ഞ് ആഭരണങ്ങൾ എല്ലാം കൊടുക്കുന്നു)

വിദൂഷകൻ: (വാങ്ങിക്കൊണ്ട്) താങ്കൾക്ക് സ്വസ്തി. മംഗളം ഭവിയ്ക്കട്ടെ.

ചാരുദത്തൻ: വിഡ്ഢീ അവയെല്ലാം നമ്മെ വിശ്വസിച്ച് മാത്രം തന്നതാണ്.

വിദൂഷകൻ: (അൽപ്പം മാറി നിന്ന്) എന്നാൽ കള്ളന്മാർ കൊണ്ടുപോയതു തന്നെ.

ചാരുദത്തൻ: പെട്ടെന്ന് തന്നെ----

വിദൂഷകൻ: ഇവ ഇവിടെ തന്നെ സൂക്ഷിക്കുകയല്ലേ?

ചാരുദത്തൻ: തിരിച്ച് കൊണ്ട് തരാം.

വസന്തസേന: ആര്യ ഞാൻ ഈ മഹോദയന്റെ കൂടെ (മൈത്രേയന്റെ) എന്റെ ഗൃഹത്തിലേക്ക് പോകാൻ ആഗ്രഹിക്കുന്നു.

ചാരുദത്തൻ: മൈത്രേയ തത്ര ഭവതിയെ അനുഗമിയ്ക്കൂ.

വിദൂഷകൻ: കളഹംസത്തെ പോലെ നടക്കുന്ന ഇവളുടെ ഒപ്പം രാജഹംസത്തെ പോലെ ശോഭിയ്ക്കുക താങ്കൾ തന്നെ ആണ്. കൂടാതെ ഞാനൊരു ദുർബ്ബലബ്രാഹ്മണൻ ആണ്. (ശകാരനെ പോലെ ഉള്ള) ദുഷ്ടന്മാരാൽ തെരുവുനയ്ക്കളെ പോലെ ഞാൻ കൊല്ലപ്പെടും.

ചാരുദത്തൻ: അത്രഭയമുണ്ടെങ്കിൽ ഞാൻ തന്നെ ഒപ്പം പോകാം. എങ്കിൽ രാജവീഥികളിൽ കൊണ്ടുപോകാൻ പറ്റിയ വിളക്ക് തെളിയിച്ച് കൊണ്ടുതരൂ.

വിദൂഷകൻ: വർദ്ദമാനക, വിളക്ക് കൊളുത്തൂ.

വർദ്ധമാനകൻ: (മൈത്രേയനോട് മാത്രമായി) എണ്ണയില്ലാതെ വിളക്കെങ്ങനെ കത്തിയ്ക്കും?

വിദൂഷകൻ: (വർദ്ധമാനകനോടായി) അയ്യോ! നമ്മുടെ പ്രദീപികകൾ, നിർധനനായ കാമുകനെ അപമാനിക്കുന്ന വേശ്യയെ പോലെ, സ്നേഹമില്ലാതെ ആയി തീർന്നിരിക്കുന്നു.
(പ്രദീപിക=ദീപിക=ചെറിയ റാന്തൽ വിളക്ക്, സംഗീതശാസ്ത്രത്തിൽ ദീപക് എന്ന രാഗം സ്ത്രീയാണ്. സ്നേഹം=ഇഷ്ടം, എണ്ണ. വിളക്കിലൊഴിക്കാൻ എണ്ണ വേണമല്ലൊ.)

ചാരുദത്തൻ: മൈത്രേയാ, വിളക്ക് അവിടെ ഇരിക്കട്ടെ. നോക്കൂ
സുന്ദരിയുടെ കഴുത്തിലെ തിളങ്ങുന്ന രത്നം പോലെ, രാജവീഥിയിൽ ചന്ദ്രൻ നിലാവെളിച്ചം വിതറി നിൽക്കുന്നുണ്ടാകും. ചന്ദ്രന്റെ ശ്വേതകിരണങ്ങൾ അന്ധകാരത്തെ ഒഴിക്കും. (ചുറ്റിനടന്ന്)
(അനുരാഗത്തോടെ) ഭവതി വസന്തസേനേ, ഇതാ ഭവതിയുടെ ഭവനം. അകത്തേക്ക് പ്രവേശിച്ചാലും

(വസന്തസേനയും അനുരാഗത്തോടേ ചാരുദത്തനെ നോക്കി വീട്ടിനകത്തേയ്ക്ക് പോകുന്നു)

ചാരുദത്തൻ: സ്നേഹിതാ വസന്തസേന അകത്തു പോയി. ഇനി നമുക്ക് മടങ്ങാം. രാജവീഥി ശൂന്യമായിരിക്കുന്നു. വഞ്ചനകളിൽ നിന്ന് രക്ഷപ്പെടണമ് കാരണം രാത്രി ബഹുവിധ ദോഷങ്ങളാൽ നിറഞ്ഞതാണ്.
(വഞ്ചന എന്ന് ഉദ്ദേശിക്കുന്നത് ആഭരണങ്ങൾ കളവ് പോയാലോ എന്നതാണ്. രാത്രിയാണല്ലൊ കളവും മറ്റും അധികവും നടക്കുക)

(ചുറ്റിനടന്ന്) ഈ ആഭരണങ്ങളുടെ സൂക്ഷിപ്പ് രാത്രിയിൽ താങ്കളും പകൽ സമയം വർദ്ധമാനകനും ചെയ്യണം.

വിദൂഷകൻ: അങ്ങയുടെ ആജ്ഞപോലെ.

(രണ്ട് പേരും പോകുന്നു)

**ഇങ്ങനെ മൃച്ഛകടികത്തിലെ "അലങ്കാരന്യാസം " എന്ന ഒന്നാം അങ്കം സമാപിക്കുന്നു.**

(ന്യാസം=വിശ്വസിച്ച് ഒരാളെ ഏൽപ്പിക്കുന്നത്, അലങ്കാരം=ആഭരണം)

## അങ്കം രണ്ട്: ചൂതാടിയ സംവാഹകൻ= സുഗന്ധലേപകൻ

(പ്രവേശിച്ച്)

ഭൃത്യ: വസന്തസേനയുടെ അമ്മയുടെ ആജ്ഞപ്രകാരൻ ഞാൻ വസന്തസേനയ്ക്കായി ഒരു സന്ദേശം കൊടുക്കാൻ പോവുകയാണ്. ഉള്ളിൽ പ്രവേശിച്ച് ആര്യയുടെ സമീപം പോകുക തന്നെ. (ചുറ്റിനടന്ന്, കണ്ട്) ആഹാ, ആര്യ എന്തോ മനോരാജ്യം കണ്ട് ഇരിക്കുകയാണല്ലോ. എന്തായാലും അവരുടെ അടുത്ത് ചെല്ലട്ടെ.

(ശേഷം ഉത്കണ്ഠയോടെ ആസനസ്ഥനായ വസന്തസേനയും മദനികയും പ്രവേശിക്കുന്നു)

വസന്തസേന: തോഴീ, എന്നിട്ട്?

മദനിക: ആര്യേ, ഭവതി ഒന്നും തന്നെ മിണ്ടിയിട്ടില്ല. പിന്നെ 'എന്നിട്ട്' എന്ന് ചോദിക്കുന്നത് എന്താണ്?

വസന്തസേന: ഞാൻ എന്തേ പറഞ്ഞത്?

മദനിക: 'എന്നിട്ട്' എന്ന്

വസന്തസേന:(പുരികം ചുളിച്ച്) അങ്ങനേയോ?

(സമീപം ചെന്ന്)
(ആദ്യ)ഭൃത്യ: ആര്യേ, അമ്മ താങ്കളോട് വേഗം കുളിച്ച് തേവാരം കഴിക്കാൻ പറഞ്ഞയച്ചിരിക്കുന്നു.

വസന്തസേന: തോഴീ, അമ്മയോട്, ഞാനിന്ന് കുളിയ്ക്കുന്നില്ല, അതിനാൽ പൂജയ്ക്ക് വേണ്ടത് ഏർപ്പാടാക്കാൻ മറ്റ് ബ്രാഹ്മണരെ ഏല്പിക്കാൻ പറയൂ.

(ആദ്യ)ഭൃത്യ: ഭവതിയുടെ ആജ്ഞപോലെ (പോകുന്നു)

മദനിക: ആര്യേ സ്നേഹംകൊണ്ട് മാത്രം ചോദിക്കുകയാണ്, എന്താണ് ഭവതിയുടെ പ്രശ്നം?

വസന്തസേന: മദനികേ, നീ പറ. നിനക്ക് എന്നെ കണ്ടിട്ട് ഇപ്പോൾ എന്ത് തോന്നുന്നു?

മദനിക: ആര്യയുടെ മനസ്സ് മറ്റെങ്ങോ ആണ്. നിശ്ചയം. ആര്യയുടെ മനസ്സ് ആർക്കോ വേണ്ടി കൊതിക്കുന്നുണ്ട് എന്ന് എനിക്ക് മനസ്സിലായി

വസന്തസേന: ശരിയാണ് നീ പറഞ്ഞത്. പരഹൃദയജ്ഞാനത്തിനു നിനക്ക് കഴിവ് അപാരമാണല്ലോ.

മദനിക: സന്തോഷമായി എനിക്ക്. കാമദേവന്റെ ശക്തി അപാരം തന്നെ. കാമദേവന്റെ ഉത്സവം കൊണ്ടാടാൻ ഈ യൗവ്വനക്കാലം തന്നെ വേണം. ആട്ടെ, ആര്യേ, ആരാണയാൾ? രാജാവോ അതോ രാജാവിന്റെ അടുത്ത ആളോ?

വസന്തസേന: പ്രേമിക്കാനാണാനെനിക്കാശ സേവിക്കാനല്ല തോഴി.
(പ്രണയമാണ് അവനോട് അല്ലാതെ അവന്റെ പണത്തിനുവേണ്ടി അവനെ ആരാധിക്കുക/സേവിക്കുക അല്ല ചെയ്യുന്നത് എന്നർത്ഥം)

മദനിക: അപ്പോൾ ഭവതി വിദ്യാസമ്പന്നനായ വല്ല ബ്രാഹ്മണയുവാവിനെ ആണോ കൊതിയ്ക്കുന്നത്?

വസന്തസേന: ബ്രാഹ്മണരെ ഞാൻ പൂജിയ്ക്കുന്നു

മദനിക: വ്യാപാരാർത്ഥം നഗരങ്ങൾ സഞ്ചരിക്കുന്ന അതിസമ്പന്നനായ വല്ല യുവവ്യാപാരിയേയും ആണോ കൊതിയ്ക്കുന്നത്?

വസന്തസേന: സഖീ, സ്നേഹിക്കുന്നവരെ വിട്ട് ലോകം ചുറ്റുന്ന വണിക്കുകൾ ദുഃഖം(വേർപാടുകൊണ്ടുള്ള) ആണ് തരുന്നത്.

മദനിക: ആര്യേ, രാജാവല്ല, രാജാവിന്റെ അടുപ്പക്കാരനുമല്ല, ബ്രാഹ്മണനല്ല, കച്ചവടക്കാരനല്ല. പിന്നെ ആരെയാണ് ബഹുമാനപ്പെട്ട തത്ര ഭവതി കാംക്ഷിയ്ക്കുന്നത്?

വസന്തസേന: സഖീം, നീ എന്റെ കൂടെ അന്ന് കാമദേവന്റെ അമ്പലമുള്ള ഉദ്യാനത്തിലേക്ക് വന്നതല്ലേ?

മദനിക: ങ്ഹാ വന്നിരുന്നു

വസന്തസേന: എന്നിട്ടും നീ അവനാരെന്ന് ഒരു അപരിചിതയെ പോലെ എന്നോട് ചോദിക്കുന്നൊ?

മദനിക: മനസ്സിലായി. മനസ്സിലായി. അയാളല്ലേ? ശരണാഗതയായ ഭവതിയെ രക്ഷിച്ച് അനുഗ്രഹിച്ച വ്യക്തി അല്ലേ?

വസന്തസേന: അദ്ദേഹത്തിന്റെ പേരെന്താണ്?

മദനിക: ആ കച്ചവടക്കാരുടെ തെരുവിൽ താമസിക്കുന്നവൻ അല്ലേ?

വസന്തസേന: ഞാൻ നിന്നോട് അദ്ദേഹത്തിന്റെ പേരാണ് ചോദിച്ചത്.

മദനിക: ഓ! ആര്യേ! അദ്ദേഹത്തിന്റെ പേരുപറയുന്നത് തന്നെ നല്ലശകുനമാണ്. അദ്ദേഹത്തിന്റെ പേർ ചാരുദത്തൻ എന്നാണ്.

വസന്തസേന:(സന്തോഷത്തോടെ) മദനികേ നല്ലത്... നീ ശരിയ്ക്കും മനസ്സിലാക്കി.

മദനിക:(സ്വഗതം) ഞാനൊന്ന് പറയട്ടെ. (ഉറക്കെ) പക്ഷെ അദ്ദേഹം ദരിദ്രനാണെന്നാണല്ലൊ കേട്ടത്.

വസന്തസേന: അതിനാൽ തന്നെയാണ് ഞാൻ അദ്ദേഹത്തെ കൊതിയ്ക്കുന്നത്. കാരണം നിർധനരെ പ്രേമിയ്ക്കുന്ന ഗണികകളെ ഒരിക്കലും ലോകം നിന്ദിയ്ക്കില്ല.

മദനിക:
മാമ്പൂക്കൾ കൊഴിഞ്ഞ് പോയകാലത്ത് (വണ്ടുകൾ)മധുകരികൾ മാവ് സന്ദർശിക്കില്ലില്ലൊ.
(അതായത് ദരിദ്രനെ എന്തിനാ പ്രേമിക്കുന്നത് എന്ന് വ്യംഗ്യം.)

വസന്തസേന: അതുകൊണ്ടല്ലെ മധികരികൾ എന്ന് അവരെ പറയുന്നത്?

മദനിക: ആര്യേ, മനസ്സിനിഷ്ടപ്പെടുന്നവനാണെങ്കിൽ എന്തുകൊണ്ട് അദ്ദേഹത്തെ പെട്ടെന്ന് അഭിസരിക്കുന്നില്ല?

വസന്തസേന: മദിനകേ, ഞാൻ അദ്ദേഹത്തെ ഇപ്പോൾ പെട്ടെന്ന് സന്ദർശിച്ചാൽ, എനിക്ക് തരാനായി അദ്ദേഹത്തിന്റെ കയ്യിൽ ഒന്നുമില്ലെന്ന് അദ്ദേഹത്തിനറിയാം. അപ്പോൾ വീണ്ടും അദ്ദേഹത്തെ കാണാൻ ഉള്ള സാദ്ധ്യത ഇല്ലാതായാലോ?

മദനിക: അതു ശരി, അതുകൊണ്ടാ ആര്യ ആര്യയുടെ വിലപിടിച്ച രത്നങ്ങളും ആഭരണങ്ങളും ചാരുദത്തനെ വിശ്വസിച്ച് ഏൽപ്പിച്ച് പോന്നത്?

വസന്തസേന: നീ ശരിയായി ഊഹിച്ചു.

(അണിയറയിൽ)
സ്വാമീ, പത്ത്പണത്തിനായി പിടിച്ച് വെച്ച ആ ചൂതാട്ടക്കാരൻ ധൂർത്തൻ ഓടിരക്ഷപ്പെട്ടു. അവനെ പിടിക്കൂ നിൽക്കെടാ അവിടെ നിന്നെ ഞാൻ അകലെ കാണുന്നുണ്ട്.

സംവാഹകൻ:(പരിഭ്രമിച്ച് തിരശ്ശീലമാറ്റാതെ പെട്ടെന്ന് പ്രവേശിച്ച്) അഹോ ചൂതാട്ടം വലിയ കഷ്ടം തന്നെ. ഹായ്! കെട്ടഴിച്ച പെൺകഴുത നൽകിയ തൊഴി പോലെ ഗർദ്ദഭി(=പെൺകഴുത എന്നും അർത്ഥമുണ്ട് കൂടാതെ ചൂതുകളിയിലെ ഒരു കരു എന്നും അർത്ഥമുണ്ട്) എനിക്ക് തന്ന തൊഴി ഭയങ്കരം തന്നെ. (ചൂതുകളിയിലും തോറ്റുപോയി) കർണ്ണൻ എറിഞ്ഞ ശക്തി(ഇത് കർണ്ണന്റെ ആയുധത്തിന്റെ പേരാണ്) ഘടോൽക്കചനെ കൊന്നപോലെ ഗർദഭിയുടെ തൊഴിയും എന്നെ കൊല്ലുന്നു. എഴുത്തിൽശ്രദ്ധിച്ച സഭികനെ കണ്ട് എഴുന്നേറ്റ് പെട്ടെന്ന് ഓടിയ ഞാനിപ്പോൾ പെരുവഴിയിൽ നിൽക്കുന്നു. എന്നെ ആരു രക്ഷിക്കും? ആരുടെ അടുത്ത് ഞാൻ രക്ഷപ്രാപിക്കും?
സഭികനും ചൂതിൽജയിച്ച മറ്റവനും എന്നെ തിരയുന്നസമയത്ത് ഞാൻ ഈ പ്രതിഷ്ഠയില്ലാത്ത അമ്പലത്തിൽ കയറി ബിംബത്തിന്റെ സ്ഥാനത്ത്, ദേവബിംബം പോലെ നിൽക്കട്ടെ. (അങ്ങനെ മൂർത്തിയെപോലെ നിൽക്കുന്നു)

(ശേഷം മാഥുരനും ചൂതജേതാവും(=ചൂത്കളി ജയിച്ചവൻ) പ്രവേശിക്കുന്നു)

മാഥുരൻ: സ്വാമീ, പത്ത്പണത്തിനായി പിടിച്ച് വെച്ച ആ ചൂതാട്ടക്കാരൻ ധൂർത്തൻ ഓടിരക്ഷപ്പെട്ടു. അവനെ പിടിക്കൂ നിൽക്കെടാ അവിടെ നിന്നെ ഞാൻ അകലെ കാണുന്നുണ്ട്.

ചൂതുജയിച്ചവൻ:നീ നിന്റെ രക്ഷയ്ക്ക് വേണ്ടി പാതാളത്തിലോ ഇന്ദ്രലോകത്തോ പോയാലും നിന്നെ സഭികനായ എന്നെ കൂടാതെ ശിവഭഗവാൻ കൂടെ നിന്നെ രക്ഷിക്കില്ല.

മാഥുരൻ: സജ്ജനങ്ങളെ, ന്യായമായ ചൂതിൽ കള്ളത്തരം കാട്ടി പേടിച്ച് വിറച്ച് നീ (സംവാഹകൻ) അവനവന്റെ കുലത്തിനുകൂടെ ദുഷ്കീർത്തി എവിടേയ്ക്ക് ആണ് ഓടിപ്പോകുന്നത്?

ചൂതുജേതാവ്:(കാൽപ്പാടുകൾ നോക്കി) ഇതുവഴിയായിരിക്കും ഓടിയിരിക്കുക. അവന്റ് കാലടിപ്പാടുകൾ കാണുന്നുണ്ട്.

മാഥുരൻ:(നോക്കിയിട്ട്) എടാ തിരിഞ്ഞ കാലടികൾ ആണല്ലോ. അമ്പലത്തിൽ പ്രതിഷ്ഠയുമില്ല. (ആലോചിച്ച്) വഞ്ചകൻ പിന്നോക്കം നടന്ന് അമ്പലത്തിൽ കയറിയിരിക്കും

ചൂതജേതാവ്: നമുക്ക് കാൽപ്പാടുകൾ പിൻ തുടരാം.

മാഥുരൻ: അങ്ങിനെ തന്നെ
(രണ്ട് പേരും കാലടികൾ നോക്കി അമ്പലത്തിൽ കയറിയതായി അഭിനയിക്കുന്നു. നോക്കി ഒരാൾ മറ്റവനു സൂചന നൽകിക്കൊണ്ട്)

ചൂതജേതാവ്: ഇതെന്താ മരപ്രതിമയാണോ?

മാഥുരൻ: അല്ലല്ല. കരിങ്കൽപ്രതിമ തന്നെ. (എന്ന് പറഞ്ഞ് പലപ്രാവശ്യം ഇളക്കി നോക്കി സൂചനകൊടുത്തുകൊണ്ട്) ശരിതന്നെ. സാരമില്ല നമുക്ക് രണ്ട് പേർക്കും ചൂതുകളിക്കാം.

(രണ്ട് പേരും കൂടെ പലവിധത്തിൽ ചൂത് കളിക്കുന്നു)

സംവാഹകൻ:(ചൂതുകളിക്കമ്പം പലവിധത്തിലും നിർത്താൻ ശ്രമിച്ചുകൊണ്ട്, സ്വഗതം) രാജ്യം പോയ രാജാവിനെ ഭേരിശബ്ദം ആകർഷിക്കുന്നതുപോലെ നിർധനനായ എന്നെ ചൂതുകവിടികളുടെ ശബ്ദം പിടിച്ച് വലിയ്ക്കുന്നു.
എനിക്കറിയാം സുമേരുപർവ്വതത്തിന്റെ ശിഖരം വീഴുന്നപോലെ കഷ്ടം സഹിച്ച് കടക്കാരനായ എനിക്ക് ഇനി ചൂത് കളിക്കാൻ സാധിക്കില്ല. എന്നിരുന്നാലും കുയിൽശബ്ദം പോലെ മധുരമായ ചൂതുകവിടികളുടെ ശബ്ദം എന്നെ വീണ്ടും ചൂതിൽ ആകൃഷ്ടനാക്കുന്നു.

ചൂതുജേതാവ്: എന്റെ കളി എന്റെ കളിയാണ്.

മാഥുരൻ: അല്ലല്ല എന്റെ കളി എന്റെ കളി

സംവാഹകൻ:(പെട്ടെന്ന് ഒരുവശത്തുകൂടെ സമീപം വന്ന്) അല്ല എന്റെ കളിയാണ്.

ചൂതജേതാവ്: ആളെ കിട്ടിപ്പോയി

മാഥുരൻ: (പിടിച്ചുകൊണ്ട്) എടാ കളിപ്പണം തരാത്തവനേ, നിന്നെ പിടിച്ചു. ഇപ്പോൾ താ പത്ത് പണം. (ചൂതിൽ തോറ്റവക കൊടുക്കാനുള്ള പണം)

സംവാഹകൻ: ഇന്ന് തരാം

മാഥുരൻ: ഇപ്പോൾ വേണം

സംവാഹകൻ: തരാം. ഒന്ന് ക്ഷമിക്കു

മാഥുരൻ: എടാ ഇപ്പോൾ തന്നെ താ

സംവാഹകൻ: തലചുറ്റുന്നു (എന്ന് പറഞ്ഞ് തറയിൽ വീഴുന്നു)

(രണ്ട് പേരും സംവാഹകനെ പലവിധത്തിൽ ഭേദ്യം ചെയ്യുന്നു)

മാഥുരൻ: ഇപ്പോൾ നിന്നെ ചൂതാട്ടനിയമം അനുസരിച്ച് ബന്ധിച്ചിരിക്കുന്നു.

സംവാഹകൻ:(എഴുന്നേറ്റ് അത്യധികം ദുഃഖത്തോടെ) എന്നെ ചൂതാട്ടക്കാരുടെ സംഘടനയുടെ പേരിൽ ബന്ധിച്ചിരിക്കുന്നുവെന്നോ? കഷ്ടം! ശരി തന്നെ. ഇത് നമ്മൾ ചൂതാട്ടക്കാരുടെ അലംഘനീയമായ നിയമം ആണ്. പക്ഷെ ഞാനെങ്ങനെ പണം തരും?

മാഥുരൻ: എടാ പ്രതിജ്ഞ ചെയ്യ് ഉറപ്പ് താ

സംവാഹകൻ: അങ്ങനെ ചെയ്യാം (ചൂതജേതാവിന്റെ അടുത്ത് ചെന്ന്) പകുതിപ്പണം തരാം. മറ്റേ പകുതി മാപ്പാക്കണം.

ചൂതജേതാവ്: ശരി. അങ്ങിനെ തന്നെ.

സംവാഹകൻ: (സഭികന്റെ സമീപം ചെന്ന്) പകുതിപ്പണത്തിനു ഞാൻ ഉറപ്പ് തരാം. മറ്റേ പകുതി ദയവായി വിട്ട് തരണം.

മാഥുരൻ: ശരി അങ്ങിനെ തന്നെ.

സംവാഹകൻ:(ഉറക്കെ) ആര്യ ഒരു പകുതി അങ്ങ് വിട്ട് തന്നു. എന്നോട് ക്ഷമിച്ചില്ലേ?

മാഥുരൻ: ശരി വിട്ട് തന്നു.

സംവാഹകൻ:(ച്യൂതജേതാവിനോട്) ഒരു പകുതി അങ്ങും വിട്ട് തന്നു.

ച്യൂതജേതാവ്: ശരിതന്നെ. വിട്ട് തന്നിരിക്കുന്നു

സംവാഹകൻ:എന്നാൽ ഇപ്പോൾ ഞാൻ പോകുന്നു

മാഥുരൻ: എടാ പത്ത് പണം തരാതെ നീ എങ്ങനെ പോകും?

സംവാഹകൻ: ശ്രീമൻ നോക്കു നോക്കു ഇപ്പോൾ ഒരുപകുതിയ്ക്ക് ഉറപ്പ് തന്നു മറ്റേ പകുതി വിട്ട് തരികയും ചെയ്തു. ഇല്ലേ? എന്നിട്ടും ദുർബലനായ എന്നിൽ നിന്ന് പണം ചോദിക്കുകയോ?

മഥുരൻ:(പിടിച്ച്) എരപ്പാളീ. ഞാൻ മിടുക്കനായ മാഥുരനാണ്. നീ എന്നോട് കള്ളത്തരം കാണിക്കരുത്. വഞ്ചകാ, മുഴുവൻ പത്ത് പണവും ഇപ്പോൾ തന്നോളണം

സംവാഹകൻ: ഞാൻ എവിടുന്ന് തരാനാണ്?

മാഥുരൻ: നിന്റെ തന്തയെ വിറ്റ് കാശ് താ

സംവാഹകൻ: എനിയ്ക്ക് അച്ഛൻ എവിടെ?

മാഥുരൻ: എന്നാൽ നിന്റെ അമ്മയെ വിറ്റോ

സംവാഹകൻ: അതിനു എനിയ്ക്ക് അമ്മ എവിടെ?

മാഥുരൻ: എന്നാ നിന്നെ തന്നെ വിറ്റോ

സംവാഹകൻ: രാജവീഥിയിലേക്ക് എന്നെ കൊണ്ടുപോകാൻ കൃപ ഉണ്ടാകണം

മാഥുരൻ: നടക്ക്

സംവാഹകൻ: എന്നാലങ്ങനെ തന്നെ (ച്യുറ്റിനടന്ന്) മാന്യജനങ്ങളെ, ച്യൂതാട്ടകേന്ദ്രത്തിലെ മുഖ്യനിൽ (സഭികൻ) നിന്ന് എന്നെ പത്ത് പണം കൊടുത്ത് വാങ്ങണേ. (മുകളിൽ ആകാശത്തേയ്ക്ക് നോക്കി കേട്ടതായി നടിച്ച്) 'എന്താണ് പറയുന്നത്?' 'എന്ത് പണി ചെയ്യാൻ പറ്റും?' എന്നോ? ഞാൻ നിങ്ങളുടെ വീട്ടുവേലക്കാരനായി നിൽക്കാം. ആരും ഉത്തരം തരാതെ തിരിഞ്ഞ് നോക്കാതെ പോകുന്നു. സാരമില്ല. എന്നാൽ ഇനി ഈ വരുന്ന ആളോട് ചോദിക്കാം. (എന്നെ പത്ത് പണം കൊടുത്ത് വാങ്ങണേ എന്ന് വീണ്ടും പറയുന്നു) ഇയാളും എന്നെ തിരിഞ്ഞ് നോക്കാതെ പോയി. ചാരുദത്തനു ധനം ഇല്ലാതെ ആയത് എന്തൊരു നിർഭാഗ്യമായി. (നിരാശയോടെ)

മാഥുരൻ: എടാ പണം താ.

സംവാഹകൻ: ഞാൻ എവിടുന്ന് എടുത്ത് തരും? ആരെന്നെ ദാസനാക്കും? (ഇതും പറഞ്ഞ് വീഴുന്നു)
(മാഥുരൻ പിടിച്ച് വലിയ്ക്കുന്നു)

സംവാഹകൻ: സജ്ജനങ്ങളെ, രക്ഷിക്കൂ രക്ഷിക്കൂ.

(ദുർദ്ദുരകൻ പ്രവേശിക്കുന്നു)

ദുർദ്ദുരകൻ: ചൂത് മനുഷ്യനു രാജ്യമില്ലാത്ത സിംഹാസനം പോലെ ആണ്. ചൂതിൽ വരാൻ പോകുന്ന അപമാനങ്ങളെ ഒന്നും കണക്കാക്കില്ല. എല്ലാദിവസവും വളരെ ധനം വാങ്ങുന്നു കൊടുക്കുന്നു. (തോറ്റവനിൽ നിന്ന് വാങ്ങുന്നു ജയിച്ചവനു കൊടുക്കുന്നു എന്ന് അർത്ഥം) ധനവാനായ രാജാക്കന്മാർക്ക് മാത്രമേ ചൂത് പറ്റൂ. (രാജാവിനു ഇഷ്ടപ്പെട്ടാൽ കൊടുക്കും ദേഷ്യപ്പെട്ടാൽ എല്ലാം വാങ്ങും. നിങ്ങളുടെ കാര്യം നോക്കാതെ യുദ്ധം ചെയ്യും. രാജാവ് പ്രതാപം കാണിക്കും അതിനുള്ള ധനവുമുണ്ടല്ലൊ എന്നർത്ഥം)
കൂടാതെ,
ഞാൻ ചൂതുകൊണ്ട് ധനം സമ്പാദിച്ചു. ചൂതുകൊണ്ട് സ്ത്രീ സുഖം അനുഭവിച്ചു. സ്നേഹിതനെ കിട്ടി. എല്ലാം ചൂതുതന്നെ ആണ് എനിക്ക് തന്നത്. ആ ചൂതിനാൽ തന്നെ എനിക്ക് എല്ലാം നഷ്ടവുമായി.
അതും കൂടാതെ,
ത്രേതം(=ഇത് ചൂതിലെ ഒരു കരുവിന്റെ പേരാണ്) കൊണ്ട് എല്ലാം തോറ്റ്, പാവരം(=ഇതും ചൂതിലെ മറ്റൊരു കരുവാണ്) വീണതിനാൽ ശരീരം ശോഷിച്ച്, നർദിതം(=ഇതും മറ്റൊരു കരുതന്നെ) വീണതിനാൽ ഒരു വഴികണ്ട് പിടിച്ച്, കടം (ഇതും അതേ മറ്റൊരു ചൂതുകരു തന്നെ) വീണതിനാൽ അധഃപ്പതിച്ച ഞാൻ ഇതാ ഈ വഴി പോകുന്നു.
(മുന്നിലേക്ക് നോക്കിയിട്ട്)
ങ്ഹെ? ഇത് നമ്മളുടെ പഴയ ചൂതാട്ടകേന്ദ്രത്തിലെ മുഖ്യൻ മാഥുരനല്ലെ? അവൻ ഇങ്ങോട്ട് തന്നെ ആണല്ലൊ വരുന്നത്. ഇനി അവന്റെ മുന്നിൽ നിന്ന് ഓടിമാറിപ്പോകാൻ സാദ്ധ്യത കാണുന്നില്ല. എന്തായാലും ഒളിച്ച് ഇരിക്കാം. (അങ്ങനെ മേൽമുണ്ട്കൊണ്ട് മറച്ച് ഇരിക്കുന്നു. മേൽമുണ്ട് നോക്കി) ഈ മുണ്ട് ജീർണ്ണിച്ച് പഴകി ഇഴകൾ ഒന്നും ഇല്ലാതായിരിക്കുന്നു. അനവധി കീറിയിട്ടുണ്ട്. ഇതുകൊണ്ട് മറയ്ക്കാൻ പറ്റില്ല. ഇത് ചുരുട്ടി കക്ഷത്ത് വെയ്ക്കാൻ തന്നെ പറ്റൂ. അല്ലെങ്കിലും ഈ ദരിദ്രവാസി മാഥുരനു എന്നെ എന്ത് ചെയ്യാൻ പറ്റും? എനിക്ക് സൂര്യനസ്തമിയ്ക്കുന്നത് വരെ ഒരുകാൽ ആകാശത്തും ഒരുകാൽ ഭൂമിയിലുമായി നിൽക്കാൻ കഴിയും.

മാഥുരൻ: എടാ പണം താ, അല്ലെങ്കിൽ വേഗം നിന്നെ തന്നെ വിറ്റ് പണം താ.

സംവാഹകൻ: എവിടന്ന് തരും? എന്നെ ആര് ദാസനാക്കും?
(മാഥുരൻ പിടിച്ച് വലിയ്ക്കുന്നു)

ദുർദ്ദുരകൻ: അല്ല, ഇതെന്താ ഇവിടെ നടക്കുന്നത്? (മുകളിലേക്ക് മുഖം നോക്കി, കേട്ടുകൊണ്ട്) എന്താ താങ്കൾ പറഞ്ഞത്? സഭികൻ ഈ ചൂതുകളിക്കാരനെ (സംവാഹകനെ) ഉപദ്രവിക്കുന്നു എന്നോ? ആരും അവനെ രക്ഷിക്കുന്നില്ല എന്നോ? ങ്ഹാഹ്ഹാ... എന്നാൽ ഈ ദുർദ്ദുരകൻ തന്നെ രക്ഷിക്കും. (സമീപം ചെന്ന്) വഴി തരൂ വഴി തരൂ.. (കണ്ട്) അല്ലാ, ഇവിടെ വില്ലൻ മാഥുരനും പിന്നെ ദരിദ്രൻ സംവാഹകനും ആണല്ലൊ.

എന്റെ മുന്നിൽ ദിവസം മുഴുവൻ ഒരുവൻ തലകീഴായി നിൽക്കാൻ പറ്റില്ല. കടക്കാരനായി ചന്തിയിൽ കല്ലെറിഞ്ഞ പാട് വീഴില്ല. നായ്ക്കളുടെ കടികൊള്ളില്ല. ഇവനൊക്കെ എന്തിനുപറ്റും? (ചൂതിൽ തോറ്റ് ദണ്ഡനം അനുഭവിയ്ക്കാൻ ശേഷിയില്ലാത്തവൻ ചൂത് കളിയ്ക്കരുത് എന്നർത്ഥം)
ശരി, ഇനി മാഥുരനെ അനുനയിപ്പിക്കുക തന്നെ. (സമീപം ചെന്ന്) അല്ലയോ മാഥുരൻ, താങ്കൾക്ക് പ്രണാമം.
(മാഥുരൻ പ്രത്യഭിവാദ്യം ചെയ്യുന്നു)

ദുർദ്ദുരകൻ: ഇവിടെ എന്താ ചെയ്യുന്നത്?

മാഥുരൻ: ഇവൻ എനിക്ക് പത്ത് പണം തരാനുണ്ട്.

ദുർദ്ദുരകൻ: ഓ! അത് നിസ്സാരമല്ലേ?

മാഥുരൻ: (ദുർദ്ദുരകന്റെ കക്ഷത്തിലെ പഴംതുണി വലിച്ചുകൊണ്ട്) മാന്യരെ, നോക്കു നോക്കു. പഴംതുണികൊണ്ട് മറച്ച ഈ മനുഷ്യൻ പത്ത് പണം തുച്ഛമെന്ന് പറയുന്നു!

ദുർദ്ദുരകൻ: എടാ തെണ്ടീ, പത്ത് പണം എനിയ്ക്ക് ഒരൊറ്റ കടം(ചൂറ്റിലെ കുരു) എറിഞ്ഞാൽ കിട്ടും. ധനമുള്ള ഒരുത്തൻ അത് കാണിച്ച് നടക്കണോ?
എടാ മാഥുരാ, വെറും പത്ത് പണത്തിനായി പഞ്ചേന്ദ്രിയങ്ങൾ ഉള്ള ഒരു മനുഷ്യനെ കൊല്ലുന്ന നീ ഒരു നീചൻ തന്നെ.

മാഥുരൻ: പ്രഭോ (വ്യംഗ്യമായി) പത്ത് പണം ഭവാനു തുച്ഛമായിരിക്കാം എന്നാൽ എനിക്ക് അത് വലിയതാണ്.

ദുർദ്ദുരകൻ: എന്നാൽ കേട്ടോ, ഇവനു കുറച്ച് നേരത്തേയ്ക്ക് പത്ത് പണം കൊടുക്ക് എന്നിട്ടവൻ അതുകൊണ്ട് വീണ്ടും ചൂത് കളിയ്ക്കട്ടെ.

മാഥുരൻ: അതുകൊണ്ട് എന്ത് ഫലം?

ദുർദ്ദുരകൻ: അവൻ ജയിക്കും ജയിച്ചാൽ പണം നിനക്ക് തരും

മാഥുരൻ: അപ്പോൾ തോറ്റാലോ?

ദുർദ്ദുരകൻ: അങ്ങനെ സംഭവിച്ചാൽ പണം നിനക്ക് തരില്ല.

മാഥുരൻ: ഇനി ഈ വിഷയത്തിൽ നിന്നോട് സംസാരിച്ച് കാര്യമില്ല. എടാ തെണ്ടീ അത്ര വിഷമം നിനക്കുണ്ടെങ്കിൽ നീ താ. ഞാൻ മാഥുരൻ ചൂതാട്ട കേന്ദ്രത്തിലെ മുഖ്യൻ, വെറുതെ ചൂതുകളിക്കില്ല.(പണം കിട്ടാതെ എന്നർത്ഥം). എനിക്ക് ആരേയും പേടിയുമില്ല. തെണ്ടി നീ നാണവും മാനവുമില്ലാത്തവൻ ആണ്.

ദുർദ്ദുരകൻ: എടാ ആർക്കാ നാണവും മാനവുമില്ലാത്തത്?

മാഥുരൻ: നിനക്ക് തന്നെ തെണ്ടീ.

ദുർദ്ദുരകൻ: നിന്റെ തന്തയാണെടാ നാണവും മാനവുമില്ലാത്തവൻ (സംവാഹകനോട് ഓടിരക്ഷപ്പെടാൻ സൂചന നൽകുന്നു)

മാഥുരൻ: കഴുവേറിമോനെ, നീ ഇങ്ങനെയാണോ ചൂതുകളി പഠിച്ചിരിക്കുന്നത്?

ദുർദ്ദുരകൻ: അതെ ഞാൻ അങ്ങനെ തന്നെ ആണ്.

മാഥുരൻ: എടാ സംവാഹകാ, എനിക്ക് എന്റെ പത്ത് പണം താ

സംവാഹകൻ:ഇപ്പോ തരാം ഇന്ന് തരാം.
(മാഥുരൻ പിടിച്ച് വലിക്കുന്നു)

ദുർദ്ദുരകൻ: എടാ മൂർഖാ എന്റെ മുന്നിൽ വെച്ച് നീ ഉപദ്രവിക്കുന്നുവോ?
(മാഥുരൻ സംവാഹകന്റെ മൂക്കത്ത് ഇടിയ്ക്കുന്നു. സംവാഹകൻ രക്തംവന്ന് മോഹാലസ്യപ്പെട്ടതായി അഭിനയിച്ച് തറയിൽ വീഴുന്നു. ദുർദ്ദുരകൻ രണ്ട് പേരേയും പിടിച്ച് മാറ്റുന്നു. മാഥുരൻ ദുർദ്ദുരകനെ ഉപദ്രവിക്കാൻ ശ്രമിക്കുന്നു. ദുർദ്ദുരകൻ തിരിച്ചടിക്കുന്നു.)

മാഥുരൻ: എടാ ദ്രോഹീ കുത്തിച്ചി മോനേ നീ ഇതിനനുഭവിയ്ക്കും.

ദുർദ്ദുരകൻ: പോടാ തെണ്ടീ. വഴിയിലൂടെ നടക്കുന്ന എന്നെ നിനക്ക് ഉപദ്രവിച്ചു. നാളെ രാജദർബാറിൽ വെച്ച് തല്ല്, അപ്പോ കാണിച്ച് തരാം.

മാഥുരൻ: നമുക്ക് കാണാം.

ദുർദ്ദുരകൻ: എന്ത് കാണാം എന്ന്?

മാഥുരൻ:(കണ്ണുരുട്ടിക്കാണിച്ച്) ഇങ്ങനെ കാണും
(ദുർദ്ദുരകൻ മാഥുരന്റെ കണ്ണിൽ പൊടിവാരി ഇടുന്നു. സംവാഹകനോട് ഓടിരക്ഷപ്പെടാൻ സൂചന നൽകുന്നു. മാഥുരൻ കണ്ണ് തിരുമ്പി തിരുമ്പി തറയിൽ വീഴുന്നു. സംവാഹകൻ ഓടിപ്പോകുന്നു)

ദുർദ്ദുരകൻ: ഞാൻ ചൂതാട്ട കേന്ദ്രത്തിലെ മുഖ്യനായ മാഥുരനോട് ശണ്ഠ കൂടി. ഇനി ഇവിടെ നിന്നാൽ രക്ഷയില്ല. എന്റെ പ്രിയസ്നേഹിതൻ ശർവിലകൻ പറഞ്ഞിട്ടുണ്ട്: “ആര്യകൻ എന്ന് പേരായ ഇടയച്ചെറുക്കൻ രാജാവാകും എന്ന് മഹാത്മാവായ സിദ്ധൻ പ്രവചിച്ചിട്ടുണ്ട്. എന്നെ പോലെ ഉള്ളവരെല്ലാം അദ്ദേഹത്തിന്റെ ഒപ്പം കൂടുകയാണ്.” എന്ന്. അതിനാൽ ഞാൻ ആര്യകന്റെ കൂടെ കൂടുകതന്നെ. (എന്ന് പറഞ്ഞ് പോകുന്നു)

സംവാഹകൻ:(പേടിച്ച് ചുറ്റിനടന്ന് നോക്കിയിട്ട്) ഇതാരുടെ വീടാണാവോ, അതിന്റെ വാതിൽ തുറന്ന് കിടക്കുന്നുണ്ട്. എന്നാൽ ഈ വീട്ടിലേക്ക് കടക്കുക തന്നെ.(വീട്ടിൽ പ്രവേശിച്ച്, വസന്തസേനയെ കണ്ട്) ആര്യേ ഭവതിയോട് ശരണം ചോദിക്കുന്നു.

വസന്തസേന: ശരണം അഭ്യർത്ഥിച്ച് വന്നവന് അഭയം നൽകുന്നു. വാതിലടയ്ക്കൂ.
(ഭൃത്യ വാതിൽ അടയ്ക്കുന്നു)

വസന്തസേന: നീ അരെയാണ് പേടിക്കുന്നത്?

സംവാഹകൻ: ആര്യേ, പണക്കാരെ

വസന്തസേന: ഭൃത്യേം ഇപ്പോൾ വാതിൽ തുറക്ക്

സംവാഹകൻ: (ആത്മഗതം) എന്ത്? പണക്കാരിൽ നിന്നുള്ള ഭയം അത്ര ചെറുതാണോ? ശരി തന്നെ പറയുന്നത്,
അവനവന്റെ സാമർത്ഥ്യത്തിനനുസരിച്ച് ഭാരമെടുത്താൽ കഷ്ടപ്പെടില്ല.
ഞാനതിന്റെ ജീവിയ്ക്കുന്ന ഒരു ഉദാഹരണമായി മാറിയിരിക്കുന്നു.

മാഥുരൻ: (കണ്ണുകൾ തുടച്ച് വൃത്തിയാക്കി, സംവാഹകനോടായി) എടാ പണം താ. ഇപ്പോൾ താ

ചൂതുജേതാവ്: നമ്മൾ ദുർദ്ദുരകനായി ശണ്ഠകൂടുന്ന സമയം നോക്കി ആ സംവാഹകൻ ഓടി രക്ഷപ്പെട്ടു.

മാഥുരൻ: ഇടികൊണ്ട് അവന്റെ മൂക്ക്പൊട്ടി ചോര ഒലിയ്ക്കുന്നുണ്ടായിരുന്നു. അതിനാൽ നമുക്ക് ചോരപ്പാട് നോക്കി അവനെ കണ്ട് പിടിയ്ക്കാം.
(അങ്ങനെ ചെയ്ത്)

ചൂതജേതാവ്: സ്വാമീ, അവൻ വസന്തസേനയുടെ വീട്ടിൽ കയറിയിരിക്കുന്നു.

മാഥുരൻ: എന്നാൽ പണം കിട്ടും

ചൂതജേതാവ്: നമുക്ക് പോലീസിലറിയിച്ചാലോ?

മാഥുരൻ: ആ സമയം ഈ തെണ്ടി മറ്റെവിടേയ്ക്കെങ്കിലും പോകും. അതിനാൽ അവനെ തന്നെ കാവൽ നിന്ന് പിടിയ്ക്കാം.

(വസന്തസേന, മദനികയോട് കാര്യം അറിയാൻ സൂചന നൽകുന്നു)

മദനിക: മാന്യശ്രീമൻ, താങ്കൾ എവിടുന്നാണ് വരുന്നത്? നിങ്ങൾ ആരാണ്? എന്താണ് കാര്യം? ആരെയാണ് പേടിയ്ക്കുന്നത്?

സംവാഹകൻ: ആര്യേ, കേൾക്കൂ. എന്റെ നാട് പാടലീപുത്രമാണ്. ഞാൻ ഗ്രാമപ്രധാനിയുടെ മകനാണ്. ഉഴിച്ചിൽ (സുഗന്ധലേപനങ്ങൾ പുരട്ടിക്കൊടുത്ത് മസാജ് ചെയ്യുന്ന ജോലി=സംവാഹകൻ എന്ന വാക്കിനർത്ഥം) ആണ് എന്റെ ജോലി.

വസന്തസേന: താങ്കൾ നല്ലതൊഴിലാണല്ലൊ പഠിച്ചിരിക്കുന്നത്

സംവാഹകൻ: ആര്യേ, ഈ തൊഴിൽ ഒരു കലയാണെന്ന് കണ്ടാണ് അഭ്യസിച്ചത്. ഇപ്പോൾ ജീവിയ്ക്കാൻ ഒരു മാർഗ്ഗവുമില്ലാതായി.

മദനിക: താങ്കൾ ഒരു ദുഃഖകരമായ സംഗതിയാണല്ലൊ ഉത്തരം പറഞ്ഞത്. എന്നിട്ട്?

സംവാഹകൻ: ആര്യേ, ആ തൊഴിൽ ചെയ്ത് കൊണ്ടിരിക്കുന്ന സമയം സേവനം കൈപറ്റാനായി ധാരാളം കച്ചവടക്കാരും യാത്രക്കാരും അയാളുടെ അടുത്ത് വരാറുണ്ടായിരുന്നു. അവർ പറഞ്ഞ കഥകളിലൂടെ കേട്ടറിഞ്ഞ ഈ സ്ഥലം കാണാൻ മോഹമുദിച്ച് ഉജ്ജയിനിയിൽ എത്തി. ഉജ്ജയിനിയിൽ ഞാൻ ഒരു മാന്യനും ഉദാരശീലനും വിനയശീലനും പ്രിയവും നല്ലതുമായ സംഭാഷണങ്ങൾ നടത്തുന്നതുമായ ഒരു വ്യക്തിയുടെ കീഴിൽ ജോലിയ്ക്ക് ചേർന്നു. ആ വ്യക്തിയാകട്ടെ നല്ലത് ചെയ്താൽ അതിൽ മേനി നടിക്കുകയോ കൊട്ടിഘോഷിക്കുകയോ ചെയ്യാതെ അതിനെ പറ്റി മറക്കുന്നവനായിരുന്നു. താൻ സ്വയം മറ്റുള്ളവരുടെ സ്വത്ത് ആണെന്ന് ധരിക്കുന്നവനും ആയിരുന്നു.(=സ്വാർത്ഥനല്ലായിരുന്നു എന്ന് അർത്ഥം) അദ്ദേഹത്തെ ആശ്രയിക്കുന്നവരിൽ എല്ലാം അദ്ദേഹത്തിനു ദീനാനുകമ്പ ഉണ്ടായിരുന്നു.

മദനിക: ആര്യയുടെ കാമുകന്റെ സദ്ഗുണങ്ങൾ കട്ടെടുത്ത് ആരായിരിക്കും ഇപ്പോൾ ഉജ്ജയിനി നഗരിയെ സുശോഭിതമാക്കുന്നത്?(=ചാരുദത്തനെ പോലെ സദ്ഗുണങ്ങൾ ഉജ്ജയിനിയിൽ മറ്റാർക്കായിരിക്കും എന്ന് അത്ഭുതപ്പെടുകയാണ്)

വസന്തസേന: ബലേ ഭേഷ്! കൊള്ളാം തോഴീ. കൊള്ളാം. ഞാനും ഇത് തന്നെ ആയിരുന്നു മനസ്സിൽ ഓർത്തത്.

മദനിക: ആര്യ, ശേഷം എന്തുണ്ടയി?

സംവാഹകൻ: അദ്ദേഹം ഇപ്പോൾ കയ്യയച്ച് ദാനം ചെയ്തതുകൊണ്ട്.......

വസന്തസേന: എന്താ ദരിദ്രനായിയോ?

സംവാഹകൻ: അതെങ്ങനെ ആര്യ ഊഹിച്ചു? അറിഞ്ഞു?

വസന്തസേന: ഇതിൽ അറിയാനെന്തിരിക്കുന്നു? ദാനധർമ്മാദി സദ്ഗുണങ്ങളും ധനവും ഒരുമിച്ച് ഒരുവ്യക്തിയ്ക്ക് ഉണ്ടാവുക ബുദ്ധിമുട്ടാണ്. കുളത്തിൽ വെള്ളം കെട്ടിക്കിടക്കുന്നത്, അത് കുടിയ്ക്കാൻ പറ്റിയവെള്ളം അല്ലാത്തതുകൊണ്ടാണ്.

മദനിക: ആര്യ, ആ വലിയമനുഷ്യന്റെ പേരെന്താണ്?

സംവാഹകൻ: ആര്യേ, ഭൂമിയിലെ ചന്ദ്രനായ അദ്ദേഹത്തിന്റെ പേർ ആർക്കാണറിഞ്ഞ് കൂടാത്തത്? അദ്ദേഹം കച്ചവടക്കാരുടെ തെരുവിലാണ് താമസിയ്ക്കുന്നത്, പേരാകാട്ടെ ചാരുദത്തൻ എന്നുമാണ്.

വസന്തസേന:(പ്രസന്നതയോടെ തന്റെ ഇരിപ്പിടത്തിൽ നിന്നും ഇറങ്ങി) ആര്യ, ഇത് താങ്കളുടെ സ്വന്തം ഗൃഹമായി കരുതുക. ദാസീ, ഇദ്ദേഹത്തിനു ഇരിക്കാൻ ഇരിപ്പിടം കൊടുക്കൂ. വീശിക്കൊടുക്കൂ. ആര്യൻ വിശ്രമിച്ചാലും.
(തോഴി അപ്രകാരം ചെയ്യുന്നു)

സംവാഹകൻ: (ആത്മഗതം) ആര്യചാരുദത്തന്റെ പേരുപറഞ്ഞപ്പോഴേക്കും എന്നെ ഇത്ര ആദരിക്കുന്നത് എന്തുകൊണ്ടാണ്? ആര്യ ചാരുദത്താ, അങ്ങ് ധന്യനാണ്. അങ്ങ് മാത്രമാണ് ഭൂമിയിൽ ജീവിയ്ക്കുന്നത്. മറ്റെല്ലാവരും വെറുതെ ശ്വാസോച്ഛ്വാസം ചെയ്യുന്നതേ ഉള്ളൂ. (ചാരുദത്തന്റെ ജീവിതം മാത്രം സഫലം മറ്റുള്ളവരുടെ ജീവിതം വെറുതെ എന്നർത്ഥം) (ഇതുപ്രകാരൻ വസന്തസേനയുടെ കാൽക്കൽ വീണ്) ആര്യേ, മതി മതി. സന്തോഷമായി. ഭവതി ഇരുന്നാലും

വസന്തസേന: അദ്ദേഹം എങ്ങനെ ധനവാനാകും? (ദാനശീലം കൊണ്ട് ധനികനായി ഇരിക്കാൻ സാധിക്കില്ല എന്നർത്ഥത്തിൽ)

സംവാഹകൻ: ദാനശീലരുടെ പക്കലേ ധനം ഇരിക്കൂ. ആരുടെ ധനം ആണ് നശിക്കാത്തത്? എല്ലാവരുടേയും ധനം നശിക്കുന്നതാണ്. പൂജിക്കാനറിയാത്തവനു എങ്ങനെ പൂജാവിശേഷം എങ്ങനെ അറിയാനാണ്? (അറിയില്ല എന്നർത്ഥത്തിൽ)
(ദാനശീലരുടെ ദാനം നൽകാനുള്ള സന്നദ്ധതയാണ് അവർക്ക് ഗുണം/ധനം. അതിനാൽ ദരിദ്രൻ എന്ന് ധരിക്കേണ്ടതില്ല. അങ്ങനെ നോക്കുമ്പോൾ ചാരുദത്തൻ ഇപ്പോഴും ധനവാനാണെന്ന് അർത്ഥം.)

വസന്തസേന: എന്നിട്ട് ശേഷം?

സംവാഹകൻ: അദ്ദേഹം എന്നെ വേതനം തന്നെ ജോലിക്കാരനായി നിയമിച്ചു. പക്ഷെ അധികം താമസം കൂടാതെ അദ്ദേഹത്തിനു അദ്ദേഹത്തിന്റെ സദ്ഗുണങ്ങൾ മാത്രം ബാക്കിയാക്കി നിർധനൻ ആയി. അതിനാൽ ഞാനും നിർധനനായി. അങ്ങനെ ധനസമ്പാദനാർത്ഥം ഞാൻ ഒരു ചൂതുകളിക്കാരനായി. ദൗർഭാഗ്യവശാൽ ഇപ്പോൾ പത്ത് പണം കടക്കാരനുമായി.

മാഥുരൻ: എല്ലാം നശിച്ചു. എന്നെ കൊള്ളയടിച്ചു

സംവാഹകൻ: ഇതാ ആ സഭികനും (മാഥുരൻ) മറ്റേ ചൂതാട്ടക്കാരനും എന്നെ അന്വേഷിച്ച് വരുകയാണ്. അവർ പറയുന്നത് കേട്ടുകൊണ്ട് ആര്യ ഉചിതമായത് ചെയ്യുക.

വസന്തസേന: മദനികേ, ഇരിയ്ക്കുന്ന കൊമ്പ് ഉണങ്ങി വീണാൽ പക്ഷികൾ പലവഴി പറന്ന് തുടങ്ങും. ആര്യ സംവാഹകൻ തന്നതാണെന്ന് നീ പോയി പുറത്ത് ഒച്ചവെയ്ക്കുന്ന സഭികനോടും

ചൂതാട്ടക്കാരനോടും പറഞ്ഞ്, ഈ വള അവർക്ക് കൊടുക്ക്.(എന്നും പറഞ്ഞ് കയ്യിലെ വള ഊരി കൊടുക്കുന്നു)

മദനിക: ഭവതിയുടെ ആജ്ഞപോലെ. (എന്ന് പറഞ്ഞ് വള വാങ്ങി നിഷ്ക്രമിക്കുന്നു)

മാഥുരൻ: കൊന്നു എന്നെ കൊന്നു. എന്നെ കൊള്ളയടിച്ചു.

മദനിക: മേൽപ്പോട്ടേയ്ക്ക് നോക്കി ദീർഘനിശ്വാസം വിട്ട് വാതിൽക്കൽ നോക്കി തമ്മിൽ തമ്മിൽ വർത്തമാനം പറയുന്ന ഇവർ തന്നെ ആയിരിക്കാം സഭികനും ചൂതാട്ടക്കാരനും എന്ന് ഞാൻ ഊഹിക്കുന്നു. (സമീപം ചെന്ന്) ആര്യ നമസ്കാരം.

മാഥുരൻ: നിനക്ക് സുഖം ഭവിക്കട്ടെ.

മദനിക: ആര്യ, നിങ്ങളിൽ ആരാണ് സഭികൻ?

മാഥുരൻ: കൃശോദരിയാ സുന്ദരീ, സുന്ദരനേത്രങ്ങളോടെ നോക്കി, (സംഭോഗസമയത്ത് കടികൊണ്ട്) മുറിഞ്ഞ ചുണ്ടുമായി മധുരമനോജ്ഞസംഭാഷണം നടത്തുന്ന നീ ആരോടാണ് സംസാരിക്കുന്നത്? എന്റെ കയ്യിൽ ധനം ഇല്ല. വേറെ ആരുടെ അടുത്തെങ്കിലും പോയ്ക്കോ.

മദനിക: ഇങ്ങനെ വർത്തമാനം പറയുന്നവൻ ചൂതാട്ടക്കാരനാവില്ല. നിനക്കു കടക്കാരൻ വല്ലവരുമുണ്ടോ?

മാഥുരൻ: ഉവ്വല്ലോ. പത്ത് പണം അവൻ തരാനുണ്ട്. അവനെന്ത് പറ്റി?

മദനിക: അയാൾകാരണം ആര്യ വസന്തസേന... അല്ല അല്ല അവൻ ഈ വള തന്നയച്ചിരിക്കുന്നു.

മാഥുരൻ:(സന്തോഷത്തോടെ വാങ്ങിയിട്ട്) ഹായ്! ആ തറവാടിയോട് ചെന്ന് പറയൂ അവന്റെ കടം എല്ലാം വീടി, ഇനിയും ചൂതുകളിക്കാൻ വരാൻ.

(ഇതും പറഞ്ഞ് സഭികനും ചൂതാട്ടജേതാവും പോകുന്നു)

മദനിക:(വസന്തസേനയുടെ സമീപം ചെന്ന്) ആര്യേ, സഭികനും ചൂതാട്ടക്കാരനും രണ്ട് പേരും സന്തോഷത്തോടെ പോയി.

വസന്തസേന: എന്നാൽ താങ്കൾക്കും പോകാം. ഇന്ന് ബന്ധുജനങ്ങൾ ആശ്വസിക്കട്ടെ.

സംവാഹകൻ: ആര്യേ, അങ്ങനെ എങ്കിൽ ഞാൻ (ഉഴിച്ചിൽ എന്ന) ഈ കല ഭവതിയുടെ ദാസിമാരെ അഭ്യസിപ്പിക്കട്ടെ?

വസന്തസേന: താങ്കൾ ആർക്ക് വേണ്ടിയാണോ ഈ കലാസേവനം ചെയ്തിരുന്നത്, ആ ആളുടെ സമീപം തന്നെ ചെന്ന് (ചാരുദത്തന്റെ) അദ്ദേഹത്തെ പഴയത് പോലെ ശുശ്രൂഷിക്കുക.

സംവാഹകൻ:(ആത്മഗതം) ആര്യ (വസന്തസേന) വളാരെ ബുദ്ധിപൂർവ്വം എന്നെ ഒഴിവാക്കി. അതിനാൽ ഞാൻ എങ്ങനെ ഇതിനു പ്രത്യുപകാരം ചെയ്യും? (ഉറക്കെ) ആര്യേ, ചൂതാട്ടം കൊണ്ട് അപമാനിതനായതിനാൽ മനസ്സ് മടുത്ത് ഞാൻ ബുദ്ധസംന്യാസി ആകുകയാണ്. 'ചൂതാട്ടക്കാരൻ സംവാഹകൻ ഒരു ബുദ്ധസംന്യാസി ആയി' എന്ന് ഭവതി ഓർമ്മയിൽ സൂക്ഷിക്കു.

വസന്തസേന: എടുത്തുചാട്ടം വേണ്ട

സംവാഹകൻ: ആര്യേ, ഞാൻ തീരുമാനിച്ചുകഴിഞ്ഞു.
(എന്നും പറഞ്ഞ് ചുറ്റി നടന്ന്) ചൂതുകളി കാരണം ഞാൻ അത്യന്തം ശോചനീയമായ അവസ്ഥയിൽ എത്തി. എങ്കിലും ഇപ്പോൾ എനിക്ക് ആരേയും കൂസാതെ രാജവീഥിയിലൂടെ നടക്കാം. (കടം വീട്ടിയല്ലൊ)

(അണിയറയിൽ ശബ്ദം)

സംവാഹകൻ:(കേട്ടുകൊണ്ട്) ഇതെന്താണ്? (മുകളേക്ക് നോക്കി) എന്താ പറയുന്നത്? വസന്തസേനയുടെ ഖുണ്ടമോടകൻ എന്ന് പേരായ ആന ചങ്ങല പൊട്ടിച്ചെന്നോ? ആര്യയുടെ മദം പൊട്ടിയ ആനയെ നോക്കുക തന്നെ. അല്ല, ഇതിൽ എനിക്കെന്താ? ഞാൻ തീരുമാനിച്ച പോലെ തന്നെ ചെയ്യും. (സംന്യാസം സ്വീകരിക്കും എന്നർത്ഥം)
(എന്നും പറഞ്ഞ് പോകുന്നു)
(അനന്തരം പെട്ടെന്ന്, അത്യധികം സന്തോഷത്തോടെ ഉജ്വലമായ വസ്ത്രം ധരിച്ച കർണ്ണപൂരകൻ പ്രവേശിക്കുന്നു)

കർണ്ണപൂരകൻ: ആര്യ എവിടെ ആര്യ എവിടെ?

മദനിക: എടാ ദുഷ്ടാ മുന്നിലിരിക്കുന്ന ആര്യയെ കൂടെ കാണാത്ത വിധത്തിൽ എന്താ നിനക്കിത്ര ഉത്സാഹം?

കർണ്ണപൂരകൻ:(നോക്കി കണ്ട്) ആര്യേ.. നമസ്കാരം

വസന്തസേന: കർണ്ണപൂരക, നീ വലിയ സന്തോഷത്തിലാണല്ലൊ. എന്താണ് കാരണം?

കർണ്ണപൂരകൻ:(വിസ്മയത്തോടെ) ആര്യ വഞ്ചിക്കപ്പെട്ടു. കാരണം ഇന്ന് ഈ കർണ്ണപൂരകന്റെ വീരശൂരപരാക്രമം ആര്യ കാണാതെ പോയല്ലൊ.

വസന്തസേന: കർണ്ണപൂരക, എന്താ എന്താ നീ പറയുന്നത്?

കർണ്ണപൂരകൻ:ആര്യേ ഭവതി കേൾക്കു. ഭവതിയുടെ ആ ഖുണ്ടമോടകൻ എന്ന മദം പൊട്ടിയ ആനയില്ലേ? അത് ചങ്ങല പൊട്ടിച്ച് പാപ്പാനെ കൊന്ന് മുഖ്യവീഥിയിലൂടെ വരികയായിരുന്നു. "കുട്ടികളെ മാറ്റൂ, മരത്തിന്മേലോ വീടിനുമുകളിലോ പോയി നിൽക്കു കാണുന്നില്ലേ മദയാന ഇതാ

ഈ വഴി ചങ്ങലപൊട്ടിച്ച് വരുന്നു. കാണുന്നില്ലേ? മാറൂ" എന്നൊക്കെ ജനക്കൂട്ടം വിളിച്ച് പറയുന്നുണ്ടായിരുന്നു. കൂടാതെ,
പേടിച്ചോടുന്ന സ്ത്രീകളുടെ പാദസരങ്ങൾ കൊഴിഞ്ഞ് വീഴുന്നുണ്ടായിരുന്നു. രത്നങ്ങളും മുത്തുകളും വളകളും എല്ലാം വീഥിയിൽ പൊട്ടി വീഴുന്നുണ്ടായിരുന്നു. തുമ്പിക്കൈ കൊണ്ടും കൂർത്ത കൊമ്പുകൾ കൊണ്ടും ഉജ്ജയിനിയെ അവൻ ഛിന്നഭിന്നമാക്കിക്കൊണ്ട് നടക്കുന്നതിനിടയിൽ ഒരു ബുദ്ധസംന്യാസിയെ അവൻ കടന്ന് പിടിച്ചു. അവന്റെ കമണ്ഡുലുവും ദണ്ഡും താഴെ വീണു. സംന്യാസിയെ കൊമ്പിൽ കോർക്കാൻ തുടങ്ങിയപ്പോൾ ആളുകൾ "ബുദ്ധ സംന്യാസിയെ കൊല്ലുന്നേ" എന്ന് നിലവിളി കൂട്ടി.

വസന്തസേന:(ഭയത്തോടെ) കഷ്ടം കഷ്ടം വല്ലാത്ത അനർത്ഥം സംഭവിച്ചു

കർണ്ണപൂരകൻ: ഹേയ്. പേടിക്കേണ്ട ആവശ്യമില്ല. ബാക്കി കേൾക്കു. ആന തുമ്പിക്കൈ കൊണ്ട് ചുറ്റി കൊമ്പിൽ സംന്യാസിയെ എടുത്ത ഉടൻ ഞാൻ ഈ കർണ്ണപൂരകൻ, അല്ല ഭവതിയുടെ അന്നം കൊണ്ട് പരിപുഷ്ടമായ ദേഹമുള്ള ഈ സേവകൻ,ആ ചൂതാട്ടക്കാരനോട് (സംന്യാസിയായ സംവാഹകൻ ആണത്) വിളിച്ച് പറഞ്ഞുകൊണ്ട്, പെട്ടെന്ന് ഓടിപ്പോയി വീഥിയിലുള്ള ഒരു കടയിൽ നിന്നും ഒരു കമ്പിപ്പാര എടുത്ത് ആനയെ നേരിട്ടു.

വസന്തസേന: എന്നിട്ട് എന്നിട്ട്?

കർണ്ണപൂരകൻ: വിന്ധ്യാപർവ്വതത്തിലെ ഒരു കൊടുമുടിപോലെ ആകാരമുള്ള ആ കോപിച്ച മദയാനയെ കമ്പിപ്പാരകൊണ്ട് ഉപദ്രവിച്ച് സംന്യാസിയെ അതിന്റെ കൊമ്പിൽ നിന്നും രക്ഷിച്ചു.

വസന്തസേന: അത് ഗംഭീരമായി. സന്തോഷമായി. എന്നിട്ടോ?

കർണ്ണപൂരകൻ: അപ്പോൾ എല്ലാവരും "ബലേ കർണ്ണപൂരക, ബലേ" എന്ന് ഒന്നിച്ച് ജനക്കൂട്ടം ഉദ്ഘോഷിച്ചു. അപ്പോൾ എല്ലാവരും ഒരു സ്ഥലത്ത് കൂടിയതിനാൽ ഉജ്ജയിനി തുല്യമല്ലാതെ ഭാരം കയറ്റിയ തോണിപോലെ ആയിരുന്നു. ആര്യേ, അതിനിടയിൽ ഒരാൾ തന്റെ ശൂന്യമായ ആഭരണസ്ഥാനങ്ങൾ നോക്കി ഒന്നുമില്ലെന്ന് കണ്ട് ആകാശത്തേയ്ക്ക് നോക്കി ദീർഘനിശ്വാസം വിട്ടുകൊണ്ട്, ഈ ഉത്തരീയം എന്റെ ശരീരത്തിലേക്ക് വലിച്ചെറിഞ്ഞു.

വസന്തസേന: കർണ്ണപൂരക, ആ ഉത്തരീയത്തിനും മുല്ലപ്പൂവിന്റെ സുഗന്ധം ഉണ്ടോ ഇല്ലയോ എന്ന് പറയൂ.

കർണ്ണപൂരകൻ: ആര്യേ മദയാനയുടെ ഗന്ധം കാരണം എനിക്ക് ഇപ്പോൾ മുല്ലപ്പൂ ഗന്ധം മണം പിടിക്കാൻ പറ്റുന്നില്ല

വസന്തസേന: എന്നാൽ പേരുചാപ്പകുത്തിയിട്ടുണ്ടോ എന്ന് നോക്കൂ

കർണ്ണപൂരകൻ: ആര്യ തന്നെ വായിച്ചാലും (എന്ന് പറഞ്ഞ് ഉത്തരീയം കൊടുക്കുന്നു)

വസന്തസേന: ഹായ് ആര്യ ചാരുദത്തന്റെ! (ഇതും പറഞ്ഞ് തിടുക്കത്തോടെ ഉത്തരീയം അണിയുന്നു)

മദനിക: ഈ ഉത്തരീയം ആര്യയ്ക്ക് നന്നായി ചേരും.

കർണ്ണപൂരകൻ: അതെ, ആര്യക്ക് നന്നായി ഇണങ്ങുന്നുണ്ട്.

വസന്തസേന: കർണ്ണപൂരകാ, ഇത് നിനക്കുള്ള സമ്മാനമാണ്. (എന്നും പറഞ്ഞ് ആഭരണം ഊരി കൊടുക്കുന്നു)

കർണ്ണപൂരകൻ: (വിനീതനായി വന്ദിച്ചുകൊണ്ട്) ഇപ്പോൾ ആര്യയുടെ ദേഹത്ത് ഈ ഉത്തരീയം അസ്സലായി ചേരുന്നുണ്ട്)

വസന്തസേന: കർണ്ണപൂരക, ഇപ്പോ ആര്യ ചാരുദത്തൻ എവിടെ ആണ്?

കർണ്ണപൂരകൻ: അദ്ദേഹം ഈ വഴി വീട്ടിലേക്ക് പോകുന്നുണ്ട്.

വസന്തസേന:ദാസീ, മുകളിലെ മട്ടുപ്പാവിൽ പോയി ആര്യ ചാരുദത്തനെ കാണാം.

(എല്ലാവരും നിഷ്ക്രമിക്കുന്നു)

**ഇങ്ങനെ മൃച്ഛകടികത്തിലെ ചൂതാട്ടക്കാരനായ സംവാഹകൻ എന്ന രണ്ടാം അങ്കം സമാപിക്കുന്നു.**

## അങ്കം മൂന്ന്: ചുമരിലെ ദ്വാരം (സന്ധിച്ഛേദം)

(വർദ്ധമാനകൻ പ്രവേശിക്കുന്നു)

വർദ്ധമാനകൻ: സജ്ജനങ്ങളെ, വേലക്കാരോട് ദയാനുകമ്പയോടെ പെരുമാറുന്ന യജമാനൻ ദരിദ്രനെങ്കിലും ശോഭിക്കും. എന്നാൽ സമ്പാദ്യത്തിൽ മത്ത് പിടിച്ച ദുഷ്ടയജമനാനനെങ്കിൽ പണി കഠിനമാകും.
പിന്നെയും,

വിളതിന്നാൻ ഓടുന്ന കാളക്കൂറ്റനെ പിടിച്ച് കെട്ടുന്നത് ദുഷ്കരമാണ്. അന്യസ്ത്രീകളെ മോഹിക്കുന്ന പുരുഷനെയും തടായാൻ സാധിക്കില്ല. ചൂതുകളിയിൽ ആസക്തിപൂണ്ടവനെ ചൂതിൽ നിന്നും തടയുക ദുഷ്കരമാണ്. സ്വഭാവത്തിൽ തന്നെ ചീത്തത്തരം ഉണ്ടെങ്കിൽ അവന്റെ ദോഷം ഇല്ലാതാക്കുന്നത് ദുഷ്കരം തന്നെ എന്ന് ചുരുക്കം.
കച്ചേരി കേൾക്കാൻ പോയ ചാരുദത്തൻ വല്ലാതെ വൈകിയിരിക്കുന്നു. രാത്രി പകുതിയും കഴിഞ്ഞു. ഇതുവരെ തിരിച്ചെത്തിയിട്ടില്ല. വരുന്നത് വരെ പുറത്തളത്തിൽ ഉറങ്ങാം. (ഇതും പറഞ്ഞ് അങ്ങനെ തന്നെ ചെയ്യുന്നു)

(ശേഷം ചാരുദത്തനും മൈത്രേയനും പ്രവേശിക്കുന്നു)

ചാരുദത്തൻ: ഹോ രേഭിലൻ എന്തൊരു ഭംഗിയായിയാണ് പാടിയത്! അസ്സലായി! അസ്സലായി! വീണ ഒരു മുത്താണ്. പക്ഷെ സമുദ്രത്തിൽ നിന്ന് കിട്ടുന്നതല്ല (ലക്ഷി, കൗസ്തുഭം എന്ന രത്നം, പാരിജാതം തുടങ്ങിയ 14 വിലപിടിപ്പുള്ളവർ സമുദ്രത്തിൽ നിന്നും കടഞ്ഞ് കിട്ടിയതാണ്. എന്നാൽ വീണ അതല്ല മറിച്ച് അതിലും ഗുണമുള്ളതാണ് എന്നർത്ഥം) കാരണം വിരഹികളുടെ മനസ്സിന് ആശ്വാസം തരുന്ന സഖിയാണത്. പ്രേമികളുടെ പ്രേമമാധുര്യം കൂട്ടുന്ന സാധനവുമാണ്.

വിദൂഷകൻ: ആകട്ടെ, നമുക്ക് വീട്ടിലേക്ക് പോകാം.

ചാരുദത്തൻ: ഹോ രേഭിലൻ എന്തൊരു ഭംഗിയായിയാണ് പാടിയത്! അസ്സലായി! അസ്സലായി!

വിദൂഷകൻ: എനിക്ക് രണ്ട് കാര്യം കേട്ടാലാണ് ചിരി വരുക. ഒന്ന് സ്ത്രീ സംസ്കൃതം പറയുന്നത് കേൾക്കുമ്പോൾ. രണ്ട് ഒരു പുരുഷൻ കുയിലിനെ പോലെ മധുരശബ്ദത്തിൽ പാടുമ്പോൾ. സംസ്കൃതം വായിക്കുന്ന സ്ത്രീ ശ്രൂ ശ്രൂ എന്ന് ശബ്ദം ഉണ്ടാക്കും. പുരുഷൻ മധുരമായി പുരുഷൻ പാടുമ്പോൾ, എനിക്ക് ഉണങ്ങിയ പൂമാല ധരിച്ച വൃദ്ധപുരോഹിതൻ മന്ത്രം ചൊല്ലുന്നത് ഓർമ്മ വരും. രണ്ടായാലും വയ്യ.

ചാരുദത്തൻ: സുഹൃത്തേ, മഹാനുഭാവനായ രേഭിലൻ ഇന്ന് അത്ഭുതകരമായി പാടി. എന്നിട്ടും നിനക്ക് തൃപ്തി ആയില്ലേ? ആ മഹാനുഭാവന്റെ സംഗീതം ഭാവപൂർണ്ണവും ലയപൂർണ്ണവും രാഗസമ്പൂർണ്ണവും ലളിതവും ഹൃദയഹാരിയും ആയിരുന്നു. അല്ലാ ഞാൻ പ്രശംസിച്ചിട്ട് എന്ത് കാര്യം! പക്ഷെ ആ മഹാനുഭാവൻ പാടുമ്പോൾ എനിക്ക് തോന്നിയത് അദ്ദേഹത്തിന്റെ ഉള്ളിൽ ഒരു സ്ത്രീ ഒളിച്ചിരിക്കുന്നുണ്ട് എന്നാണ്. (അദ്ദേഹം ഏതോ സ്ത്രീയോട് പ്രണയത്തിലാണ് എന്ന് തോന്നി എന്ന് വ്യംഗ്യം)
പിന്നേയും,
സത്യത്തിൽ സമയം കഴിഞ്ഞ് പോയിക്കൊണ്ടിരിക്കുന്നെങ്കിലും ആ മധുരശബ്ദത്തിനുടമയായ രേഭിലൻ രാഗമൂർച്ഛയിൽ ഉച്ചസ്ഥായിയിൽ നിർത്തുമ്പോഴും മധുരം, ആരോഹരാവരോഹണങ്ങളിൽ ഒട്ടും തന്നെ അനൗചിത്യം ഇല്ലാതെ, രാഗവിശേഷം കൊണ്ട് ലളിതമായ ആ രണ്ടാവർത്തി, ആരോഹാരണാവരോഹണങ്ങളിൽ നിഷാദാദി സ്വരങ്ങളുടെ കൃത്യത അതിനൊപ്പം ഉള്ള ആ വീണയുടെ സ്വരം ഇതെല്ലാം കേട്ട് ഞാൻ നടക്കുന്നു. (ചാരുദത്തനു ചെവിയിൽ ഇപ്പോഴും രേഭിലന്റെ സംഗീതം കേൾക്കുന്നുണ്ട് എന്ന് തോന്നുന്നു)

വിദൂഷകൻ: സുഹൃത്തേ നോക്കൂ നായ്ക്കൾ കൂടെ കിടന്നുറങ്ങി. നമുക്ക് വീട്ടിൽ പോകാം. കണ്ടോ കണ്ടോ, ചന്ദ്രൻ കൂടെ ഇരുട്ടിനു വഴിമാറിക്കൊണ്ട് ആകാശത്തിൽ നിന്നും ഇറങ്ങി തുടങ്ങി. (ചന്ദ്രനും അസ്തമിക്കാൻ തുടങ്ങി എന്നർത്ഥം)

ചാരുദത്തൻ: അത് ശരിയാണ്. എന്തെന്നാൽ, വെള്ളത്തിൽ ആകെ മുങ്ങിയ കാട്ടാനയുടെ ഇനിയും മുങ്ങാത്ത കൊമ്പുകളുടെ അറ്റങ്ങൾ പോലെ, പടിഞ്ഞാറുമറയുന്ന ചന്ദ്രന്റെ അറ്റങ്ങൾ മാത്രം കാണുന്നു.

വിദൂഷകൻ: ഇതാ വീടെത്തി! വർദ്ധമാനക വാതിൽ തുറക്കൂ.

വർദ്ധമാനകൻ ശബ്ദം കേട്ട് വാതിൽ തുറന്ന് രണ്ട് പേരേയും വന്ദിച്ച് ഇരുത്തുന്നു.

വിദൂഷകൻ: വർദ്ധമാനക, രദനികയെ വിളിച്ച് ഞങ്ങളുടെ കാലുകഴുകാൻ പറയൂ

ചാരുദത്തൻ: (അനുകമ്പയോടെ) അവളുറങ്ങുകയായിരിക്കും. അവളെ വിളിക്കണ്ട.

വർദ്ധമാനകൻ: ഞാൻ വെള്ളം കൊണ്ട് വരാം. മൈത്രേയൻ താങ്കൾ ചാരുദത്തന്റെ കാലുകഴുകൂ.

വിദൂഷകൻ: (ദേഷ്യത്തോടേ) ഇവൻ ദാസിയുടെ മകനായിട്ട് വെള്ളം കൊണ്ടുവരുന്നു എന്നിട്ട് എന്നോട് ബ്രാഹ്മണന്റെ കാലുകഴുകിക്കാൻ പറയുന്നു. (ദാസിയുടെ മകനു വെള്ളം കൊണ്ട് വരുക ഉചിതം തന്നെ. എന്നാൽ ഞാൻ ബ്രാഹ്മണനായിട്ടും എന്നോട് ചാരുദത്തന്റെ കാലുകഴുകിക്കാൻ പറയുന്നത് ഉചിതമല്ല എന്നർത്ഥം)

ചാരുദത്തൻ: നല്ലവനായ മൈത്രേയാ, താങ്കൾ വെള്ളം കൊണ്ടുവരൂ. വർദ്ധമാനകൻ എന്റെ കാലുകഴുകിത്തരുന്നതാണ്.

വർദ്ധമാനകൻ: ആര്യ മൈത്രേയാ ഇതാ വെള്ളം.
(വിദൂഷകൻ വെള്ളം ഒഴിക്കുന്നു വർദ്ധമാനകൻ ചാരുദത്തന്റെ കാലുകഴുകി മാറി നിൽക്കുന്നു)

ചാരുദത്തൻ: മൈത്രേയനും കാലുകഴുകാൻ വെള്ളം കൊടുക്കൂ.

വിദൂഷകൻ: എന്റെ കാലെന്തിനാ കഴുകുന്നത്? ഈ കാലുകൾ ഇനിയും ചളിയിൽ പുരളാനുള്ളതാണ്. അടികൊണ്ട കഴുതയെ പോലെ നിലത്ത് തന്നെ നടക്കാനും കിടക്കാനുമുള്ളതാണ്.

ചാരുദത്തൻ: മൈത്രേയാ താങ്കളും ഒരു ബ്രാഹ്മണനാണ്.

വിദൂഷകൻ: അത് ശരിയാ വിഷപ്പാമ്പുകളിക്കിടയിലെ നീർക്കോലിപോലെ ഞാനുമൊരു ബ്രാഹ്മണൻ തന്നെ.

വർദ്ധമാനകൻ: മൈത്രേയാ ഞാൻ താങ്കളുടെ കാലുകഴുകി തരാം.(എന്നു പറഞ്ഞ് മൈത്രേയന്റെ കാലുകഴുകുന്നു.) ആര്യ മൈത്രേയാ, ഞാൻ പകൽ മുഴുവൻ ഇത് സൂക്ഷിച്ചു ഇനി രാത്രി

സൂക്ഷിക്കണ്ടത് താങ്കളുടെ ചുമതലയാണ്. (എന്ന് പറഞ്ഞുകൊണ്ട് ആഭരണപ്പെട്ടി മൈത്രേയന്റെ കൈവശം കൊടുത്ത് പോകുന്നു.)
(മൈത്രേയൻ ആഭരണപ്പെട്ടി വാങ്ങി.)

വിദൂഷകൻ: ഒ! ഇത് ഇപ്പോഴും ഇവിടെ ഉണ്ടോ? എന്റെ ഉറക്കത്തിനെ അപഹരിക്കുന്ന ഈ സാധനത്തിനെ കട്ട് കൊണ്ട് പോകാൻ ഈ ഉജ്ജയനിയിൽ ഒരൊറ്റക്കള്ളനുമില്ലേ? !! എന്തായാലും ഞാനിതിനെ അകത്തളത്തിലേക്ക് കൊണ്ട് പോകുന്നു.

ചാരുദത്തൻ: ഈ ആഭരണപ്പെട്ടി അകത്തുകയറ്ററുത്. കാരണം വേശ്യ ആയ വസന്തസേന ധരിച്ച ആഭരണങ്ങൾ ആണത്. അത് വസന്തസേനയെ തിരിച്ച് ഏൽപ്പിക്കുന്നതുവരെ, അല്ലയോ ബ്രാഹ്മണ (മൈത്രേയ), താങ്കൾ തന്നെ അത് സൂക്ഷിക്കണം.

ചാരുദത്തൻ ഉറക്കം വരുന്നതായി നടിച്ച് രേഭിലന്റെ കച്ചേരിയെ പറ്റി മുന്നേ പാടിയ ശ്ലോകവും ചൊല്ലി ഉറങ്ങാൻ കിടക്കുന്നു.

വിദൂഷകൻ: അങ്ങ് ഉറങ്ങുകയാണോ?

ചാരുദത്തൻ: പിന്നല്ലാതെ? നിദ്രാദേവി എന്റെ കണ്ണുകളെ തഴുകുന്നു. അവളെ തടയാൻ ആർക്കെങ്കിലും പറ്റുമോ?

വിദൂഷകൻ: എന്നാൽ നമുക്ക് ഉറങ്ങാം.
(ഉറങ്ങാൻ കിടന്ന് ഉറങ്ങുന്നതായി അഭിനയിക്കുന്നു)

(അപ്പോൾ ശർവിലകൻ പ്രവേശിക്കുന്നു.)

ശർവിലകൻ: എന്റെ ചോരശാസ്ത്രത്തിലുള്ള അറിവും ശരീരബലവും ഉള്ള ആയുധവും വെച്ച് ഞാൻ എനിയ്ക്ക് പാകമായ ഒരു ദ്വാരവഴി നിർമ്മിച്ചു. അതിലൂടെ കയറി ഇഴഞ്ഞ് നീങ്ങുക വഴി മുറിപ്പെട്ട വയറോടും കൂടെ, കർമ്മമാർഗത്തിലൂടെ, സർപ്പത്തെ പോലെ ഇഴഞ്ഞ് ഞാൻ സഞ്ചരിയ്ക്കുന്നു.(ചുമരിൽ തുളച്ച ദ്വാരത്തിലൂടെ കയറി ഇറങ്ങി പുറത്ത് വന്നു, അതായത് വീടിനുള്ളിൽ പ്രവേശിച്ചു എന്നർത്ഥം)

ആകാശത്ത് നോക്കിയപ്പോൾ ചന്ദ്രൻ അസ്തമിക്കാൻ തുടങ്ങുന്നു. സന്തോഷത്തോടെ പിന്നെയും:

മറ്റുള്ളവരുടെ ഭവനങ്ങൾ ഭേദനം ചെയ്യുന്നതിൽ അതികേമനായതിനാൽ രാജാവിനേയും നീതിപാലകന്മാരേയും ഭയന്ന് നടക്കുന്ന എന്നെ, മേഘാവൃതമായ നക്ഷത്രങ്ങൾകൊണ്ട് കുരാകൂരിരുട്ട് നിറച്ച്, രാത്രി അമ്മയെ പോലെ സംരക്ഷിക്കുന്നു.

ഉദ്യാനചുമരിൽ തുളനിർമ്മിച്ച് ഞാൻ അകത്ത് കടന്നു. ഇനി അകത്തളത്തിലേക്ക് കടക്കാൻ ആ ചുമരിനേയും ഭേദിക്കട്ടെ.

ഉറങ്ങുന്നവരെ വഞ്ചിക്കുന്ന ഈ തൊഴിൽ വഞ്ചന ആണ് നിന്ദാർഹമാണ് ധീരത അല്ല എന്നൊക്കെ ആളുകൾ പറയും. പറഞ്ഞോട്ടെ. എനിക്കെന്താ? കാരണം, ജോലിചെയ്ത് ആരുടെ മുന്നിലും കുമ്പിട്ട് ജീവിയ്ക്കുന്നത് നന്നല്ല. ഞാനിന്ന് ചെയ്യുന്നത് പണ്ട് അശ്വഥാമാവ് പാണ്ഡവപക്ഷത്ത് യുദ്ധാനന്തരം ശേഷിച്ചവരെ നശിപ്പിക്കാൻ സ്വീകരിച്ച വഴി ആണ്. അതിനാൽ തന്നെ ബ്രാഹ്മണർക്ക് ഈ തൊഴിൽ നിന്ദനീയമല്ല. ആട്ടെ, ഇപ്പോൾ ഞാനെവിടെ തുരന്ന് ദ്വാരമുണ്ടാക്കും?

വെള്ളം നനഞ്ഞ് കുതിർന്ന സ്ഥലത്ത് തുരക്കുമ്പോൾ ഉണ്ടാകുന്ന ശബ്ദം ഉണ്ടാവില്ല, അകത്തുള്ള നാരീജനങ്ങളെ കാണാത്ത ഭാഗം, ചുമരിലെ തുള മറ്റുള്ളവരുടെ ദൃഷ്ടിയിൽ പതിയാത്ത ഭാഗം ഉപ്പ്കൊണ്ട് ദുർബലമായി അലിഞ്ഞ് നിൽക്കുന്ന ഭാഗം എന്നിവിടങ്ങിൽ എല്ലാം ദ്വാരം വീഴ്ത്താം എന്ന് ചോരശാസ്ത്രം.

(എന്ന് ഓർത്തുകൊണ്ട് ശർവിലകൻ ചുമരിൽ തൊട്ട് നോക്കുന്നു.) ആഹാ! ഇവിടം സൂര്യതാപമേറ്റും എന്നും വെള്ളം ഏൽക്കുന്നതുകൊണ്ടും ഉപ്പ് ഏറ്റ് ശിഥിലമായതുകൊണ്ട് നല്ലതാണ്. എലികൾ തുരന്നതിന്റെ മണ്ണുമുണ്ടിവിടെ. ആഹാ എന്റെ ശ്രമത്തിനു ഫലം കാണും. സ്കന്ദപുത്രന്മാർ (=കള്ളന്മാർ) പറഞ്ഞ ആദ്യവിജയലക്ഷണം ആണിത്. എങ്കിൽ ഇനി ഈ കർമ്മത്തിന്റെ ആരംഭത്തിൽ ഇവിടെ ഞാനെങ്ങനെ ഒരു ദ്വാരമുണ്ടാക്കും? ദ്വാരനിർമ്മാണം നാലുവിധം എന്ന് ഭഗവാൻ സുബ്രഹ്മണ്യൻ പറഞ്ഞിട്ടുണ്ട്. ചുട്ട ഇഷ്ടിക എങ്കിൽ അവ വലിച്ചെടുക്കണം, അതല്ലെങ്കിൽ അവയെ മുറിച്ച് എടുക്കണം. മണ്ണുകൊണ്ട് നിർമ്മിച്ചതെങ്കിൽ വെള്ളം നനയ്ക്കണം. മരഭിത്തി എങ്കിൽ അറക്കണം. ഇവിടെ ഇപ്പോൾ ചുട്ട് ഇഷ്ടിക ആണ് ഭിത്തി. അതിനാൽ വലിക്കുക തന്നെ.
അല്ല ദ്വാരത്തിന്റെ ആകൃതി എന്തായിരിക്കണം? "വികസിതകമലം', 'സൂര്യമണ്ഡലം', 'ബാലചന്ദ്രൻ', 'കിണർ', 'വിസ്തീർണ്ണം', 'സ്വസ്തികം', 'പൂർണ്ണകുംഭം' എന്നിങ്ങനെ ആണല്ലൊ ദ്വാരങ്ങളുടെ ആകൃതി പറഞ്ഞിരിക്കുന്നത്. ഏതാണ് ഞാനുണ്ടാക്കേണ്ടത്? ഏതുണ്ടാക്കിയാലും നാളെ രാവിലെ നഗരവാസികൾ കണ്ട് എന്റെ കഴിവിനെ അനുമോദിക്കണം. ങ്ഹാ! ഇവിടെ ചുട്ട ഇഷ്ടികക്ക് പൂർണ്ണകുംഭം തന്നെ യോജിക്കുക. അതുണ്ടാക്കുക തന്നെ.

ഉപ്പേറ്റ് അലിഞ്ഞതും നല്ല കട്ടപ്പമുള്ളതും ആയ മറ്റ് ഭിത്തികളിൽ ഞാൻ നിർമ്മിച്ച ദ്വാരം കണ്ട് നഗരവാസികൾ എന്നെ കുറ്റം പറഞ്ഞിട്ടുമുണ്ട് അതേസമയം എന്റെ ദ്വാരമുണ്ടാക്കാനുള്ള മിടുക്ക് കണ്ട് അഭിനന്ദിച്ചിട്ടുമുണ്ട്.

നമോ വരദായ കുമാരകാർത്തികേയായ, നമഃ കനകശക്തയേ ബ്രഹ്മണ്യദേവായ ദേവവ്രതായ, നമോ ഭാസ്കരനന്ദിനേ, നമോ യോഗാചാര്യായ.. - യോഗാചാര്യന്റെ ആദ്യശിഷ്യനാണ് ഞാൻ. അതിൽസന്തോഷിച്ച് ഗുരുനാഥൻ എനിക്ക് മായലേപനവും തന്നു. അത് പൂശിയാൽ എന്നെ ആരും കാണില്ല എനിക്ക് ആയുധമേറ്റാൽ മുറിവുണ്ടാകില്ല. അതിനാൽ അത് ഉപയോഗിക്കുക തന്നെ. (എന്നും പറഞ്ഞ് മായാലേപനം ദേഹത്ത് പൂശുന്നു.)

അയ്യോ! അളവുനൂലെടുക്കാൻ മറന്നു. (ആലോചിച്ച്) സാരമില്ല ഈ പൂണൂൽ തന്നെ ആകട്ടെ അളവുനൂൽ. ബ്രാഹ്മണനു പൂണൂൽ ശ്രേഷ്ഠമാണല്ലൊ. വിശേഷിച്ച് എന്നെ പോലെ ഉള്ളവർക്ക്!

ഈ പൂണുല്യകൊണ്ട് ആണികൊളുത്തുകൾ എന്നിവയിളക്കാം, പൂട്ടിയവാതിൽ തുറക്കാം, ഭിത്തി തുരക്കാൻ അളവുനൂലാക്കാം, പാമ്പുകടിയേറ്റാൽ കെട്ടാനും ഉപയോഗിക്കാം. ഇതുകൊണ്ട് ഉപകാരങ്ങൾ ഏറെ ആണല്ലൊ!

അളന്നു കഴിഞ്ഞു. ഇനി പണി തുടങ്ങട്ടെ. (എന്ന് പറഞ്ഞ് ശർവിലകൻ ദ്വാരം നിർമ്മിക്കാൻ തുടങ്ങുന്നു.) ഹോ! ഇനി വലിക്കാൻ ഒരു ഇഷ്ടിക കൂടെ ബാക്കി ഉള്ളൂ. അന്നേരം വേണം പാമ്പ് കടിക്കാൻ. (പാമ്പ് കടിയേറ്റതായി ഭാവിച്ച്) എന്തായാലും ഈ പൂണുല്യകൊണ്ട് കെട്ടി വേണ്ട മരുന്നുകഴിക്കാം. ഇപ്പോ ഭേദമായി. എന്റെ പണി തുടരുക തന്നെ. (എന്ന് പറഞ്ഞുകൊണ്ട് തുരങ്കനിർമ്മാണം തുടരുന്നു.)

സ്വർണ്ണം പോലെ പിംഗളവർണ്ണമുള്ളാ, ദ്വാരത്തിന്റെ പഴുതിലൂടെ ഊർന്ന് ഇറങ്ങുന്ന ചുറ്റുമുള്ള ഇരുട്ടിനെ മാറ്റുന്ന വിളക്കിന്റെ വെട്ടം ഒരു സുവർണ്ണരേഖപോലെ തിളങ്ങുന്നു.

എന്റെ പണിതുടരുക തന്നെ. (എന്ന് ഉറപ്പിച്ച് പണി തീർക്കുന്നു).ശരി ഇനി ഇതിലൂടെ ഉള്ളിലേക്ക് കടക്കാം. അല്ല ആദ്യം ഞാൻ സ്വയം പ്രവേശിക്കുന്നില്ല. അത് ഉചിതമല്ല. ഈ മനുഷ്യക്കോലത്തെ ഉള്ളിലേക്ക് കടത്തുക തന്നെ. (അങ്ങനെ ചെയ്തു) ആഹാ. ആരുമില്ല. ഭഗവാൻ കാർത്തികേയനു സ്തുതി. (സ്വയം ഉള്ളിലേക്ക് പ്രവേശിച്ച്, കണ്ടിട്ട്) ആഹാ രണ്ടുപേരിതാ ഉറങ്ങുന്നു. എന്നാലും സ്വയം രക്ഷയ്ക്ക് വാതിൽ തുറന്നിടുക തന്നെ. ഓ! പഴയ വീടിന്റെ വാതിൽ താഴുകൾ തുറക്കുമ്പോൾ ശബ്ദമുണ്ടാക്കും. അൽപ്പം വെള്ളം തളിയ്ക്കട്ടെ. (അവിടേയും ഇവിടേയും നോക്കി വെള്ളമെടുത്ത് ഒഴിയ്ക്കാൻ നോക്കി ശങ്കയോടെ) വെള്ളം നിലത്തൊഴിയ്ക്കുമ്പോൾ ശബ്ദം ഉണ്ടാകരുത്. ഇനി മെല്ലെ തുറക്കുക തന്നെ. (പിന്നിലേക്ക് നോക്കി മെല്ലെ തുറക്കുന്നു) അല്ല, ഇവർ രണ്ടുപേരും വാസ്തവത്തിൽ ഉറങ്ങുകയാണോ അതോ ഉറക്കം നടിയ്ക്കുകയാണോ എന്ന് പരീക്ഷിക്കുക തന്നെ. (പേടിയോടെ പരീക്ഷിക്കുന്നു) അല്ല, ഇവർ ശരിയ്ക്കും സുഖനിദ്രതന്നെ ആണ്. കാരണം,

ഉച്ഛ്വാസം മെല്ലെ പൊന്തുകയും താഴുകയും ചെയ്യുന്നു. കണ്ണുകൾ നന്നായി അടച്ച് ശാന്തഭാവമാണ് . ശരീരം അയഞ്ഞ് കാൽമുട്ടുകളും അയച്ച് കിടക്കയിൽ നിന്നും അൽപ്പം പുറത്ത് കിടക്കുന്നു. മാത്രമല്ല വിളക്കിനെതിരേക്ക് ആണ് മുഖം തിരിച്ചിരിക്കുന്നത്.
ഇതെല്ലാം കൊണ്ടും ഇവർ സുഖനിദ്രയിൽ തന്നെ ആണെന്ന് തീരുമാനിച്ച് ശർവിലകൻ ചുറ്റും നോക്കി:

ദേ ഒരു ചെണ്ട. ദേ മിഴാവ്. ദേ ഇരിക്കുന്നു ഓടക്കുഴൽ.വീണയുമുണ്ടല്ലൊ. പോരാത്തതിനു അനവധി എഴുത്തോലകളും. ഇതെന്താ ഞാൻ കയറിയത് വല്ല നാട്യാചാര്യന്റേയും വീടാണോ? അല്ല, വിശാലമയാ ഒരു കൊട്ടാരസദൃശമായ വീടാണെന്ന് കണ്ടാണല്ലൊ ഞാൻ ഉള്ളിൽ കയറിയത്! ഇപ്പോൾ കണ്ടാൽ ഇയാളൊരു ദരിദ്രൻ എന്ന് തീർച്ച പറയും! അതല്ല ഇനി ഇദ്ദേഹം കള്ളന്മാരേം രാജാവിനേയുമൊക്കെ ഭയന്ന് സ്വത്തുക്കൾ എങ്ങാനും കുഴിച്ചിട്ടിരിക്കുകയാണോ! എങ്കിലെന്ത്! അതെന്റെ സ്വത്ത് തന്നെ. സ്വത്തുക്കൾ എവിടെ എന്ന് ഞാനൊന്ന് വിത്തിട്ട് കണ്ട് പിടിക്കാൻ നോക്കട്ടെ. (വിത്ത് വിതറുന്നു) അയ്യോ! വിത്തൊന്നും കാണിക്കുന്നില്ലല്ലൊ! കഷ്ടം! ഇയാൾ പരമദരിദ്രൻ തന്നെ. ശരി. എന്നാൽ പോവുക തന്നെ.

എന്ന് പറഞ്ഞുകൊണ്ട് പോകാൻ ശ്രമിക്കുകയായിരുന്നു ശർവിലകൻ. അപ്പോഴാണ് മൈത്രേയൻ ഉറക്കപ്പിച്ച് പറയുന്ന പോലെ എന്തൊക്കേയോ പിറുപിറുക്കുന്നത് കേൾക്കുന്നത്.

മൈത്രേയൻ (ഉറക്കപ്പിച്ച്): പ്രിയസ്നേഹിതാ, എന്തോ ദ്വാരം കാണുന്നുണ്ട്. കള്ളൻ കയറിയോ? ദാ ഈ ആഭരണപ്പെട്ടി താങ്കൾ തന്നെ സൂക്ഷിച്ചോളൂ.

ശർവിലകൻ: ഇയാൾ ഞാൻ കക്കാൻ വന്നതറിഞ്ഞ് ഇയാളുടെ ദാരിദ്രം കാണിച്ച് എന്നെ കളിയാക്കുകയാണോ? ഇവനെ കൊന്നാലോ? അല്ല, ഇനി ഇവൻ ഉറക്കപ്പിച്ച് പറയുകയാണോ? ഒന്ന് നോക്കട്ടെ. (നോക്കുന്നു) ആഹാ.. ഈ ദീപനാളത്തിൽ തിളങ്ങുന്ന പഴന്തുണിയിൽ പൊതിഞ്ഞ ഇത് ശരിക്കും സ്വർണ്ണം തന്നെ! എന്നാൽ ഇതെടുക്കുക തന്നെ. അല്ല, വേണ്ട, തറവാടിയായ എന്നാൽ എന്നെ പോലെ തന്നെ ദരിദ്രനുമായ ഒരാളെ കവർച്ച ചെയ്യുന്നത് നല്ലതല്ല. പോവുക തന്നെ.

ഇത് വിചാരിച്ച് പോകാൻ തുടങ്ങുന്ന ശർവിലകൻ, പിന്നേയും മൈത്രേയൻ ഉറക്കപ്പിച്ച് പറയുന്നത് കേൾക്കുന്നു.

വിദൂഷകൻ: ഹേ സുഹൃത്തെ! ഗോക്കളുടേയും ബ്രാഹ്മണരുടേയും ഇംഗിതത്തിൽ ആണയിട്ട് പറയുന്നു, ഈ ആഭരണപ്പെട്ടി കൊണ്ട് പോകൂ.

ശർവിലകൻ: ബ്രാഹ്മണരുടേയും പശുഭഗവതിയുടേയും അഭിലാഷങ്ങൾ നിരാകരിക്കരുത്. അതിനാൽ ഞാനിത് എടുക്കും. അല്ല, നോക്കൂ അവിടെ ഒരു വിളക്ക് എരിയുന്നു. ആ ദീപം കെടുത്താനുള്ള ആഗ്നേയകീടം എന്റെ കയ്യിലുണ്ട്. ഞാൻ ഈ കീടത്തിനെ പറപ്പിക്കുക തന്നെ. (പ്രാണിയെ പറപ്പിക്കുന്നു) ആഹാ പ്രാണിയുടെ ചിറകടിയിൽ നിന്നുള്ള കാറ്റേറ്റ് വിളക്ക് കെട്ട് പോയി. ആകെ ഇരുട്ട് മയമായി. ഒ! ഞാനെന്റെ ബ്രാഹ്മണകുലത്തിനു മുകളിൽ ഇരുട്ട് പടർത്തിയില്ലെ? (ഉദ്വേഗത്തിൽ) മഹാകഷ്ടം! നാലുവേദങ്ങളും അറിയുന്നവനും പ്രതിഫലേച്ഛ ഇല്ലാത്തവനുമായ ഒരു ബ്രാഹ്മണന്റെ മകനായ ഈ ഞാൻ, ഈ ശർവിലകൻ, ഒരു വേശ്യയായ മദനികയ്ക്ക് വേണ്ടി ഇതാ ഒരു മഹാപരാധം ചെയ്യുന്നു! ഇപ്പോൾ എന്തായാലും ഈ ബ്രാഹ്മണന്റെ അഭ്യർത്ഥന മാനിക്കുക തന്നെ.
(ശർവിലകൻ ആഭരണപ്പെട്ടി കൈക്കലാക്കാൻ ശ്രമിക്കുന്നു)

വിദൂഷകൻ: അഹോ! താങ്കളുടെ കൈകൾ വല്ലാതെ തണുത്തിരിക്കുന്നല്ലൊ.

ശർവിലകൻ: ഒഹ്! അശ്രദ്ധ തന്നെ. വെള്ളം തൊട്ടതുകൊണ്ട് തണുത്തതാണ് എന്റെ വിരലുകൾ. കക്ഷത്തിൽ വെച്ച് ഒന്ന് ചൂടാക്കാം. (ഇടത് കൈ കക്ഷത്തിൽ വെയ്ക്കുന്നു. ആഭരണപ്പെട്ടി വാങ്ങുന്നു)

വിദൂഷകൻ: കിട്ടിയില്ലേ?

ശർവിലകൻ: എനിക്ക് ഒരു ബ്രാഹ്മണന്റെ ഇച്ഛയെ നിരാകരിച്ചുകൂടാ. അതിനാൽ ഞാൻ (ആഭരണപ്പെട്ടി) കയ്യിൽ എടുത്തു.

വിദൂഷകൻ: സമാധാനമായി. ചരക്ക് വിറ്റൊഴിഞ്ഞ കച്ചവടക്കാരനെ പോലെ സുഖമായി എനിയ്ക്ക് ഇനി ഉറങ്ങാം.

ശർവിലകൻ: നൂറുവർഷം ഉറങ്ങിയാലും ബ്രാഹ്മണ. കഷ്ടം! ഞാൻ വേശ്യയായ മദനികയ്ക്ക് വേണ്ടി ബ്രാഹ്മണകുലത്തിനു തന്നെ മാനക്കേട് വരുത്തി. ബ്രാഹ്മണകുലജാതനായ ഞാൻ തന്നെ എന്റെ ആത്മാവിനെ ഇരുട്ടിൽ മുക്കി. എന്റെ പൗരുഷത്തെ നിന്ദിയ്ക്കുന്ന ദാരിദ്രം നിന്ദ്യം തന്നെ. ദുഷ്കർമ്മമാണ് ഞാൻ ചെയ്യുന്നത് എന്നറിഞ്ഞിട്ടും ഞാനത് തന്നെ ചെയ്യുന്നു.

ആട്ടെ.. ഞാനിനി മദനികയുടെ സ്വാതന്ത്ര്യം വസന്തസേനയിൽ നിന്ന് വിലക്ക് വാങ്ങുവാനായി പോവുക തന്നെ.

(ചുറ്റിനടന്ന്, കണ്ടുകൊണ്ട്)

കാലടിശബ്ദം കേൾക്കുന്നുണ്ട്. കാവൽക്കാർ ഇതിലെ വരാതിരിക്കട്ടെ. എന്തായാലും നിശ്ചലമായി സ്തംഭം പോലെ നിൽക്കുകതന്നെ സ്വരക്ഷക്ക് നല്ലത്. അല്ലെങ്കിൽ ഈ ശർവിലകൻ എന്തിനു കാവൽക്കാരെ ഭയക്കണം? പൂച്ച പോലെ ചാടാനറിയുന്നവൻ, മാനിനെ പോലെ വേഗത്തിൽ ഓടാൻ കഴിവുള്ളവൻ, കഴുകനെ പോലെ റാഞ്ചാൻ കഴിയുന്നവൻ, ഉറങ്ങുന്നവരേയും ഉറക്കം നടിയ്ക്കുന്നവരേയും നായക്കളെ പോലെ മണത്ത് കണ്ട് പിടിയ്ക്കാൻ കഴിവുള്ളവൻ, ഇന്ദ്രജാലവിദ്യ അറിയുന്നവൻ, തക്കത്തിനനുസരിച്ച് സംസാരിയ്ക്കാൻ സരസ്വതിയുടെ അനുഗ്രഹം ഉള്ളവൻ, രാത്രിയിൽ വിളക്ക്, വെള്ളത്തിൽ തോണി, ഭൂമിയിൽ കുതിരയാണ് ഇങ്ങനെ എല്ലാം കഴിവുള്ള എനിക്ക് എന്തിനു കാവൽക്കാരെ ഭയക്കണം?
കൂടാതെ ഇതും കൂടെ,
ഞാൻ ഈ ശർവിലകൻ, സർപ്പത്തെ പോലെ ഇഴഞ്ഞ് നടക്കാൻ കഴിവുള്ളവൻ, പർവ്വതം പോലെ സ്ഥിരതയാർന്ന് നിൽക്കാൻ കഴിയുന്നവൻ, ഗരുഡനെ പോലെ വേഗത്തിൽ പറക്കാൻ കഴിവുള്ളവൻ, പരിസരം മുഴുവൻ ഒറ്റനോട്ടത്തിൽ മുയലിനെ പോലെ ഗ്രഹിക്കുന്നവൻ, ചെന്നായ്ക്കളെ പോലെ കടിച്ച് കീറുന്നവൻ, കൂടാതെ എനിക്ക് സിംഹത്തിന്റെ ശക്തിയും ഉണ്ട്.

(ആ സമയം, രദനിക പ്രവേശിക്കുന്നു.)

രദനിക: കഷ്ടേ കഷ്ടം.. വർദ്ധമാനകൻ പുറത്തളത്തിൽ കിടന്നുറങ്ങുന്നുണ്ടായിരുന്നല്ലോ. ഇപ്പോ അവിടെ കാണുന്നുമില്ല. ങ്ഹാ.. എന്തായാലും മൈത്രേയനെ വിളിക്കാം.

ശർവിലകൻ: ("കൊല്ലുക തന്നെ ഇവളെ.." എന്നുറച്ച് പുറപ്പെട്ടു എങ്കിലും ഒന്നാലോചിച്ച്) ഒ! ഒരു സ്ത്രീ ആണ്. എന്നാൽ പോകുക തന്നെ. (എന്ന് പറഞ്ഞ് പോകുന്നു)

രദനിക: അയ്യോ അയ്യോ നമ്മടെ വീട്ടിലെ ദ്വാരമുണ്ടാക്കി കള്ളൻ രക്ഷപ്പെടുന്നു. മൈത്രേയനെ വിളിക്കട്ടെ ഞാൻ. (മൈത്രേയനെ വിളിച്ച് ഉണർത്തുന്നു) ആര്യ മൈത്രേയാ, എഴുന്നേൽക്കു എഴുന്നേൽക്കു വേഗം, കണ്ടോ, ചുമരിൽ ദ്വാരമുണ്ടാക്കി കള്ളൻ വീട്ടിൽ കടന്നു. മാത്രമല്ല രക്ഷപ്പെടുകയും ചെയ്തു.

വിദൂഷകൻ: (ഉണർന്നെഴുന്നേറ്റ്) എന്താടീ നീ പുലമ്പുന്നത്? കള്ളനുണ്ടാക്കി ദ്വാരം രക്ഷപ്പെട്ടെന്നോ?

രദനിക: എടാ മൂർഖാ, തമാശയ്ക്ക് ഉള്ള സമയമല്ല, എഴുന്നേറ്റ് ഇത് നോക്കൂ. കണ്ടോ ഇത്?

വിദൂഷകൻ: എടീ ദാസീപുത്രീ, എന്താ നീ പറഞ്ഞത്? രണ്ടാമതെ വാതിൽ കൂടെ തുറന്നെന്നോ? സുഹൃത്തെ ചാരുദത്താ, വേഗം എഴുന്നേൽക്ക്. ഒരുകള്ളൻ നമ്മടെ വീട് തുരന്ന് രക്ഷപ്പെട്ടിരിക്കുന്നു. എഴുന്നേൽക്കൂ വേഗം.

ചാരുദത്തൻ: മതി മതി ഹേ.. കളിയാക്കിയത്

വിദൂഷകൻ: കളിയാക്കിയതല്ല. ഇത് നോക്കൂ. കാണുന്നില്ലേ?

ചാരുദത്തൻ: എവിടെ?

വിദൂഷകൻ: ഇതാ ഇവിടെ തന്നെ.

ചാരുദത്തൻ: (കണ്ടിട്ട്) ആഹാ ഈ തുരങ്കം കാണാനുമാത്രം ഉണ്ടല്ലോ. മുകളിലെ ഇഷ്ടിക ഇളക്കിയിരിക്കുന്നു. മുകളിൽ വിസ്താരം കുറവും മദ്ധ്യത്തിൽ വിസ്താരം കൂടുതലും. ഈ ദ്വാരം, കള്ളൻ കടന്ന വീടിന്റെ ഭയന്ന് ഉടഞ്ഞ ഹൃദയം എന്നപോലെ തോന്നുന്നു. എന്തായാലും ഇതുണ്ടാക്കിയവൻ കേമൻ തന്നെ.

വിദൂഷകൻ: സുഹൃത്തേ. ചോരശാസ്ത്രത്തിൽ പ്രാവീണ്യം നേടാനായി പരിശീലിക്കുന്ന വല്ലവനോ അതുമല്ലെങ്കിൽ ഉജ്ജയിനിയിൽ അപരിചിതനോ നിർമ്മിച്ചതായിരിക്കാം ഈ ദ്വാരം. ഉജ്ജയിനിയിലെ എല്ലാവർക്കുമറിയാമല്ലോ നമ്മുടെ വീട്ടിലെ ദാരിദ്ര്യം.

ചാരുദത്തൻ: ശരിയായിരിക്കാം. അങ്ങനെ വല്ലവരുമായിരിക്കാം ദ്വാരമുണ്ടാക്കിയത്. ധനത്തെ പറ്റി യാതൊരു ചിന്തകളും ഇല്ലാതെ (ദാരിദ്ര്യത്താൽ) കിടുന്നുറങ്ങുന്ന നമ്മളെ പറ്റി അവനു ഒരു ധാരണയും ഉണ്ടായിരിക്കില്ല. അവനെന്തായാലും വീടിന്റെ വിശാലത കണ്ട് കയറിയതായിരിക്കാം. കഷ്ടപ്പെട്ട് ദ്വാരമുണ്ടാക്കി ക്ഷീണിച്ച്, ഇവിടെ മുഴുവൻ തപ്പി നടന്ന് ഒന്നും കിട്ടാതെ നിരാശനായി പോയതാവാം. അവനെന്തായാലും അവന്റെ സുഹൃത്തുക്കളോട്, ആ കച്ചവടക്കാരന്റെ മകന്റെ വീട്ടിൽ പോയി ഒരു വസ്തും കിട്ടിയില്ല എന്ന് പറയുകയും ചെയ്യും. (നിരാശയാണ് ഇവിടെയും ചാരുദത്തന്റെ സ്വരം)

വിദൂഷകൻ: താങ്കൾ ആ മോഷ്ടാവിനോട് കൂടെ സഹതാപം പ്രകടിപ്പിക്കുന്നുവോ? വലിയ വീടാണ്. ഇവിടെ പണമോ ആഭരണങ്ങളടങ്ങിയ പെട്ടിയോ ഉണ്ടായിരിക്കാം എന്ന് അവൻ വിചാരിച്ച് കാണും. (ഓർമ്മിച്ച്, വിഷാദത്തോടെ ആത്മഗതം) ആ ആഭരണപ്പെട്ടി എവിടെ? (പിന്നേയും ഓർത്തുകൊണ്ട് ഉറക്കെ) അല്ല, പ്രിയസ്നേഹിതാ, താങ്കളെപ്പോഴും പറയാറുള്ളതല്ലെ, മൈത്രേയൻ ഒരു വിഡ്ഢിയാണ്. മൈത്രേയനു പഠിപ്പില്ല എന്നൊക്കെ? കണ്ടോ, ആഭരണപ്പെട്ടി ഞാൻ താങ്കളുടെ കയ്യിൽ തന്നത് ബുദ്ധിപൂർവ്വമല്ലേ? അത് തന്നില്ലായിരുന്നുവെങ്കിൽ ആ കള്ളത്തിരുമാലി അതും കൊണ്ട് പോവുമായിരുന്നു.

ചാരുദത്തൻ: മതിയെടോ കളിയാക്കിയത്.

വിദൂഷകൻ: ഞാൻ വിഡ്ഢിയാണെന്ന് വെച്ച്, തമാശിക്കാനുള്ള സമയവും സന്ദർഭവും എനിയ്ക്ക് അറിയില്ലാ എന്ന് താങ്കൾ വിചാരിക്കുന്നുണ്ടോ?

ചാരുദത്തൻ: പക്ഷെ അത് എപ്പോളാണ് എനിക്ക് തന്നത്?

വിദൂഷകൻ: താങ്കളുടെ വിരലുകൾ തണുത്തിരിക്കുന്നു എന്ന് ഞാൻ പറഞ്ഞില്ലെ? അപ്പോൾ തന്നെ.

ചാരുദത്തൻ: എങ്കിൽ അങ്ങിനെ സംഭവിച്ചിരിക്കാം. (എന്ന് പറഞ്ഞുകൊണ്ട് ആഭരണപ്പെട്ടി തിരയുന്നു. കണ്ടെത്താനായില്ല. എന്നാലും സന്തോഷത്തോടെ) മൈത്രേയാ ഭാഗ്യവശാൽ എനിക്ക് താങ്കളോട് ഒരു സന്തോഷകാര്യം പറയുവാനുണ്ട്.

വിദൂഷകൻ: എന്ത്? എന്ത്? അതുകള്ളൻ കൊണ്ടുപോയില്ല എന്നല്ലേ?

ചാരുദത്തൻ: അല്ല കട്ടു എന്ന്.

വിദൂഷകൻ: അതിലെന്താ സന്തോഷിക്കാൻ?

ചാരുദത്തൻ: കള്ളനു നിരാശപ്പെടേണ്ടി വന്നില്ലല്ലൊ.

വിദൂഷകൻ: പക്ഷെ അത് നമ്മളെ സൂക്ഷിക്കാൻ ഏൽപ്പിച്ചതല്ലേ?

ചാരുദത്തൻ: ഒഹ്! സൂക്ഷിക്കാൻ ഏൽപ്പിച്ചത് ആയിരുന്നല്ലേ. (എന്ന് കേട്ടപ്പോൾ ആണ് അതിന്റെ സത്യാവസ്ഥ ഓർത്തത്. മോഹാലസ്യപ്പെട്ട് വീഴുന്നു)

വിദൂഷകൻ: സൂക്ഷിക്കാനേൽപ്പിച്ച മുതൽ കള്ളൻ കട്ട് കൊണ്ട് പോയതിനു താങ്കൾ എന്തിനു മോഹാലസ്യപ്പെടണം?

ചാരുദത്തൻ: (ധൈര്യം സംഭരിച്ച്) സ്നേഹിതാ, ആരു വിശ്വസിക്കും അത്? മറിച്ച് ദരിദ്രനെ സംശയിക്കുകയേ ഉള്ളൂ. കഷ്ടം തന്നെ. എന്റെ സമ്പത്ത് മുഴുവൻ നിർഭാഗ്യവശാൽ ഇല്ലാതായി. അതിൽ എനിക്ക് സങ്കടമില്ല പക്ഷെ ഇപ്പോൾ ഇത് എന്റെ സദ്സ്വഭാവഗുണശീലത്തെ കളങ്കപ്പെടുത്തും. (വസന്തസേനയുടെ ആഭരണപ്പെട്ടി സൂത്രത്തിൽ കൈക്കലാക്കനായിക്കൊണ്ട് കള്ളൻ വീട്ടിൽ കയറയിതായി ദരിദ്രചാരുദത്തൻ പറയും എന്ന് നാട്ടുകാർ ആക്ഷേപിക്കും എന്നാണ് ചാരുദത്തന്റെ ഭയം)

വിദൂഷകൻ: ഹാ. അതിനിപ്പോ ഇവിടെ ആർക്ക് ആര് എന്ത് തന്നു എന്നാ? ആരു വാങ്ങിയെന്നാ? ആരാ അതിനു സാക്ഷി? ഞാനെല്ലാം നിഷേധിക്കും തീർച്ച. ഞാൻ നുണ പറയും.

ചാരുദത്തൻ: പക്ഷെ ഞാൻ കള്ളം പറയണമെന്നോ? പറ്റില്ല. ഭിക്ഷചോദിച്ച് നടന്ന് എങ്കിലും ഞാൻ വസന്തസേനയ്ക്ക് ആഭരണങ്ങൾ തിരിച്ച് കൊടുക്കും. എന്നാലും ഞാൻ സൽപ്പേര് നിലനിർത്താനായി അസത്യം പറയില്ല.

രദനിക ഇതെല്ലാം കേട്ട് നിൽക്കുന്നുണ്ട്. സംഗതി വശക്കേടാവുന്നു എന്ന് മനസ്സിലാക്കിയ രദനിക നടന്ന സംഭവങ്ങൾ എല്ലാം ചാരുദത്തന്റെ ധർമ്മപത്നി രോഹസേനന്റെ മാതാവുമായ ധൂതയെ വിവരം അറിയിക്കാനായി തീരുമാനിച്ച് പോകുന്നു.

(രദനികയും ധൂതയും പ്രവേശിക്കുന്നു.)

ധൂത: (പരിഭ്രമിച്ച്) സത്യമല്ലേ? എന്റെ ആര്യപുത്രനു പരിക്കുകൾ ഒന്നും ഇല്ലല്ലോ? അത് പോലെ ആര്യമൈത്രേയനും പരിക്കേറ്റില്ലല്ലൊ?

രദനിക: അതേ സ്വാമിനീ (യജമാനത്തി എന്നർത്ഥത്തിൽ). അവർക്ക് പരിക്കുകൾ ഒന്നും പറ്റിയില്ല പക്ഷെ ആ വേശ്യ ഏൽപ്പിച്ച ആഭരണങ്ങൾ മോഷണം പോയി.

(ഇത് കേട്ടപാടെ ധൂത മോഹാലസ്യപ്പെട്ട് വീഴുന്നു.)

രദനിക: ആര്യ ധൂതാ, ഭവതി ധൈര്യം അവലംബിച്ചാലും.

ധൂത: (ധൈര്യം സംഭരിച്ച്) ഓ! എന്റെ പെണ്ണേ, നിനക്ക് എങ്ങനെ പറയാൻ പറ്റും എന്റെ ആര്യപുത്രനു പരിക്കേറ്റില്ല എന്ന്? ആ സദ്സ്വഭാവശീലത്തിനു പരിക്കേൽക്കുന്നതിനേക്കാൾ നല്ലത് ശരീരത്തിൽ പരിക്കേൽക്കുകയായിരുന്നു. ഇനി ഇപ്പോൾ ഉജ്ജയിനിയിലുള്ളവർ പറഞ്ഞ് നടക്കും, എന്റെ ആര്യപുത്രൻ ദാരിദ്ര്യത്താൽ ഈ കുറ്റകൃത്യം ചെയ്തു എന്ന്. (നെടുവീർപ്പോടെ മുകളിലേക്ക് നോക്കി, ഭഗവാനോടെന്ന പോലെ) ഓഹ്! ഭഗവാൻ! ദരിദ്രരുടെ, താമരയിലയിലെ വെള്ളം പോലെ ഇളകുന്ന ഭാഗ്യനിർഭാഗ്യങ്ങൾ കൊണ്ട് കളിയ്ക്കുകയാണോ?
അമ്മയുടെ വീട്ടിൽ നിന്നുലഭിച്ച ഒരു രത്നമാല എന്റെ കയ്യിലുണ്ട്. പക്ഷെ ഇത് പോലും ആര്യപുത്രൻ തന്റെ അത്യൗദാര്യം കൊണ്ട് വാങ്ങില്ല. തോഴീ. മൈത്രേയനെ ഇങ്ങോട്ട് വിളിക്കൂ.

രദനിക: ആജ്ഞ പോലെ. (മൈത്രേയന്റെ സമീപം ചെന്ന്) ആര്യ ധൂത താങ്കളെ വിളിക്കുന്നു.

വിദൂഷകൻ: അവരെവിടെ ആണ്?

രദനിക: അവരിവിടെ ഉണ്ട്, ഇതുവഴി വന്നാലും.

വിദൂഷകൻ:(ധൂതയുടെ സമീപം ചെന്ന്) താങ്കൾക്ക് മംഗളം ഭവിയ്ക്കട്ടെ.

ധൂത: ആര്യ നമസ്കാരം. താങ്കൾ കിഴക്ക് തിരിഞ്ഞ് നിൽക്കൂ.

വിദൂഷകൻ: ബഹുമാനിക്കപ്പെടുന്നവളേ, ഇതാ ഞാൻ ഭവതിയുടെ മുന്നിൽ കിഴക്ക് തിരിഞ്ഞ് നിൽക്കുന്നു.

ധൂത: ഇത് സ്വീകരിച്ചാലും

വിദൂഷകൻ: എന്തിന്? എന്താണിത്?

ധൂത: ഞാൻ 'രത്നഷഷ്ഠി' എന്ന ഉപവാസം ചെയ്യുകയാണ്. (രത്നഷഷ്ഠി=രത്നം ദാനമായി നൽകേണ്ട ഷഷ്ഠി ഉപവാസം) അപ്പോൾ അവനവന്റെ കഴിവനുസരിച്ച് ബ്രാഹ്മണനു ദാനം ചെയ്യണം. അത് ചെയ്തിട്ടില്ല. ഇപ്പോൾ ഈ രത്നമാല ദാനമായി താങ്കൾ അദ്ദേഹത്തിനു (ചാരുദത്തനു) വേണ്ടി സ്വീകരിച്ചാലും.

വിദൂഷകൻ: (സ്വീകരിച്ച്) സ്വസ്തി! ഞാൻ പോകട്ടെ. പ്രിയസ്നേഹിതനെ അറിയിക്കാം.

ധൂത: ആര്യ മൈത്രേയ, എനിക്ക് നാണക്കേട് ഉണ്ടാക്കരുത്. (എന്ന് പറഞ്ഞ് നിഷ്ക്രമിയ്ക്കുന്നു=പോകുന്നു)

(വെറുതെ ധൂത രത്നമാല കൊടുത്തയച്ചാൽ അഭിമാനിയായ ചാരുദത്തൻ സ്വീകരിക്കില്ല. എന്നാൽ ദാനമായി കിട്ടുന്നത് സ്വന്തമായതിനാൽ സ്വീകരിച്ചേക്കാം എന്ന് ധരിച്ച് ധൂത ചെയ്യുന്നതാണിത്. രത്നഷഷ്ഠി എന്ന ഉപവാസത്തെ പറ്റി കൂടുതൽ അറിയില്ല. ധൂത കൊടുത്തയച്ച രത്നമാല ചാരുദത്തൻ സ്വീകരിക്കാതിരുന്നാൽ ധൂതയ്ക്ക് അത് നാണക്കേടാവും. അതാണ് മൈത്രേയനോട് പറയുന്നത്. )

വിദൂഷകൻ: അഹോ! എന്തൊരു മഹാനുഭാവത! വിസ്മയം തന്നെ.

ചാരുദത്തൻ: മൈത്രേയനെന്താ താമസിക്കുന്നത്? ഇനി അവൻ വൈക്ലബ്യം കൊണ്ട് ചെയ്യാൻ പാടില്ലാത്തത് വല്ലതും (ആത്മഹത്യ) ചെയ്യുകളയുമൊ? മൈത്രേയാ. മൈത്രേയാ. (എന്ന് ഉറക്കെ വിളിക്കുന്നു.)

വിദൂഷകൻ: ഞാനിതാ എത്തി. (അടുത്ത് ചെന്ന് രത്നമാല കൊടുത്ത്) ഇതെടുത്തോളൂ.

ചാരുദത്തൻ: ഇതെന്താണ്?

വിദൂഷകൻ: അനുയോജ്യയായ ഭാര്യയെ വിവാഹം കഴിച്ചാലുള്ള ഗുണമാണിത്.

ചാരുദത്തൻ: ഓ! എന്റെ ഭാര്യയും എന്നോട് അനുകമ്പ കാണിക്കുന്നുവോ? അപ്പോൾ ഞാൻ ശരിക്കും ദരിദ്രൻ തന്നെ. അവനവന്റെ ഭാഗ്യദോഷം കൊണ്ട് ധനം നഷ്ടപ്പെട്ടവനും സ്ത്രീയുടെ ധനം കൊണ്ട് അനുഗ്രഹീതനാവുകയും ചെയ്ത പുരുഷൻ, ധനം ഇല്ലായ്മ കൊണ്ട് സ്ത്രീകളെ പോലെ ആയിത്തീരുന്നു. സ്ത്രീയാകട്ടെ ധനം ഉള്ളതുകൊണ്ട് പുരുഷതുല്യനും ആയി തീരുന്നു.
അല്ല ഞാൻ ദരിദ്രനല്ല. കാരണം എന്റെ ഭാര്യ കഴിവിനനുസരിച്ച് ജീവിക്കുന്നവൾ ആണ്. സുഖദുഃഖങ്ങളിൽ എന്നോടൊപ്പം സന്തതസഹചാരിയാണ്. സത്യനിഷ്ഠ ഉള്ളവളുമാണ്. ഇത് മൂന്നും ദരിദ്രജനങ്ങളിൽ ദുർലഭമായി കാണുന്നതാണ്.

അതിനാൽ ഹേ മൈത്രേയ, താങ്കൾ വസന്തസേനയുടെ അടുത്ത് പോയി ഈ രത്നമാല അവൾക്ക് കൊടുക്കൂ. എന്നിട്ടവളോട് ഞാൻ പറഞ്ഞതായി പറയൂ: "ഞാൻ,(ചാരുദത്തൻ) വസന്തസേന സൂക്ഷിക്കാനേൽപ്പിച്ച ധനമെല്ലാം സ്വന്തമെന്ന് കരുതി എടുത്ത് ചൂതുകളിച്ച് എല്ലാം നശിപ്പിച്ചു. ഒന്നും ഓർക്കാതെ ചെയ്തതാണ്. ഈ രത്നമാല അതിനു പകരമായി കൈക്കൊണ്ടാലും" എന്ന്.

വിദൂഷകൻ: അരുത് സുഹൃത്തേ അരുത്. നമ്മൾ ഉപയോഗിക്കാത്ത, നമ്മൾ അനുഭവിക്കാത്ത, മോഷ്ടാവിനാൽ മോഷ്ടിക്കപ്പെട്ട ആ തുച്ഛമൂല്യമായ ആഭരണങ്ങൾക്ക് പകരം; സുഹൃത്തേ, നാലുസമുദ്രങ്ങളുടേയും സാരഭൂതമായ ഈ രത്നമാല കൊടുക്കരുത്.

ചാരുദത്തൻ: അങ്ങനെ അല്ല തോഴരേ. അവൾ (വസന്തസേന) തന്റെ ആഭരണങ്ങൾ ഇവിടെ വെച്ച് പോയത് അവൾക്ക് നമ്മളിലുള്ള വിശ്വാസത്തെ സൂചിപ്പിക്കുന്നു. ആ വിശ്വാസത്തെ ധനം കൊണ്ട് അളക്കരുത്.
അതിനാൽ സുഹൃത്തേ, എന്നെ തൊട്ട് സത്യം ചെയ്യൂ, വസന്തസേനയെക്കൊണ്ട് ഈ രത്നമാല സ്വീകരിപ്പിക്കാതെ തിരികെ വരില്ല എന്ന്.

ഹേ, വർദ്ധമാനക, ഇഷ്ടികകളെക്കൊണ്ട് ഈ ദ്വാരം ഒക്കെ വേഗം അടയ്ക്കൂ. അല്ലെങ്കിൽ അപമാനവും പേരുദോഷവും മാറില്ല.

മൈത്രേയാ സുഹൃത്തേ, താങ്കൾ അവളോട് (വസന്തസേനയോട്) ഉദാരതയോടെ വിനീതമായി വേണം സംസാരിക്കുവാൻ.

വിദൂഷകൻ: ദരിദ്രനെങ്കിലും ഒരാൾക്ക് ഉദാരതയോടെ അല്ലാതെ സംസാരിക്കാൻ പറ്റുമൊ?

ചാരുദത്തൻ: സുഹൃത്തേ, ഞാൻ ദരിദ്രനല്ല. കാരണം എന്റെ ഭാര്യ കഴിവിനനുസരിച്ച് ജീവിക്കുന്നവൾ ആണ്. സുഖദുഃഖങ്ങളിൽ എന്നോടൊപ്പം സന്തതസഹചാരിയാണ്. സത്യനിഷ്ഠ ഉള്ളവളുമാണ്. ഇത് മൂന്നും ദരിദ്രജനങ്ങളിൽ ദുർലഭമായി കാണുന്നതാണ്.

അതുകൊണ്ട് താങ്കൾ പോയി വരൂ. ഞാനും കുളിച്ച് പ്രഭാതകർമ്മങ്ങൾ കഴിക്കട്ടെ.

(ഇപ്രകാരം എല്ലാവരും പോകുന്നു)

**ഇങ്ങനെ മൃച്ഛകടികത്തിലെ “സന്ധിച്ഛേദം“ എന്ന മൂന്നാം അങ്കം സമാപിയ്ക്കുന്നു**

# അങ്കം നാല്: മദനികയും ശർവിലാകനും

(ഭൃത്യ പ്രവേശിക്കുന്നു)

ഭൃത്യ: (വസന്തസേനയുടെ) അമ്മ എന്നോട് വസന്തസേനയുടെ സമീപം ചെല്ലാൻ ആജ്ഞാപിച്ചിരിക്കുന്നു. വസന്തസേന ഒരു ചിത്രപടത്തിൽ കണ്ണുനട്ട് മദനികയും ആയി എന്തോ വർത്തമാനത്തിൽ ആണ്. അതിനാൽ ഞാൻ അവരുടെ സമീപം ചെല്ലട്ടെ. (അരങ്ങിൽ ചുറ്റിനടക്കുന്നു)

(അനന്തരം മുൻ പറഞ്ഞപോലെ വസന്തസേനയും തോഴി മദനികയും പ്രവേശിക്കുന്നു)

വസന്തസേന: തോഴീ മദനികേ, ഈ ചിത്രം കണ്ടാൽ ചാരുദത്തനാണെന്ന് തന്നെ തോന്നില്ലേ?

മദനിക: തീർച്ചയായും

വസന്തസേന: നിനക്കെങ്ങനെ അറിയാം?

മദനിക: എന്റെ യജമാനത്തിയുടെ സ്നേഹം നിറഞ്ഞ കണ്ണുകൾ ഈ ചിത്രത്തിൽ തന്നെ ഉടക്കിയത് കണ്ട് (എനിക്ക് മനസ്സിലായി)

വസന്തസേന: തോഴീ വേശ്യാഗൃഹത്തിൽ ജീവിച്ചതുകൊണ്ടുള്ള കപടമര്യാദകൊണ്ട് നീ പറയുന്നതാണോ?

മദനിക: പക്ഷെ ആര്യേ, വേശ്യയുടെ ഗൃഹത്തിൽ വസിക്കുന്ന സ്ത്രീകൾക്കെല്ലാം കപടമര്യാദക്കാരാകണമെന്നുണ്ടോ?

വസന്തസേന: തോഴീ, വേശ്യകൾ ദിനേന അനവധി തരത്തിലുള്ള പുരുഷന്മാരുമായി ഇടപെഴകുന്നതുകൊണ്ട് അവരിൽഒരു കപടമര്യാദ കണ്ട് വരുന്നുണ്ട്.

മദനിക: എന്റെ യജമാനത്തിയുടെ കണ്ണുകളും ഹൃദയവും ഒന്നിച്ച് ഈ ചിത്രപടത്തിൽ ഇത്രയും ആവേശം പൂണ്ട് അഭിരമിക്കുന്നെങ്കിൽ, കാരണമെന്തിനു ചോദിക്കണം?

വസന്തസേന: സഖീ, തോഴി പരിഹാസം ഒഴിവാക്കാം.

മദനിക: അങ്ങനെ പരിഹസിയ്ക്കുകയല്ല. സ്ത്രീകൾക്ക് സ്ത്രീകളെ മനസ്സിലാകും.

ആദ്യഭൃത്യ:(സമീപം വന്ന്) ആര്യേ, മറച്ച് അലങ്കരിച്ച വണ്ടി ഉദ്യാനവാതിൽക്കൽ വന്ന് നിൽക്കുന്നുണ്ട്. ആര്യയോട് അതിൽ പോകാൻ അമ്മ കൽപ്പിക്കുന്നു.

വസന്തസേന: പറ, അത് ചാരുദത്തനാണോ?

ആദ്യഭൃത്യ: പതിനായിരം പണം വിലയുള്ള ആഭരണങ്ങളും വാഹനവും കൊടുത്തയച്ച ആൾ --

വസന്തസേന: ആരാണയാൾ?

ആദ്യഭൃത്യ: അദ്ദേഹം രാജാവിന്റെ അളിയൻ സംസ്ഥാനകൻ തന്നെ.

വസന്തസേന: കടന്ന് പോ. ഇനിയും ഇത്തരം വാർത്ത മിണ്ടിപ്പോകരുത്.

ആദ്യഭൃത്യ: യജമാനത്തി കോപിക്കരുത്. ഞാൻ അമ്മയുടെ സന്ദേശം കൊണ്ടുവന്നറിയിച്ചതേ ഉള്ളൂ.

വസന്തസേന: ഇത്തരം സന്ദേശങ്ങൾ ആണ് എന്നെ കോപാകുലയാക്കുന്നത്.

ആദ്യഭൃത്യ: അപ്പോൾ ഞാൻ അമ്മയോട് എന്ത് മറുപടി അറിയിക്കണം?

വസന്തസേന: എന്നെ കൊല്ലാനാഗ്രഹിക്കുന്നില്ലെങ്കിൽ ഇത്തരം സന്ദേശങ്ങൾ ഒരിക്കലും അറിയിക്കരുത് എന്ന് പറയൂ.

ആദ്യഭൃത്യ: യജമാനത്തിയുടെ ഇഷ്ടം പോലെ.
(പോകുന്നു)

ശർവിലകൻ പ്രവേശിക്കുന്നു.

ശർവിലകൻ: ഉറക്കത്തെ കീഴ്പെടുത്തി പോലീസുകാരെ വെട്ടിച്ച് രാത്രി ചെയ്ത കുറ്റത്തിന്റെ ഭാരം എനിക്ക് തന്നെ. പക്ഷെ ഇപ്പോൾ സൂര്യവെളിച്ചം നിറയുന്നസമയത്ത് എന്റെ ഉത്സാഹം നിലാവെളിച്ചം പോലെ മങ്ങുന്നു. അത് മാത്രമല്ല, എതിരെ ഒരാൾ വരുമ്പോ, മറ്റൊരാൾ സൂക്ഷിച്ചു എന്നെ നോക്കുമ്പോൾ ഒക്കെ എന്റെ മനസ്സ് അയാളെന്നെ പോലെ എന്ന് കരുതും (അവർ തട്ടിപ്പറിക്കുമൊ എന്ന് പേടിക്കും) മഞ്ഞക്കണ്ണടവെച്ചാൽ കാണുന്നതെല്ലാം മഞ്ഞയല്ലെ !

ശരിയാണ്, മദനികയ്ക്ക് വേണ്ടി മാത്രം ആണ് ഞാൻ ഈ ദുസ്സാഹസങ്ങൾ എല്ലാം ചെയ്യുന്നത്.
വേലക്കാരോട് നല്ലതായി സംസാരിക്കുന്നവരുടെ ഗൃഹവും സ്ത്രീകൾ മാത്രമുള്ള ഗൃഹവും എല്ലാം ഞാൻ ഒഴിവാക്കിയിട്ടുണ്ട്. അവിടങ്ങളിൽ നിന്നൊന്നും മോഷ്ടിച്ചിട്ടില്ല. പോലീസിനെ കണ്ടാൽ തൂണുപോലെ നിന്ന് അവരുടെ കണ്ണ് വെട്ടിച്ചിട്ടുണ്ട്. ഇത്തരം അനവധി സാഹിസികപ്രവൃത്തികൾ ചെയ്താണ് ഞാനെന്റെ രാത്രികളെ പകലാക്കിയിരിക്കുന്നത്.

(ഇതും പറഞ്ഞുകൊണ്ട് ശർവിലകൻ അരങ്ങത്ത് ചുറ്റിനടക്കുന്നു)

വസന്തസേന: തോഴീ, ഈ ചിത്രപടം എന്റെ കിടപ്പറയിൽ കൊണ്ട് വെച്ച് ഒരു വീശറിയുമായി വേഗം വരൂ.

മദനിക: ശരി യജമാനത്തീ (എന്നും പറഞ്ഞ് ചിത്രവും എടുത്ത് പോകുന്നു.)

ശർവിലകൻ: ഇതാ വസന്തസേനയുടെ ഗൃഹം. ഞാൻ പ്രവേശിക്കട്ടെ. (പ്രവേശിച്ചുകൊണ്ട്) ഇനി എവിടേയാണെന്നാവോ ഞാൻ മദനികയെ കണ്ടെത്തുക?

(ആ സമയം മദനിക വീശറിയുമായി പ്രവേശിക്കുന്നു.)

ശർവിലകൻ: ഹാ.. ഇതാ മദനിക, ഇവൾ, കാമദേവനെ പോലും വെല്ലും. രതിരസം ഉടലാണ്ടപോലെ ആണിവൾ. ഹൃദയം കാമതാപത്താൽ വേവുന്ന എനിക്ക് ഇവൾ വരുന്നത് കാണുമ്പോൾ ചന്ദനലേപനം കൊണ്ട് എന്നപോലെ കുളിരുതോന്നുന്നു. മദനികേ... (എന്ന് മധുരമായി വിളിക്കുന്നു)

മദനിക: (ശർവിലകനെ കണ്ട്) ഓ! പ്രിയ ശർവിലകൻ. സ്വാഗതം. സന്തോഷമായി എനിക്ക്. എവിടെ ആയിരുന്നു താങ്കൾ?

ശർവിലകൻ: പറയാം
(അവർ സ്നേഹത്തോടേയും വികാരത്തോടേയും അന്യോന്യം നോക്കി നിൽക്കുന്നു)

വസന്തസേന: മദനിക എന്താണിത്ര താമസിക്കുന്നത്? എവിടെ അവൾ? (കാളക്കണ്ണ് പോലെയുള്ള ചെറിയ ജനാലയിലൂടെ നോക്കിയിട്ട്) അതാ അവളവിടെ ഒരു പുരുഷനുമായി സംസാരിച്ച് നിൽക്കുന്നു. അവളുടെ പ്രേമാതുരമായ നോട്ടം കണ്ട് അവൾ അവനെ കണ്ണുകൾ കൊണ്ട് മുഴുവനായി കുടിക്കും എന്ന് തോന്നും. ഇയാളായിരിക്കും ഇവളെ സ്വതന്ത്ര്യയാക്കാൻ ആശിക്കുന്നവൻ. ശരി ശരി.. അവളവിടെ നിൽക്കട്ടെ. ആർക്കും പ്രേമഭംഗം ഒരിക്കലും ഉണ്ടാകരുത്. ഞാൻ തടസ്സമാകുന്നില്ല. ഞാൻ അവളെ വിളിക്കാൻ പോകുന്നില്ല.

മദനിക: പറയൂ ശർവിലകാ.

(ശർവിലകൻ നാലുചുറ്റും ശങ്കയോടെ നോക്കുന്നു)

മദനിക: എന്ത് പറ്റി, ശർവിലക? പറയൂ. താങ്കൾ എന്താ ആകെ വല്ലാതിരിക്കുന്നത്?

ശർവിലകൻ: ഞാനൊരു രഹസ്യം പറയട്ടെ? നമ്മൾ മാത്രമല്ലേ ഉള്ളൂ?

മദനിക: അതെ നമ്മൾ ഒറ്റയ്ക്കാണ്. തീർച്ച

വസന്തസേന: (ജനാലയുടെ ഒളിവിൽ നിന്നും) എന്ത്? ഇത്ര വലിയ സ്വകാര്യമൊ? ഞാൻ കേൾക്കുന്നില്ല. (അന്യരുടെ സ്വകാര്യം കേൾക്കുന്നത് സജ്ജനങ്ങൾക്ക് ഭൂഷണമല്ലല്ലൊ)

ശർവിലകൻ: പറയൂ മദനിക, വസന്തസേന നിന്റെ സ്വാതന്ത്ര്യത്തിനുപകരം വില വാങ്ങുമൊ?(വസന്തസേനയ്ക്ക് ധനം കൊടുത്ത് മദനികയെ മോചിപ്പിക്കാൻ പറ്റുമോ എന്നാണ് ശർവിലകൻ അന്വേഷിക്കുന്നത്)

വസന്തസേന: എന്റെ കാര്യമാണല്ലൊ. എന്നാൽ ഞാൻ ഈ ജനാലയുടെ ഒളിവിൽ ഇരുന്ന് കേൾക്കും

മദനിക: ഞാനത് യജമാനത്തിയോട് ചോദിച്ചിരുന്നു ശർവിലക. അപ്പോൾ യജമാനത്തി പറഞ്ഞത്, "എനിയ്ക്ക് തോന്നിയാൽ, ഞാൻ എല്ലാ പരിചാരകരേയും ധനം കൂടാതെ സ്വതന്ത്രരാക്കും" എന്നാണ്. പക്ഷെ ശർവിലാക, താങ്കൾ എവിടുന്നാണ് എന്നെ സ്വതന്ത്ര്യയാക്കാനുള്ള ധനം സമ്പാദിച്ചത്?

ശർവിലകൻ: പേടിത്തൊണ്ടീ, ദരിദ്രനും നിന്നിൽ അനുരക്തനുമായ ഞാൻ, പ്രിയേ ഇന്നലെ രാത്രി ഒരു പാതകം ചെയ്തു.

വസന്തസേന: ഇവന്റെ മുഖം ശാന്തമാണല്ലൊ. എന്നാലും പാതകം ചെയ്തു എന്ന് കേൾക്കുമ്പൊൾ വിഷമം തോന്നുന്നു.

മദനിക: എന്റെ ശർവിലാക, ഒരു നിസ്സാരയായ പെണ്ണിനുവേണ്ടി നീ രണ്ടും അപായപ്പെടുത്തിയല്ലൊ !

ശർവിലകൻ: എന്ത് രണ്ടും?

മദനിക: നിന്റെ ശരീരത്തേയും നിന്റെ സ്വഭാവശീലത്തേയും.

ശർവിലകൻ: എടീ മണ്ടിപ്പെണ്ണേ, ധൈര്യമുള്ളവർക്കേ സൗഭാഗ്യം ഉണ്ടാകൂ

മദനിക: പ്രിയ ശർവിലാക, താങ്കൾ കളങ്കരഹിതനായിരുന്നു ഇതുവരെ. എനിക്കുവേണ്ടി നീ അത്രവലിയ പാതകമൊന്നും ചെയ്തില്ലല്ലൊ?

ശർവിലകൻ: സ്ത്രീകൾ സൗന്ദര്യവർദ്ധനത്തിനായി അണിയുന്ന ആഭരണങ്ങൾ ഞാൻ തൊടാറില്ല. ബ്രാഹ്മണന്റെ മുതലും ദൈവീകകാര്യങ്ങൾക്കു സ്വരൂപിച്ചതും ഞാൻ തൊടാറില്ല. ധനസമ്പാദനത്തിനായി, അമ്മയുടെ മടിയിലിരിക്കുന്ന കുഞ്ഞിനേയും ഞാൻ തൊടാറില്ല. കള്ളനെങ്കിലും ഞാൻ തെറ്റും ശരിയും അറിയുന്നവനും ഔചിത്യമുള്ളവനുമാണ്. ആലോചിച്ച് തന്നെ ആണ് ഞാൻ മോഷ്ടിച്ചത്. അതിനാൽ മദനികേ, വസന്തസേനയെ ഞാൻ പറയുന്നത് അറിയിച്ചാലും. "ഇത് നിനക്കായി പണിയിച്ച ആഭരണങ്ങൾ ആണ്. എന്നോട് ഇഷ്ടമാണെങ്കിൽ രഹസ്യമായി മാത്രം ഇവ ധരിക്കുക. മറ്റാരും കാണാൻ ഇടവരുത്തരുത്."

മദനിക: ആരും കാണാതെ മാത്രം ധരിക്കേണ്ട ആഭരണങ്ങൾ ഗണിക എന്നിവരണ്ടും ഒന്നിച്ച് ചേരില്ലല്ലൊ ശർവിലകാ. (ഗണികകൾ സർവ്വാഭരണഭൂഷിതയായി അണിഞ്ഞൊരുങ്ങിയാണല്ലൊ

പുറത്ത് വരുക. അപ്പോൾ ആഭരണങ്ങൾ കാണാതിരിക്കരുത് എന്ന് പറയുന്നത് എങ്ങനെ എന്ന് ചോദ്യം) ആഭരണങ്ങൾ ഞാൻ കാണട്ടെ. എനിക്ക് തരൂ.

ശർവിലകൻ: ഇതാ ആഭരണങ്ങൾ (എന്ന് പറഞ്ഞ് ആശങ്കയോടെ അവ മദനികയ്ക്ക് കൊടുക്കുന്നു.)

മദനിക: (ആഭരണങ്ങൾ പരിശൊധിച്ചുകൊണ്ട്) ഞാനിവ എവിടേയോ കണ്ടപോലെ ഉണ്ടല്ലൊ. സത്യം പറ, ഇതെവിടുന്നാ കിട്ടിയത്?

ശർവിലകൻ: അതൊക്കെ നിനക്കറിഞ്ഞെട്ടെന്ത് കാര്യം? അതെടുത്തോ.

മദനിക: (ദേഷ്യത്തോടെ) നിനക്കെന്നെ വിശ്വാസമില്ലെങ്കിൽ പിന്നെ നീ എന്തിനു എന്നെ സ്വതന്ത്രയാക്കാൻ ശ്രമിക്കുന്നു?

ശർവിലകൻ: ശരി, ഞാനിന്ന് രാവിലെ കച്ചവടത്തെരുവിൽ നിന്നും കേട്ടു, കച്ചവടക്കാരൻ ചാരുദത്തന്റെ എന്ന്.

(മദനികയും ഒളിഞ്ഞ് കേൾക്കുന്ന വസന്തസേനയും മോഹാലസ്യപ്പെടുന്നു)

ശർവിലകൻ: (പരിഭ്രമത്തോടെ) മദനിക എന്തായിത്? ആശ്വസിക്ക്. ധൈര്യം അവലംബിക്ക്. ഇപ്പോൾ എന്തിനാണ് നീ പേടിച്ച് വിറയ്ക്കുന്നത്? എന്നിൽ അനുകമ്പ ഇല്ലേ?

മദനിക: (ബോധം വീണ്ടെടുത്ത്) വീണ്ടുവിചാരമില്ലാത്തവനേ, നീ ചെയ്യാൻ പാടില്ലാത്തത് എനിക്ക് വേണ്ടി ചെയ്തപ്പോൾ ആ വീട്ടിലെ ആരേയും പരിക്കേൽപ്പിച്ചില്ലല്ലൊ? ഉവ്വോ?

ശർവിലകൻ: അല്ലയോ മദനികേ, ഈ ശർവിലകൻ ഭയപ്പെട്ടിരിക്കുന്നവരേയും ഉറക്കത്തിലുള്ളവരേയും ഉപദ്രവിക്കാറില്ല. ഞാൻ അവിടെ ആരേയും ഉപദ്രവിച്ചിട്ടില്ല.

മദനിക: ശരിക്കും? ഉറപ്പ്?

ശർവിലകൻ: തീർച്ച. സത്യം തന്നെ. ഞാൻ ആരേയും അവിടെ ഉപദ്രവിച്ചിട്ടില്ല

വസന്തസേന: (ബോധം വീണ്ടെടുത്ത്) ഹോ ! എനിക്ക് ശ്വാസം നേരെ വീണു!

മദനിക: ആശ്വാസമായീ.

ശർവിലകൻ: (ഈർഷ്യയോടെ) എന്ത് ആശ്വാസമായി എന്നാ നീ ഉദ്ദേശിച്ചത്, മദനികേ?
ഞാൻ നല്ലകുലത്തിൽ (ബ്രാഹ്മണകുലത്തിൽ) ജനിച്ചവനായിട്ടും ഈ പാതകം ചെയ്തത് നിന്നിൽ എനിക്ക് പ്രണയം ഉള്ളതുകൊണ്ട് മാത്രമാണ്. കാമം കൊണ്ട് കള്ളത്തരം ചെയ്യുമെങ്കിലും അഭിമാനിയാണ് ഞാൻ. നീ, ഞാൻ ഒരു സുഹൃത്ത് മാത്രം എന്ന് പറഞ്ഞ് മറ്റൊരുത്തനെ (ചാരുദത്തനെ) സ്നേഹിക്കുന്നുവോ? (ദ്വയാർത്ഥം വെച്ച്) നല്ലഫലങ്ങൾ തരുന്ന വൃക്ഷങ്ങളിലെ ഫലങ്ങളെല്ലാം ഗണികകൾ ആകുന്ന പക്ഷികൾ ഭക്ഷിക്കുന്നു. ശേഷം പഴയപോലെ ഫലങ്ങൾ

ഇല്ലാതെ വെറു വൃക്ഷങ്ങളായി പരിണമിയ്ക്കുന്നു. (ദരിദ്രരാകുന്നു എന്നർത്ഥം) പ്രേമമാകുന്ന ഇന്ധനം കൊണ്ട് സംഭോഗരൂപമായ ജ്വാലയാൽ കത്തുന്ന കാമാഗ്നിയിൽ പുരുഷനാകട്ടെ അവന്റെ യൗവ്വനവും ധനവുമെല്ലാം ഹോമിയ്ക്കുന്നു.

വസന്തസേന: (പുഞ്ചിരിയോടേ) ഇയാൾ കാര്യമറിയാതെ ആവേശം കൊള്ളുന്നു.

ശർവിലാകന ദേഷ്യവും നിരാശയും സഹിക്കുന്നില്ല. അദ്ദേഹം മദനികയോട് പിന്നേയും ദേഷ്യത്തോടെ സംസാരം തുടർന്നു.

ശർവിലകൻ: എല്ലാവിധത്തിലും, സ്ത്രീയേയും സമ്പത്തിനേയും വിശ്വസിക്കുന്നവർ വിഡ്ഢികളാണ്. രണ്ടും വക്രഗതിക്കാരാണ്. സ്ത്രീയെ ഒരിക്കലും അങ്ങോട്ട് കയറി സ്നേഹിക്കരുത് എന്നാലവൾ നിങ്ങളെ അപമാനിയ്ക്കും. അവൾ തിരിച്ചും സ്നേഹിക്കുന്നെങ്കിൽ മാത്രേ അവളെ സ്നേഹിക്കാൻ പാടൂ. അല്ലെങ്കിൽ അവളെ ഒഴിവാക്കുകയാണ് നല്ലത്.

കാര്യമെന്താണെങ്കിലും ഇത് ശരിതന്നെ പറയുന്നത്,

വേശ്യ, ധനത്തിനുവേണ്ടി ചിരിക്കുകയും കരയുകയും ചെയ്യും. അവൾ നിങ്ങളെ വിശ്വസിക്കുന്നില്ല എങ്കിലും പുരുഷൻ അവളിൽ വിശ്വസിക്കും. അതിനാൽ ഉത്തമകുലജാതനായ പുരുഷൻ വേശ്യകളെ, ശ്മശാനത്തിലെ പൂവുകളെ എന്ന പോലെ ത്യജിയ്ക്കണം.
കൂടാതെ,

അവളെപ്പോഴും സമുദ്രത്തിലെ തിരകളെ പോലെ ചഞ്ചലയാണ്. വൈകുന്നേരങ്ങളിലെ മേഘക്കൂട്ടം പോലെ ക്ഷണരാഗമുള്ളവരാണ്. (രാഗം എന്നത് സന്ധ്യകാലത്തെ മേഘങ്ങളുടെ ചുവപ്പിനേയും അതുപോലെ അനുരാഗത്തേയും സൂചിപ്പിക്കുന്നു) വേശ്യകൾ, നിങ്ങളുടെ ധനമെല്ലാം എടുത്ത് നീരുടുത്ത ചണ്ടിപോലെ നിങ്ങളെ കളയും.

ഒരുത്തനെ കെട്ടിപ്പിടിക്കും, മറ്റൊരുത്തനോട് കണ്ണടിച്ച് കാണിക്കും. ഇനിയും വേറൊരുത്തനോട് ചേർന്ന് കാമപൂർത്തി വരുത്തും.

പണ്ടുള്ളവർ കൃത്യമായി പറഞ്ഞിട്ടുണ്ട്,
മലമുകളിൽ അല്ല താമര വിരിയുക. കുതിരയെയും കഴുതയേയും ഒന്നിച്ച് ഒരേ നുകത്തിൽ കെട്ടരുത്. മത്തൻ വിതച്ചാൽ കുമ്പളം കൊയ്യില്ല. വേശ്യകൾക്ക് വിശുദ്ധിയുമില്ല

ദുഷ്ടാ ചാരുദത്താ.. മഹാപാപി.. നിന്നെ ഞാൻ കാണിച്ചുതരുന്നുണ്ട്.

(ഇത്രയും പറഞ്ഞ ക്രോധത്തോടെ ശർവിലകൻ പോകാൻ തുടങ്ങി)

മദനിക:(വസ്ത്രത്തുമ്പിൽ പിടിച്ച് നിർത്തി) താങ്കൾ ഒരു വിഡ്ഢിയാണ്. അസംബന്ധം പുലമ്പുന്നു

ശർവിലകൻ: അസംബന്ധമോ? അതെങ്ങനെ?

മദനിക: ഈ ആഭരണങ്ങൾ ആര്യ വസന്തസേനയുടേതാണ്.

ശർവിലകൻ: അതുകൊണ്ട്?

മദനിക: ഇവ അദ്ദേഹത്തിന്റെ (ചാരുദത്തന്റെ) കയ്യിൽ നിക്ഷേപിച്ചതാണ്.

ശർവിലകൻ: എന്തിന്?

മദനിക: (ചെവിയിൽ) അതിങ്ങനെ ആണ് കാരണം.

ശർവിലകൻ: (ലജ്ജയോടെ) കഷ്ടം തന്നെ! സൂര്യന്റെ തീക്ഷ്ണമായ വെയിലിൽ നിന്നും രക്ഷപ്പെടാനായി ഞാൻ തണൽ തേടി. അജ്ഞത കൊണ്ട് തണൽ തന്ന മരത്തിന്റെ ഇലകളഞ്ഞു ഞാൻ. (വസന്തസേനയ്ക്ക് കൊടുക്കാനായി വസന്തസേനയുടെ തന്നെ ആഭരണങ്ങൾ മോഷ്ടിച്ചു. അതിനാൽ ഇനി മദനികയെ മോചിപ്പിക്കാൻ സാധ്യത മങ്ങി എന്ന് ധ്വനി)

വസന്തസേന: ഇവൻ പശ്ചാത്തപിക്കുന്നുണ്ടല്ലോ തീർച്ചയായും അവൻ അത് അറിയാതെ ചെയ്തത് ആകും. (എന്ന് സമാധാനിയ്ക്കുന്നു.)

ശർവിലകൻ: ഇനി എന്താണ് ചെയ്യുക?

മദനിക: ചെയ്യാനുള്ളതിൽ നീ മിടുക്കനാണല്ലൊ.

ശർവിലകൻ: അങ്ങനെ അല്ല, നോക്ക്, സ്ത്രീകൾക്ക് ജന്മനാ മിടുക്കുള്ളവരാണ്. എന്നാൽ പുരുഷന്മാർ ശാസ്ത്രങ്ങൾ അഭ്യസിച്ച് മിടുക്കരാവുന്നതാണ്.

മദനിക: ഞാൻ പറയുന്നത് കേൾക്കുമെങ്കിൽ ആഭരണങ്ങൾ തിരിച്ച് ചാരുദത്തന്റെ ഗൃഹത്തിൽ തന്നെ നിക്ഷേപിക്കൂ.

ശർവിലകൻ: മദനികേ, അങ്ങനെ ചെയ്താൽ ചാരുദത്തനെ കോടതിയിൽ പരാതി കൊടുത്താൽ എന്ത് ചെയ്യും? വിചാരണ ചെയ്യില്ലേ?

മദനിക: നിലാവിൽ നിന്നും ചൂട് വരില്ല. (എന്ന് വെച്ചാൽ ചാരുദത്തൻ പരാതി നൽകില്ല എന്ന് ധ്വനി)
വസന്തസേന: സഭാഷ് മദനികേ സഭാഷ്.

ശർവിലകൻ: ഞാൻ ചെയ്ത ഈ ദുഷ്കൃതിയെ പറ്റി എനിക്ക് പശ്ചാത്താപമില്ല, രാജനീതിയെ ഭയവുമില്ല. എന്നിരിയ്ക്കേ, ചാരുദത്തന്റെ സദ്ഗുണങ്ങളെ നീ എന്തിനു വാഴ്ത്തുന്നു? മോഷണമെന്ന കുത്സിതകർമ്മം ലജ്ജയുണ്ടാക്കേണ്ടതാണ്. എന്നാൽ എന്നെ പോലെ ഉള്ള നെറികെട്ടവരെ രാജാവിനു എന്ത് ചെയ്യാൻ സാധിക്കും? (ഒന്നുംചെയ്യാൻ സാധിക്കില്ല എന്നർത്ഥത്തിൽ) പിന്നെ, തിരിച്ച് കൊടുക്കുക എന്നത് ചോരനീതിയ്ക്ക് എതിരാണ്. അതിനാൽ മറ്റൊരു ഉപായം നീ തന്നെ പറയണം.

മദനിക: എന്നാൽ മറ്റൊന്ന് ചെയ്യണം നീ

വസന്തസേന: ങ്ഹേ? അതെന്തായിരിക്കും മദനിക പറയുന്നത്?

മദനിക: താങ്കൾ ചാരുദത്തന്റെ ഭൃത്യനായി ചമഞ്ഞ് ഈ ആഭരണങ്ങൾ എന്റെ യജമാനത്തിയ്ക്ക് കൊടുക്കുക.

ശർവിലകൻ: അങ്ങിനെ ചെയ്താൽ?

മദനിക: അങ്ങനെ ചെയ്താൽ ചാരുദത്തനെ ഏൽപ്പിച്ച ഭാരം തീരും. എന്റെ യജമാനത്തിയ്ക്ക് അവരുടെ ആഭരണങ്ങൾ തിരിച്ചുകിട്ടും. മാത്രമല്ല നീ ഒരു മോഷ്ടാവുമല്ലാതെ ആകും.

ശർവിലകൻ: അത് കുറച്ച് കടന്ന കയ്യല്ലേ മദനികേ?

മദനിക: അല്ല. പോയി കൊടുക്കൂ. കൊടുക്കാതിരുന്നാലാണ് സാഹസമാവുക.

വസന്തസേന: നല്ലത് മദനികേ നല്ലത്. നീ ഒരു വിവാഹിതയായ സ്ത്രീയെ പോലെ സംസ്കാരമുള്ള ഉപദേശം നൽകുന്നു.

ശർവിലകൻ: രാത്രിയിൽ ചന്ദ്രനെ മേഘങ്ങൾ മറച്ചാൽ വഴികാട്ടിയെ കിട്ടാൻ ബുദ്ധിമുട്ടും. എന്നാൽ നിന്നെ ഞാൻ അനുസരിക്കുന്നതിൽ എനിക്ക് ബുദ്ധി തെളിഞ്ഞു.

മദനിക: എന്നാൽ അങ്ങ് ഈ കാമദേവക്ഷേത്രത്തിൽ അൽപ്പം കാത്ത് നിൽക്കുക. ഞാൻ യജമാനത്തിയോട് ചെന്ന് താങ്കൾ വന്ന കാര്യം ഉണർത്തിക്കട്ടെ.

ശർവിലകൻ: അങ്ങിനെ ആകട്ടെ.

മദനിക: (വസന്തസേനയുടെ സമീപം ചെന്ന്) ആര്യേ, ആരചാരുദത്തിന്റെ അടുത്തുനിന്നും ഒരു ബ്രാഹ്മണൻ വന്നിരിയ്ക്കുന്നു.

വസന്തസേന: മദനികേ തോഴീ, നിനക്കെങ്ങനെ അറിയാം ബ്രാഹ്മണൻ ചാരുദത്തൻ പറഞ്ഞയച്ച് വന്നതാണെന്ന്?

മദനിക: സ്വാമിനീ, സ്വന്തം ബന്ധുവിനെ കൂടെ തിരിച്ചറിയാൻ പറ്റാത്തവൾ ആണോ ഞാൻ?

(മദനികയുടെ സ്വന്തം ബന്ധു എന്ന പ്രയോഗം വസന്തസേന രണ്ട് തരത്തിലും മനസ്സിലാക്കുന്നു. ഒന്ന് മദനികയുടെ തന്നെ കാമുകനായിട്ടും മറ്റൊന്ന് മദനികയുടെ യജമാനത്തിയുടെ കാമുകന്റെ ബന്ധുവായിട്ടും. രണ്ട് കൊണ്ടും ആ പ്രയോഗം വസന്തസേനയ്ക്ക് ഇഷ്ടമായി.)

വസന്തസേന: (ഉള്ളിൽ ചിരിച്ച് തലയിളക്കി, ആത്മഗതം) ശരി. (ഉറക്കെ) വന്ന ആളെ അകത്തേക്ക് വിടൂ.

മദനിക: ആജ്ഞപോലെ (ശർവിലകന്റെ സമീപം ചെന്ന്) അകത്തേയ്ക്ക് വന്നാലും ശർവിലക.

ശർവിലകൻ: (അൽപ്പം നാണത്തോടെ ചെന്ന്) ഭവതിയ്ക്ക് മംഗളങ്ങൾ

വസന്തസേന: അങ്ങേയ്ക്ക് പ്രണാമം. ഇരുന്നാലും

ശർവിലകൻ: ചാരുദത്തൻ എന്ന കച്ചവടക്കാരൻ എന്നോട് താങ്കളെ അറിയിക്കാനായി പറഞ്ഞയച്ച സന്ദേശം: "എന്റെ ഗൃഹം ജീർണ്ണിച്ചതായതിനാൽ ഈ ആഭരണങ്ങൾ സൂക്ഷിക്കാൻ ബുദ്ധിമുട്ടുണ്ട്. അതിനാൽ അത് തിരിച്ച് സ്വീകരിച്ചാലും."

(ഇപ്രകാരം ആഭരണപ്പെട്ടി മദനികയുടെ കയ്യിൽ കൊടുത്ത് പോകാനൊരുങ്ങുന്നു)

വസന്തസേന: ആര്യ എന്റെ പ്രതിസന്ദേശവും അദ്ദേഹത്തെ അറിയിക്കൂ.

ശർവിലകൻ: (സ്വഗതം) അതിനവിടെ ആരുപോകാൻ? (ശർവിലകൻ തിരിച്ച് ചാരുദത്തനെ കാണാൻ പോകില്ല എന്ന് അർത്ഥം) (എന്ന് മനസ്സിൽ വിചാരിച്ച് ഉറക്കെ) ആര്യേ, മറുപടിസന്ദേശം എന്താണ്?

വസന്തസേന: ആര്യൻ, അങ്ങ് മദനികയെ സ്വീകരിച്ചാലും.

ശർവിലകൻ: ഹെന്ത്? .. എനിക്ക്.. മനസ്സിലായില്ല!

വസന്തസേന: എനിയ്ക്ക് മനസ്സിലാകുന്നുണ്ട്.

ഇവിടെ ഔദാര്യവതിയും ഉന്നതമനസ്സുള്ളവളുമായ വസന്തസേനയുടെ കൗശലബുദ്ധി നാം കാണുന്നു.

ശർവിലകൻ: എങ്ങനെ?

വസന്തസേന: ചാരുദത്തൻ എന്നോട് പറഞ്ഞിട്ടുണ്ട് ഈ ആഭരണങ്ങൾ കൊണ്ടുവന്ന് തരുന്നവനു മദനികയെ ദാനം ചെയ്യണമെന്ന്. ഇപ്പോ താങ്കൾ ആഭരണങ്ങൾ കൊണ്ടു വന്നു, അതിനാൽ മദനികയെ, അദ്ദേഹം താങ്കൾക്ക് തന്നു എന്ന് മനസ്സിലാക്കണം.

ശർവിലകൻ: (മനസ്സിൽ) എന്നെ എങ്ങനെ മനസ്സിലാക്കി? (ഉറക്കെ) ചാരുദത്താ.. നന്ന്. നന്ന്. ധന്യനായി.
നന്മകൾക്കാണ് ഹൃദയത്തിൽ സ്ഥാനം നൽകേണ്ടത്. നന്മയുള്ള ദരിദ്രൻ തിന്മയുള്ള ധനവാനേക്കാൾ എത്രയോ ഉയരത്തിൽ ആണ്.
കൂടാതെ,

നന്മ ഹൃദയത്തിൽ സൂക്ഷിക്കുന്നവനു ശ്രമിച്ചാൽ നേടാത്തതൊന്നും ഇല്ല. ശിവഭഗവാന്റെ തലമുടിയിൽ ചന്ദ്രക്കല ഇരിക്കുന്നത് ഈ നന്മ കൊണ്ട് തന്നെ.

വസന്തസേന: ഇവിടെ വണ്ടിക്കാർ ആരുമില്ലേ?
(വണ്ടിക്കാരൻ വണ്ടിയുമായി പ്രവേശിക്കുന്നു)

വണ്ടിക്കാരൻ ഭൃത്യൻ: വണ്ടി തയ്യാർ.

വസന്തസേന: സഖീ മദനികേ, നിന്നെ ഞാനൊന്ന് കണ്ടോട്ടെ. നീ നിന്റെ ചിരിക്കുന്ന മുഖം എനിക്ക് കാണിക്കണം. നീ ഇപ്പോൾ ശർവിലകന്റെ സ്വന്തം ആയിരിക്കുന്നു. വണ്ടിയിൽ കയറിയാലും. പക്ഷെ എന്നെ ഒരിക്കലും മറക്കരുത്.

മദനിക: (കരഞ്ഞുകൊണ്ട്) യജമാനത്തി എന്നെ ഉപേക്ഷിച്ചു. (ഒഴിവാക്കുന്നു പരിത്യജിക്കുന്നു എന്നർത്ഥത്തിൽ) (കാൽക്കൽ വീഴുന്നു)

വസന്തസേന: ഇപ്പോൾ നീ വന്ദനീയ ആയിരിക്കുന്നു. (കാരണം സ്വതന്ത്രയായി, ശർവിലകന്റെ നിയമപ്രകാരമുള്ള ഭാര്യയുമായി. വസന്തസേനയാകട്ടെ ഇപ്പോഴും നഗരവധു തന്നെ) ഇപ്പോൾ പോയി വണ്ടിയിൽ കയറൂ. പക്ഷെ എന്നെ മറക്കരുത്.

ശർവിലകൻ: ഭവതിയ്ക്ക് മംഗളം! മദനികേ നീ നന്നായ് സന്തോഷിച്ച് തലകുനിച്ച് വസന്തസേനയെ വന്ദിക്കുക. നിന്നെ ഇപ്പോൾ വധുവായി കണക്കാക്കപ്പെട്ടുവല്ലോ.

ശർവിലകനും മദനികയും കൂടെ വണ്ടിയിൽ കയറി പോകുന്നു.

അപ്പോൾ അണിയറയിൽ നിന്നും താഴെ പറയുന്ന പ്രകാരം വിളംബരം കേൾക്കുന്നു:

മാന്യമഹാജനങ്ങളെ, പോലീസുമേധാവിയുടെ (രാജാവിന്റെ അളിയൻ ശകാരൻ അഥവാ സംസ്ഥാനകൻ വഹ) കൽപ്പന ഞങ്ങൾ ഇതാ അറിയിക്കുന്നു: "ആര്യകൻ എന്ന പേരായ കാലിച്ചെറുക്കൻ രാജാവാകും എന്ന് സിദ്ധയോഗിയുടെ പ്രവചനത്തിൽ വിശ്വസിച്ച് പാലകരാജാവ്, ആര്യകനെ ഇടയന്മാരുടെ തെരുവിൽ നിന്നും പിടിച്ച് കഠിനമായ തടവറയിൽ ബന്ധനസ്ഥനാക്കിയിരിക്കുന്നു. ആയതുകൊണ്ട് എല്ലാവരും ജാഗ്രരൂകരായി അവരവരുടെ ഇടങ്ങളിൽ സ്ഥാനമുറപ്പിക്കണം."

ശർവിലകൻ: (വിളംബരം കേട്ടുകൊണ്ട്) എന്ത്? എന്റെ സുഹൃത്തായ ആര്യകനെ രാജ പാലകൻ തടവറയിൽ ആക്കിയെന്നോ? എന്നിട്ട്, ഇവിടെ ഞാൻ സ്ത്രീസമേതം കഴിയുകയോ? കഷ്ടം തന്നെ. പുരുഷന്മാർക്ക് ലോകത്ത് സുഹൃത്തുക്കളും സ്ത്രീകളും (ഭാര്യ) തന്നെ ഏറ്റവും പ്രിയപ്പെട്ടത്. എന്നാൽ ഈ സമയം ആയിരം സ്ത്രീകളേക്കാൾ സുഹൃത്ത്ബന്ധം തന്നെ ശ്രേഷ്ഠമായത്. അതിനാൽ ഞാൻ ഇറങ്ങട്ടെ.

മദനിക:(കണ്ണീരോടെ, തൊഴുകയ്യോടെ) അങ്ങ് ദയവായി പോകരുത്. അതാണോ ഉചിതം? അഥവാ പോകുന്നെങ്കിൽ എന്നെ ബന്ധുജനങ്ങളുടെ അരികിലാക്കു.

ശർവിലകൻ: എന്റെ പ്രിയതമേ, വിഷമിക്കരുത്. എന്റെ മനസ്സിലും ആ വിചാരം തന്നെ. (ഭൃത്യനെ നോക്കി) ചങ്ങാതീ, നിനക്ക് പ്രസിദ്ധകച്ചവടക്കാരൻ രേഭിലന്റെ വീട് അറിയാമോ?

ഭൃത്യൻ: അറിയാതെ പിന്നെ? (അറിയും എന്നർത്ഥത്തിൽ)

ശർവിലകൻ: എന്നാലെന്റെ പ്രിയതമയെ അവിടെ കൊണ്ടാക്കൂ.

ഭൃത്യൻ: ശരി. ആജ്ഞപോലെ.

മദനിക: ആര്യപുത്രൻ പറയുന്നപോലെ തന്നെ. എങ്കിൽ എന്റെ പ്രിയതമാ, അങ്ങ് നല്ലപോലെ ശ്രദ്ധിക്കണം. (പോകുന്നു)

ശർവിലകൻ: ഉദയനരാജാവിനു വേണ്ടി യോഗന്ധരായണൻ ചെയ്തപോലെ, ഞാൻ ഈ ശർവിലകൻ, എന്റെ സുഹൃത്ത് ആര്യകന്റെ മോചനത്തിനായി, രാജാവിനാൽ അപമാനിക്കപ്പെട്ടക്രുദ്ധരായ ധർമ്മചാരികളേയും ബന്ധുജനങ്ങളേയും കയ്യൂക്കുകൊണ്ട് കീർത്തിസമ്പാദിക്കാൻ ആശിക്കുന്നവരേയും എല്ലാവരേയും യോജിപ്പിച്ച് കൂട്ടി ഉത്തേജിപ്പിക്കുക തന്നെ ചെയ്യും. (ജനങ്ങളെ രാജാവിനെതിരെ അണിനിരത്തി ആര്യകനെ മോചിപ്പിക്കുവാൻ പ്രയത്നിക്കും എന്നർത്ഥം)
ഇതും കൂടെ,
രാഹു ആക്രമിച്ച ചന്ദ്രനെ പോലെ, ഭയന്ന ശത്രുക്കളാൽ ബന്ധിതനാക്കപ്പെട്ട എന്റെ പ്രിയമിത്രത്തെ, ഉടൻ അക്രമിച്ച് (ആര്യകന്റെ ശത്രുക്കളെ അഥവാ പാലകരാജാവിന്റെ തടവറ) മോചിപ്പിക്കുക തന്നെ.

(ശർവിലകൻ പോകുന്നു.)

അരങ്ങ് വസന്തസേനയുടെ ഗൃഹം. ഭൃത്യ പ്രവേശിച്ചുകൊണ്ട്

ഭൃത്യ: അഭിനന്ദനങ്ങൾ യജമാനത്തി. ചാരുദത്തന്റെ സന്ദേശവുമായി ഒരു ബ്രാഹ്മണൻ ഭവതിയെ കാണാൻ വന്നിരിക്കുന്നു.

വസന്തസേന: ഹായ്! ഇതൊരു സന്തോഷദിനം തന്നെ. അദ്ദേഹത്തിനോട് എല്ലാതരത്തിലുള്ള ബഹുമാനവും കാണിക്കണം. ഒരു പരിചാരകൻ ബന്ധുലൻ വഴികാട്ടിക്കൊണ്ട് ആദരപൂർവ്വം വേണം അദ്ദേഹത്തെ ഇങ്ങോട്ട് ആനയിക്കാൻ.

ഭൃത്യ: അങ്ങനെ തന്നെ, സ്വാമിനി.(പോകുന്നു)

മൈത്രേയൻ ബന്ധുലനോടും കൂടെ പ്രവേശിക്കുന്നു

വിദൂഷകൻ: ആശ്ചര്യം തന്നെ! രാവണൻ തപസ്സ് ചെയ്ത് അദ്ധ്വാനിച്ച് നേടിയ പുഷ്പകവിമാനത്തിൽ ആയിരുന്നു സഞ്ചരിച്ചിരുന്നത്. ഞാനെന്ന ബ്രാഹ്മണൻ ആകട്ടെ യാതൊരു തപക്ലേശവും കൂടാതെ നരനാരീജനങ്ങളുടെ കൂടെ സുഖമായി സഞ്ചരിക്കുന്നു.

ഭൃത്യ: ആര്യ, മൈത്രേയ ഞങ്ങളുടെ ഗൃഹത്തിലേക്കുള്ള പ്രവേശന കവാടം കണ്ടാലും.

വിദൂഷകൻ: (ആശ്ചര്യത്തോടെ കണ്ട്) അടിച്ച് തളിച്ച് ചാണകംമെഴുകി, വിഭിന്നങ്ങളായ പൂക്കളെക്കൊണ്ട് അലങ്കരിച്ച് അതിഭംഗിയുള്ള നിലം. ആകാശത്തിന്റെ സൗന്ദര്യം കാണാനുള്ള കൗതുകം കൊണ്ടെന്നപോലെ വളരെ ഉയരത്തിൽതലയുയർത്തി നിൽക്കുന്ന, ഐരാവതത്തിന്റെ തുമ്പിക്കൈ ഭ്രമിപ്പിക്കുമാറ് സുഗന്ധമുള്ള, ഇളകിക്കളിക്കുന്ന മുല്ലപ്പൂമാലകളെകൊണ്ട് ശോഭിക്കുന്ന, ആനക്കൊമ്പ് കൊണ്ട് ഉണ്ടാക്കിയ തോരണങ്ങളാൽ അലംകൃതമായ, തിളങ്ങുന്ന അമൂല്യമായ രത്നങ്ങൾ പതിച്ച, കാറ്റിലാടുന്ന അഗ്രഭാഗങ്ങൾ കണ്ടാൽ 'ഇതിലേ ഇതിലേ വരൂ' എന്ന് എന്നെ വിളിക്കുകയാണോ എന്ന് തോന്നിപ്പിക്കുന്ന മംഗളസൂചകങ്ങളായ കൊടിക്കൂറകൾ കൊണ്ട് ശോഭിക്കുന്നു. തോരണങ്ങൾ തൂങ്ങിനിൽക്കുന്ന തൂണുകളിൽ പച്ചഇലകളാൽ അലങ്കരിച്ച, സ്ഫടിക മണികളാൽ ഇരുവശങ്ങളും ശോഭിക്കുന്ന, സ്വർണ്ണവാതിലുകൾ രത്നങ്ങൾ അടുക്കി വെച്ചലങ്കരിച്ച് ഹിരണ്യകശിപുവിന്റെ മാറിടം പോലെ ബലമാക്കപ്പെട്ടിരിക്കുന്ന, നിർദ്ധനരായ ആളുകളുടെ മനസ്സിനെ സങ്കടപ്പെടുത്തുന്ന, വസന്തസേനയുടെ ഈ ഗൃഹവാതിൽസൗന്ദര്യം ആശ്ചര്യം തന്നെ. നിസ്സംഗരായ ജനങ്ങളുടെ കാഴ്ച്ചയെ കൂടെ ഇത് ബലമായി ആകർഷിക്കും.

ഭൃത്യ: ആര്യപുത്രാ, ഇതിലേ.. ഇതിലേ.. ആര്യൻ ഒന്നാം കെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ: (പ്രവേശിച്ച് നോക്കിയിട്ട്) ആശ്ചര്യമായിരിക്കുന്നു. ഇവിടെ ഒന്നാം കെട്ടിൽ(നാലുകെട്ട് എട്ടുകെട്ട് എന്ന് പറയുന്നതിലെ കെട്ട്, വീടിന്റെ ഒരുഭാഗം) തന്നെ ചന്ദ്രൻ, ശംഖ്, താമരനാളം എന്നിവയ്ക്ക് സമാനമായ കാന്തിയോടുകൂടി, കൈപത്തി കൃത്യമായ അളവിൽ അരിമാവിൽ മുക്കി ചുമരിൽ പതിപ്പിച്ചതിനാൽ ശോഭയാർന്ന, അനേകപ്രകാരത്തിലുള്ള രത്നമണികളാൽ അലംകൃതമായ സ്വർണ്ണംകെട്ടിയസോപാനപ്പടികൾ കൊണ്ട് ശോഭിക്കുന്ന മാളികനിരകൾ; രത്നമാലകൾ തൂങ്ങിയാടുന്ന സ്ഫടികമണികളാൽ നിർമ്മിതമായ കിളിവാതിലുകൾ ആകുന്ന മുഖചന്ദ്രനെ കൊണ്ട് ഉജ്ജയിനി നഗരത്തെ സാകൂതം വീക്ഷിക്കുന്ന പോലെ തോന്നുന്നു. ദ്വാരപാലന്മാർ സന്തോഷവാന്മാരായി ഉയരങ്ങളിൽ ഇരുന്ന് ഉറക്കം തൂങ്ങുന്നത് കാണുമ്പോൾ അവർ വൈദീകരെ പോലെ ഉന്നതന്മാരായിരിക്കുമെന്ന് തോന്നും. തൈരിൽ കുഴച്ച ബലിച്ചോറുകൊടുത്താൽ കാക്കൾ ഭക്ഷിക്കില്ല കാരണമവയ്ക്ക് ചുണ്ണാമ്പ്ചാന്തും തൂവെള്ള ചോറും തമ്മിൽ തിരിച്ചറിയില്ലല്ലൊ. ആട്ടെ, ഭവതി വഴിതെളിച്ചാലും.

ഭൃത്യ: ആര്യ, ഇതിലേ ഇതിലേ വരൂ. രണ്ടാംകെട്ടിലേക്ക് പ്രവേശിച്ചാലും.

വിദൂഷകൻ: (പ്രവേശിച്ച് കണ്ടിട്ട്) ആഹാ! ഇവിടെ കുളിപ്പിച്ചെണ്ണതേച്ച് മിനുക്കിയ ശരീരത്തോടുകൂടിയ, മുന്നിലുള്ള പുല്ലും തിന്ന് വിശപ്പടക്കിക്കൊണ്ടിരിക്കുന്ന വണ്ടിക്കാളകളെ കെട്ടിയിരിക്കുന്നു. ഇവിടെയാകട്ടെ മറ്റൊരു പോത്ത്, കുലീനനായ വ്യക്തിയെ പോലെ ദീർഘനിശ്വാസം വിട്ടുകൊണ്ട് നിൽക്കുന്നു. ഇവിടെ ഇതാ ഒരാൾ, മല്ലയുദ്ധം കഴിഞ്ഞ് വന്ന മല്ലന്റെയെന്ന പോലെ, ഒരു മുട്ടനാടിന്റെ കഴുത്തിൽ ലാളിച്ചുകൊണ്ട് നിൽക്കുന്നു. അഹോ ഇതാ ഈ ഭാഗത്ത് ഒരാൾ കുതിരയുടെ കുഞ്ചിരോമം ഒതുക്കിക്കൊടുക്കുന്നു. ഇവിടെ ഒരു കുരങ്ങനെ,

കള്ളനെയെന്നപോലെ കുതിരാലയത്തോടുചേർത്ത് കെട്ടിയിരിക്കുന്നു. (മറ്റൊരിടത്തേയ്ക്ക് നോക്കി) അതാ അവിടെയാകട്ടെ ഒരാൾ ആനയ്ക്ക് നെയ്യുചേർത്ത ചോറുരുളകൾ കൊടുക്കുന്നു. ആട്ടെ, ഇനിയും ഭവതി വഴികാണിച്ചാലും

ഭൃത്യ: ആര്യപുത്രാ ഇതിലേ തന്നെ ഇതിലേ വരൂ. മൂന്നാം കെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ: (പ്രവേശിച്ച് കണ്ടിട്ട്) അഹോ ആശ്ചര്യം തന്നെ! ഇവിടെ ഈ മൂന്നാം കെട്ടിൽ, കുലീനന്മാരായവ്യക്തികൾക്കിരിക്കാനുള്ള ഇരിപ്പിടങ്ങൾ ഒരുക്കി വെച്ചിരിക്കുന്നു. ചൂതുപീഠത്തിനുമുകളിൽ പകുതിവായിച്ച നിലയിൽ ഒരു പുസ്തകം വെച്ചിരിക്കുന്നു. പീഠമാകട്ടെ അസ്സൽ രത്നമണികളാൽ നിർമ്മിതമായ മൈനകളെകൊണ്ട് അലങ്കരിച്ചിരിക്കുന്നു. അവിടെയാകട്ടെ, കാമശാസ്ത്രത്തിൽ നിപുണകളായ വേശ്യകളും വൃദ്ധന്മാരായ വിടന്മാരും പലവർണ്ണങ്ങളിൽ രചിച്ച ചിത്രപടങ്ങളുമായി അവിടേയും ഇവിടേയും നടക്കുന്നു. ഭവതി മുന്നിലേക്ക് വഴി കാണിച്ചാലും.

ഭൃത്യ: ആര്യാ ഇതിലേ ഇതിലേ നാലാംകെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച്, നോക്കിക്കൊണ്ട്) അഹോ! അഹോ! ആശ്ചര്യം! ഇവിടെ ഈ നാലാംകെട്ടിൽ, യുവതികൾ വായിക്കുന്ന മൃദംഗങ്ങൾ മേഘങ്ങളെ പോലെ ഗംഭീരമായ ശബ്ദം പുറപ്പെടുവിയ്ക്കുന്നു. പുണ്യം നശിച്ച് ആകാശത്തിൽനിന്നും വീഴുന്ന നക്ഷത്രങ്ങളെ (പുണ്യാത്മാക്കൾ മരണശേഷം ആകാശത്ത് നക്ഷത്രങ്ങളായി ശോഭിക്കും. അവരുടെ ആർജ്ജിതപുണ്യവും സ്വർഗ്ഗീയപുണ്യവും ഒരേ അളവിൽ ആയാൽ അവർ വീണ്ടും ഭൂമിയിലേക്ക് വീഴും എന്ന് സങ്കൽപ്പം) പോലെ മഞ്ജീര(കൈമണികൾ)ശബ്ദം കാതിൽ വീഴുന്നു. വണ്ടുകളുടേതു പോലെ മധുരമായ നാദത്തോടെ ഓടക്കുഴൽ ഊതുന്നു. അന്യസ്ത്രീസമാഗമം മൂലം ഉണ്ടായ ദേഷ്യം കൊണ്ട് പ്രണയത്തിൽ കലഹിയ്ക്കുന്ന സ്ത്രീയെ പോലെ, മടിയിൽ വെച്ച വീണ, നഖങ്ങൾ കൊണ്ട് മീട്ടുന്നു. തേൻകുടിച്ച് മത്ത് പിടിച്ച വണ്ടുകളെ പോലെ മധുരമായി പാടിക്കൊണ്ട് ഗണികസ്ത്രീകൾ അവിടെയും ഇവിടേയും ചുറ്റി നടക്കുന്നു. ശൃംഗാരഗാനങ്ങൾ ആലപിയ്ക്കുകയും ശൃംഗാരനാട്യം അഭ്യസിക്കുകയും ചെയ്യുന്നു. കിളിവാതിൽക്കൽ തൂക്കിയിട്ടിരിക്കുന്ന വെള്ളകുടുക്കകൾ കുളിർക്കാറ്റ് കൊണ്ട് വരുന്നു. ഭവതി ഇനിയും മുന്നിലേയ്ക്ക് വഴി കാണിച്ചാലും.

ഭൃത്യ: ആര്യാ ഇതിലേ ഇതിലേ അഞ്ചാംകെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച്, നോക്കിക്കൊണ്ട്) ഹായ്.. അത്ഭുതം! ഈ അഞ്ചാംകെട്ടിൽ ദരിദ്രരെ മോഹിപ്പിക്കുന്നതരത്തിൽ, കായം ചേർത്ത എണ്ണയുടെ തീവ്രഗന്ധം എന്നെ ആകർഷിയ്ക്കുന്നു. കത്തുന്ന അടുപ്പുകളുള്ള അടുക്കള പലവിധസുഗന്ധങ്ങൾ അടങ്ങിയ വായുപുറത്തുവിടുന്ന കത്തുന്ന അടുപ്പുകളുള്ള അടുക്കള ദ്വാരാമുഖങ്ങളിലൂടെ (വാതിലുകളാകുന്ന മുഖങ്ങളിലൂടെ) ശ്വാസനിശ്വാസം ചെയ്യുന്നതായി തോന്നുന്നു. പാചകം ചെയ്ത അനേകവിഭവങ്ങളുടെ ഗന്ധം എന്നെ കൂടുതൽ ഉത്സാഹഭരിതനാക്കുന്നു. ഇവൻ അറുത്തപശുവിന്റെ മാംസം, പഴയവസ്ത്രം എന്ന പോലെ കഴുകിവൃത്തിയാക്കുന്നു. കുശിനിക്കാർ പലവിധമായ ഭക്ഷണം പാകം ചെയ്യുന്നു. പായസമുണ്ടാക്കുന്നു, ദോശ ചുടുന്നു! (സ്വഗതം) ഇപ്പോൾ, അങ്ങ് (അതായത് വിദൂഷകൻ തന്നെ) വന്നാലും, ധാരാളം ഭക്ഷിച്ചാലും എന്ന് പറയുന്നതിനുമുൻപായി കാൽകഴുകാനുള്ള വെള്ളം വല്ലവരും കൊണ്ടുവരുമോ ആവോ? (ഭക്ഷണത്തിനു ക്ഷണിയ്ക്കുമോ എന്ന് വിചാരിയ്ക്കുന്നു) (മറ്റൊരുവശത്തേയ്ക്ക്

നോക്കിയിട്ട്) ഇവിടെ അപ്സരഗന്ധർവ സ്ത്രീകളെ പോലെ വിവിധ അഭ്രഷണങ്ങളും അലങ്കാരങ്ങളും അണിഞ്ഞ് ശോഭിയ്ക്കുന്ന ഗണികസ്ത്രീകളും ബന്ധുലവർഗ്ഗവും കാരണം ഈ ഗൃഹം സ്വർഗ്ഗം പോലെ തോന്നിയ്ക്കുന്നു. ഹേ ബന്ധുലന്മാരെ നിങ്ങൾ ആരാണ്?

(അച്ഛനാരെന്നറിയാതെ വേശ്യകൾക്ക് ജനിച്ചവരെ ആണ് ബന്ധുലന്മാർ എന്ന് പറയുന്നത്=bastard എന്ന് ഇംഗ്ലീഷിൽ)

ബന്ധുലൻ: ങ്ഹേ? ഞങ്ങളോ? പരപുരുഷന്മാർക്ക് പരസ്ത്രീകളിൽ ജനിച്ച ഞങ്ങൾ, അന്യഗൃഹങ്ങളിൽ വളർന്ന്, അന്യരുടെ അന്നം തിന്ന് പുഷ്ടിപ്പെട്ട്, അന്യരുടെ ധനം മോഹിച്ച്, സദ്ഗുണങ്ങൾ ഒന്നുമില്ലാതെ ആനക്കുട്ടികളെ പോലെ സ്വച്ഛന്ദം വിഹരിക്കുന്നവരാണ്.

വിദൂഷകൻ: ഭവതി മുന്നോട്ട് വഴികാണിച്ചാലും.

ഭൃത്യ:ആര്യാ ഇതിലേ ഇതിലേ ആറാംകെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച്, നോക്കിക്കൊണ്ട്) ആശ്ചര്യം ആയിരിക്കുന്നു. ഇവിടെ ഈ ആറാംകെട്ടിൽ, സ്വർണ്ണം രത്നം എന്നിവകൊണ്ട് നിർമ്മിച്ച ചിത്രകലകളോടുകൂടിയ കമാനങ്ങളിൽ മരതകമണികൾ പതിച്ചതിനാൽ മഴവില്ലുപോലെ ശോഭിയ്ക്കുന്നു. തട്ടാന്മാർ വൈഡൂര്യം, പുഷ്യരാഗം, ഇന്ദ്രനീലം, കർക്കേതരം, പദ്മരാഗം, മരതകം എന്നിത്യാദി രത്നങ്ങളെ പറ്റി അന്യോന്യം ചർച്ച ചെയ്യുന്നു. മാണിക്യങ്ങളിൽ സ്വർണ്ണം പതിയ്ക്കുന്നു. സ്വർണ്ണവളകൾ നിർമ്മിയ്ക്കുന്നു. ചുകന്നനൂലുകളാ മുത്തുമാലകൾ കോർക്കുന്നു. വൈഡൂര്യങ്ങൾ മെല്ലെ മെല്ലെ മിനുസപ്പെടുത്തുന്നു. ശംഖുകൾ മുറിയ്ക്കുന്നു. പവിഴങ്ങൾ പൊടിയ്ക്കുന്നു. നനഞ്ഞകുങ്കുമമ് വിരിച്ച് ഉണക്കുന്നു. കസ്തൂരി തയ്യാറാക്കുന്നു. ചന്ദനച്ചാറ് തയ്യാറാക്കുന്നു. പലവിധസുഗന്ധദ്രവ്യങ്ങൾ കൂട്ടി കുറിക്കൂട്ട് ഉണ്ടാക്കുന്നു. ഗണികകൾ കാമുകന്മാർക്കു കർപ്പൂരം ചേർത്ത വെറ്റില നൽകുന്നു. അവരെ കൺകോണുകൊണ്ട് കടാക്ഷിക്കുന്നു. പുഞ്ചിരിയ്ക്കുന്നു. സീൽക്കാരത്തോടേ മദ്യം മോന്തുന്നു. ഈ ഭൃത്യകളും ഭൃത്യന്മാരും പുത്രകളത്രാദി സമ്പത്ത് ഉപേക്ഷിച്ചവരും ഗണികകൾക്ക് വശംവദരരായി അവർ ഒഴിച്ച മദ്യം മോന്തുന്നു. ഭവതി മുന്നിലേക്കുള്ള വഴി കാണിച്ചാലും.

ഭൃത്യ:ആര്യാ ഇതിലേ ഇതിലേ ഏഴാംകെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച്, നോക്കിക്കൊണ്ട്) ആശ്ചര്യം തന്നെ. ഈ ഏഴാംകെട്ടിൽ സുന്ദരമായ പക്ഷിക്കൂട്ടിൽ വിശ്രമിക്കുന്ന പരസ്പരം ചുംബിക്കുന്ന ഇണപ്രാവുകളെ കണ്ട് സന്തോഷം തോന്നുന്നു. തൈരുസാദം കഴിച്ച് വയറുനിറഞ്ഞ ബ്രാഹ്മണരെ പോലെ  കൂട്ടിലെ കളിത്തതകൾ നല്ല നല്ല കാര്യങ്ങൾ പറയുന്നു. ഇതാ ഈ മൈന, യജമാനനിൽ നിന്നും സമ്മാനം ലഭിച്ച വേലക്കാരിയെ പോലെ കുർ കുർ എന്ന് ശബ്ദിയ്ക്കുന്നു. പലവിധത്തിലുള്ള പഴച്ചാറുകൾ രുചിച്ച് വികസിച്ച കഴുത്തുള്ള ഈ കുയിൽ, വേശ്യകളെ പോലെ കുക്കു ശബ്ദമുണ്ടാക്കുന്നു. പക്ഷിക്കൂടുകൾ തൂക്കിയിട്ടിരിക്കുന്നു. പക്ഷികൾ അന്യോന്യം കൊത്തിയുദ്ധം ചെയ്യുന്നു. തിത്തിരപ്പക്ഷികൾ വർത്തമാനം പറയുന്നു. കൂട്ടിലെ മാടപ്രാവുകൾ ഉയർന്ന് പറക്കാൻ നോക്കുന്നു. ഈ വളർത്തുമയിൽ, സൂര്യരശ്മികളേട് ചൂടേറിയ ഈ മാളികയെ വീശുന്ന പോലെ, വിവിധതരത്തിലുള്ള മണികളാൽ അലങ്കരിച്ച ചിറകുകൾ വിടർത്തി ആനന്ദനൃത്തം ചെയ്യുന്നു. (മറ്റൊരുദിശയിലേക്ക് നോക്കി) ഇവിടെ, ഉറഞ്ഞചന്ദ്രകിരണം പോലെ ഉള്ള രാജഹംസമിഥുനങ്ങൾ, സുന്ദരികൾക്ക് നട(=നടത്തം)

പഠിപ്പിക്കാനെന്ന പോലെ അവരുടെ പിന്നാലെ പിന്നാലെ ചുറ്റിനടക്കുന്നു. കൂടാതെ ഈ വളർത്തുകോഴികൾ വൃദ്ധപുരുഷന്മാരെ പോലെ അവിടെയും ഇവിടേയും ചുറ്റിത്തിരിഞ്ഞ് നടക്കുന്നു. ആശ്ചര്യം തന്നെ, ഈ ഗണികസ്ത്രീ അനേകപ്രകാരത്തിലുള്ള പക്ഷികളെ കൊണ്ട് ഗൃഹം അലങ്കരിച്ചിരിക്കുന്നു. സത്യത്തിൽ ഗണികയുടെ ഈ ഗൃഹം നന്ദനവനം പോലെ തോന്നിയ്ക്കുന്നു. ഭവതി, മുന്നിലേക്ക് നയിച്ചാലും.

ഭൃത്യ:ആര്യാ ഇതിലേ ഇതിലേ എട്ടാംകെട്ടിലേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച്, നോക്കിക്കൊണ്ട്) ശ്രീമതീ, പട്ടുവസ്ത്രം ധരിച്ച്, അത്യന്തം വിലക്ഷണനായ, പുനരുക്തമായ(=ഒരേപോലെയുള്ള) അലങ്കാരങ്ങൾ ധരിച്ച് അംഗവൈകൃതത്തോടെ ചുറ്റിനടക്കുന്ന ഇയാൾ ആരാണ്?

ഭൃത്യ: ആര്യ, ഇത് ആര്യയുടെ സഹോദരനാണ്. (വസന്തസേനയുടെ സഹോദരൻ)

വിദൂഷകൻ: വസന്തസേനയുടെ സഹോദരനാകാൻ എത്ര തപസ്സ്ചെയ്യുകാണും? അഥവാ, അങ്ങനെ വിചാരിക്കേണ്ടതില്ല. ഇയാൾ ഉജ്ജ്വലനും സ്നേഹമുള്ളവനും സുഗന്ധമുള്ളവനുമൊക്കെ ആയിരിക്കാം. എന്നാലും ശ്മശാനവീഥിയിലെ ചെമ്പകം പോലെ ജനങ്ങൾക്ക് ത്യജിയ്ക്കപ്പെട്ടവൻ തന്നെ. (മറ്റൊരുവശത്തേയ്ക്ക് നോക്കി) ഭവതി, പുഷ്പാലംകൃതമായ കരിമ്പടം പുതച്ച് എണ്ണതേച്ച് മിനുക്കിയ പാദങ്ങളിൽ, കാൽപാദുകങ്ങൾ ധരിച്ച്, ഉന്നതമായ ഇരിപ്പിടത്തിൽ ഇരിക്കുന്ന ഇവൾ ആരാണ്?

ഭൃത്യ: ആര്യ, ഇത് ഞങ്ങളുടെ യജമാനത്തിയുടെ (വസന്തസേനയുടെ) അമ്മയാണ്.

വിദൂഷകൻ: ഓഹോ! ഈ നീചയുടെ ഉദരവിസ്താരം! മഹാദേവനെ പോലെ, ഇവളെ ആദ്യം ഗൃഹത്തിൽ പ്രവേശിപ്പിച്ചതിനുശേഷമാണോ സുന്ദരവാതിലുകൾക്ക് ശോഭയുണ്ടായത്? (അവരെ ആദ്യം വീടിനുള്ളിൽപ്രതിഷ്ഠിച്ചതിനുശേഷമാണോ വീട്ടുവാതിൽ നിർമ്മിച്ചത് എന്ന് വ്യംഗ്യം)

ഭൃത്യ: ഹതാശ! ഞങ്ങളുടെ മാതാവിനെ പരിഹസിക്കരുത്. അവർ നാലാംപനികൊണ്ട് വയ്യാതിരിക്കുകയാണ്.

വിദൂഷകൻ: (പരിഹാസത്തോടെ) ഭഗവാൻ നാലാംപനിയേ, ഈ ഉപകാരദൃഷ്ടിയോടെ ഈ ബ്രാഹ്മണനേയും നോക്കണേ.

ഭൃത്യ: ഹതാശാ! ചത്തുപോകും

വിദൂഷകൻ:(ചിരിച്ചുകൊണ്ട്) ദാസീപുത്രീ, ഇത്തരം ചീർത്തവയറുമായി ഇരിക്കുന്നതിനേക്കാൾ മരണമാണ് നല്ലത്.
സീധു,സുര,ആസവം എന്നിങ്ങനെ മൂന്നുപ്രകാരത്തിലുള്ള മദ്യം കുടിച്ച് മത്തയായ അമ്മ (വസന്തസേനയുടെ) തടിച്ച്വീർത്ത് വീപ്പക്കുറ്റിപോലെ ആയിരിക്കുന്നു. ഇവൾ മരിയ്ക്കുകയാണെങ്കിൽ അനേകം കുറുക്കന്മാർക്ക് തീറ്റ ഉറപ്പാകും.
ഭവതി, നിങ്ങൾക്ക് കച്ചവടക്കപ്പലുകൾ ഉണ്ടോ?

ഭൃത്യ: ആര്യ ഇല്ല ഇല്ല.

വിദൂഷകൻ: അഥവാ ഞാനിതെന്തിങ്ങിന ചോദിക്കുന്നു! നിങ്ങളുടെ പ്രേമമാകുന്ന നിർമ്മല ജലം നിറഞ്ഞ കാമസമുദ്രത്തിൽ, സ്തനം, നിതംബം, ജഘനം എന്നിവതന്നെ ആണല്ലൊ കച്ചവടക്കപ്പലുകൾ! വസന്തസേനയ്ക്കാകട്ടെ ഈ വിധത്തിൽ പ്രശംസനീയമായ എട്ടുകെട്ടോട്ടുകൂടിയ വിശാലഗൃഹത്തെ കണ്ട് ഭൂമിയും സ്വർഗ്ഗവും ഒരിടത്ത് ഒത്തുചേർന്നതാണോ എന്ന് തോന്നിപ്പോകുന്നു. ഇതിലധികം പ്രശംസിയ്ക്കാൻ എന്റെ വാക്കുകൾക്ക് ശക്തിയില്ല. ഇതൊരു വേശ്യാഗൃഹമാണോ അതോ ധനാധിപതി കുബേരന്റെ മാളികനിരകളുടെ ഒരു കഷ്ണമോ എന്ന് സംശയമാകുന്നു. ആട്ടെ, നിങ്ങളുടെ ആര്യ എവിടെ?

ഭൃത്യ: ആര്യാ, അവർ വൃക്ഷത്തോട്ടത്തിൽ ഇരിയ്ക്കുന്നുണ്ട്. ആയതിനാൽ അങ്ങ് അവിടേയ്ക്ക് പ്രവേശിച്ചാലും.

വിദൂഷകൻ:(പ്രവേശിച്ച് കണ്ടിട്ട്) വൃക്ഷത്തോപ്പിന്റെ ശ്രീത്വം ആശ്ചര്യം തന്നെ! നിറയെപൂക്കൾ വിരിഞ്ഞ ധാരാളം വൃക്ഷങ്ങൾ നിൽക്കുന്നു. യുവതികളുടെ ജഘനം താങ്ങാൻ പറ്റുന്ന പൊന്നൂഞ്ഞാലുകൾ വളർന്ന് പന്തലിച്ച വൃക്ഷശാഖകളിൽ തൂക്കിയിട്ടിരിക്കുന്നു.ശേഫാലിക, മാലതി, മല്ലിക, നവമല്ലിക, കുരവം തുടങ്ങിയ പൂക്കൾ സ്വയം കൊഴിഞ്ഞു വീണ് മനോഹരമാക്കിയ ഈ വൃക്ഷത്തോപ്പ് ഇന്ദ്രവന(=നന്ദനവനം)ത്തിനേക്കാൾ സൗന്ദര്യമുള്ളതാണ്. (മറ്റൊരുദിശയിലേക്ക് നോക്കിയിട്ട്) ഇവിടെ ഉദയസൂര്യനെ പോലെ ഉള്ള വെള്ള ചുവപ്പ് താമരകൾ നിറഞ്ഞ തടാകം സന്ധ്യയെ പോലെ ശോഭിയ്ക്കുന്നു.
കൂടാതെ, പുതുതായി തളിർത്ത ഇലകളെ പോലെ ഉള്ള പൂക്കളുള്ള അശോകവൃക്ഷം, സമരഭൂമിയിൽ ചോരയണിഞ്ഞ് നിൽക്കുന്ന യോദ്ധാവിനെ പോലെ ശോഭിയ്ക്കുന്നു. ആട്ടെ, നിങ്ങളുടെ സ്വാമിനി എവിടെ?

ഭൃത്യ: ആര്യ, ദൃഷ്ടി താഴിത്തി ആര്യയെ കാണൂ

വിദൂഷകൻ: (കണ്ട് സമീപം ചെന്ന്) ഭവതിയ്ക്ക് നമസ്കാരം! സ്വസ്തി!

വസന്തസേന:(സംസ്കൃതത്തിൽ) ഹായ്! മൈത്രേയ! (എഴുന്നേറ്റ്) താങ്കൾക്ക് സ്വാഗതം. ഇതാ ഇവിടെ ഈ ആസനത്തിൽ ഇരുന്നാലും

വിദൂഷകൻ: ഭവതി ഇരുന്നാലും

(രണ്ട് പേരും ഇരിയ്ക്കുന്നു)

വസന്തസേന: ആര്യ സാർത്ഥവാഹകപുത്രനു (ചാരുദത്തനു) കുശലമല്ലേ?

വിദൂഷകൻ: അത്, കുശലം തന്നെ.

വസന്തസേന: ഹേ, മൈത്രേയ, ഈ സമയം എന്താ-

സദ്ഗുണങ്ങൾ ഇളംമൊട്ടുകളായ, വിനയം കൊമ്പുകളായ, വിശ്വാസം വേരുകളായ, മഹനീയത പുഷ്പങ്ങളായ ആ സാധുവൃക്ഷമാകുന്ന ആര്യ ചാരുദത്തൻ സുഹൃത്ബന്ധമാകുന്ന പക്ഷികൾക്ക് ആശ്രയം തരുന്നുവോ? (സദ്ഗുണസമ്പന്നനായ അദ്ദേഹത്തിനു സമീപം ഇപ്പോൾ സുഹൃത്തുക്കൾ വരുന്നുണ്ടോ എന്നർത്ഥം)

വിദൂഷകൻ:(സ്വഗതം) ദുഷ്ടവിലാസിനിയായ ഇവൾ ശരിയ്ക്കും ഊഹിച്ചിരിക്കുന്നു. (ഉറക്കെ) പിന്നെ ഇല്ലാതെ? (സുഹൃത്തുക്കൾ ചാരുദത്തനോടൊപ്പം ഉണ്ട് എന്നർത്ഥം)

വസന്തസേന:(കൈകൾ കൂപ്പിക്കൊണ്ട്) ശരി, എന്താണ് ആജ്ഞ? അങ്ങയുടെ ആഗമനോദ്ദേശം എന്താണ്?

വിദൂഷകൻ: മാന്യേ കേട്ടാലും. ആ മാന്യനായ ചാരുദത്തൻ ശിരസാനമിച്ചുകൊണ്ട് ഭവതിയോട് താൽപ്പര്യപ്പെടുന്നു.

വസന്തസേന:(കൈകൾ കൂപ്പി) എന്താണ് ആജ്ഞാപിയ്ക്കുന്നത്?

വിദൂഷകൻ: "ഞാൻ എന്റേതെന്ന് വിശ്വസിച്ച് ആ ആഭരണങ്ങൾ വെച്ച് ചൂതുകളിച്ച് തോറ്റിരിയ്ക്കുന്നു. രാജസന്ദേശവാഹകനായ ആ മുഖ്യചൂതാട്ടക്കാരൻ എവിടെ പോയി എന്നും അറിയില്ല." (ചാരുദത്തൻ പറയുന്ന പോലെ ആണിത്)

ഭൃത്യ: ആര്യേ, ഭവതിയ്ക്ക് ഭാഗ്യോദയം ഉണ്ടായിരിക്കുന്നു. ആര്യ ചാരുദത്തൻ ചൂതാട്ടക്കാരനായി മാറിയിരിക്കുന്നു.

വസന്തസേന:(സ്വഗതം) കള്ളൻ മോഷ്ടിച്ചെങ്കിലും ആഭരണപ്പെട്ടി, ഉദാരതകാരണം ചൂതിൽ കളഞ്ഞു എന്ന് പറയുന്നുവോ? ഇതുതന്നെയാണെനിക്ക് അദ്ദേഹത്തെ കാമിയ്ക്കാനും കാരണം.

വിദൂഷകൻ: അതിനാൽ പകരമായി ഈ രത്നമാല ഭവതി സ്വീകരിക്കണം.

വസന്തസേന:(ആത്മഗതം) ആ ആഭരണപ്പെട്ടി കാണിച്ച് കൊടുത്താലൊ? (ആലോചിച്ച്) അല്ലെങ്കിൽ ഇപ്പോൾ വേണ്ട.

വിദൂഷകൻ: ഭവതി രത്നമാല സ്വീകരിക്കില്ലേ?

വസന്തസേന:(ചിരിച്ചുകൊണ്ട് തോഴിയെ നോക്കി) മൈത്രേയാ, രത്നമാല സ്വീകരിയ്ക്കാതെ എങ്ങനെ? (രത്നമാല സ്വീകരിച്ച് സമീപത്ത് വെച്ച്, ആത്മഗതം) തേന്മാവിന്റെ ചീഞ്ഞ പൂക്കളിൽ നിന്നെങ്ങിനെ തേൻ വരും? (ഉറക്കെ) ആര്യ, "ഞാൻ വൈകുന്നേരം ആര്യനെ(ചാരുദത്തനെ) കാണാനായി വരുന്നുണ്ട്" എന്ന് ആ ചൂതാട്ടക്കാരനോട് ഞാൻ പറഞ്ഞതായി പറയൂ.

വിദൂഷകൻ:(ആത്മഗതം) എന്ത് അവിടെ വന്ന് കൂടുതൽ ഊറ്റാനോ? (വാങ്ങാനോ?) (ഉറക്കെ) ശ്രീമതി, ഞാൻ പറയാം. (ആത്മഗതം) ഈ വേശ്യയെ ഒഴിവാക്കാൻ ഞാൻ പറയാം.

(ഇത് പറഞ്ഞ് പോകുന്നു)

വസന്തസേന: സഖീ, ഈ രത്നമാല സൂക്ഷിക്കൂ. ചാരുദത്തനോടൊപ്പം അഭിരമിയ്ക്കാൻ പോകുക തന്നെ.

ഭൃത്യ: ആര്യേ, നോക്കൂ നോക്കൂ ഈ അസമയത്ത് തന്നെ മേഘങ്ങൾ ഉരുണ്ട് കൂടുന്നു.

വസന്തസേന: ഘോരമേഘങ്ങൾ ഉരുണ്ടുകൂടട്ടെ, രാത്രി വരട്ടെ, മഴ നിർത്താതെ പെയ്യട്ടെ, പ്രിയചാരുദത്തനുമായുള്ള സമാഗമം ഓർത്താൽ ഇതൊന്നും തന്നെ ഞാൻ കണക്കാക്കുന്നില്ല. തോഴീ, പുഷ്പമാല എടുത്ത് വേഗം വരൂ.

(അങ്ങനെ എല്ലാവരും പോകുന്നു.)

**ഇപ്രകാരം മൃച്ഛകടികത്തിലെ മദനികയും ശർവിലകനും എന്നുപേരായ നാലം അങ്കം സമാപിയ്ക്കുന്നു.**

കുറിപ്പ്: മൃച്ഛകടികം നാടകത്തിൽ നാലാം അങ്കം അവസാനഖണ്ഡം ഞാൻ രസകരമായി വായിച്ച് ഓരോന്നും മനസ്സിൽ കണ്ട് ആണ് പരിഭാഷപ്പെടുത്തിയത്. “വിദൂഷകന്റെ ഗണികാഗൃഹപ്രവേശം” എന്ന് പ്രത്യേകം നാമകരണം ചെയ്യാനായി എനിയ്ക്ക് തോന്നി. കഥകളിയിൽ “രംഭാപ്രവേശം” “പാത്രചരിതം” എന്നൊക്കേയും കൂടിയാട്ടത്തിൽ അശോകവനികാങ്കം (ഒരു അങ്കം മുഴുവനെങ്കിലും) എന്നൊക്കെ പ്രത്യേകമായി അവതരിപ്പാറുണ്ടല്ലൊ. ഈ വിചാരമാണ് പ്രചോദനം. കൂടാതെ കഥകളിയിലെ അഴകിയ രാവണന്റെ പ്രവേശനം ഉണ്ടല്ലൊ. അത് പോലെ ആണ് ഈ അങ്കവും. കഥാപാത്രങ്ങളേയോ രസത്തേയോ അല്ല താരതമ്യം ചെയ്യുന്നത്, മറിച്ച് ആ രംഗാവിഷ്ക്കാരണസങ്കേതത്തെ ആണ്.
വിദൂഷകൻ ഒരു ഭൃത്യയോടും ബന്ധുലനോടും കൂടെ ഗണികയുടെ ഗൃഹത്തിലേക്ക് പ്രവേശിക്കുകയാണ്. ഗണികയുടെ ഗൃഹം കുബേരമാളികയുടേ പരിച്ഛേദം പോലെ എട്ട് കെട്ട് ആണ്. സർവ്വം ആഡംബരമയം. ഓരോന്നും നോക്കിക്കണ്ട് വിദൂഷകൻ അത്യാശ്ചര്യം നടിച്ചുകൊണ്ട് വിവരിയ്ക്കുന്നു. അവസാനം എട്ടുകെട്ടും കഴിഞ്ഞ് വൃക്ഷത്തോപ്പിൽ ഇരിയ്ക്കുന്ന വസന്തസേനയെ കാണുന്നു. കാര്യം പറയുന്നു. ഈ വരവും ആശ്ചര്യം നടിയ്ക്കലും വർണ്ണനയും എല്ലാം ബഹുകേമം. ദൃശ്യാവിഷ്ക്കാരസാധ്യത ഇതിനുണ്ട്.
എന്നാൽ മൃച്ഛകടികത്തിനെ പറ്റി പറയുന്ന ഒരു കുറവ് ഈ രംഗത്തിന്റെ ദൃശ്യാവിഷ്ക്കാരം ആണ്. അത് ഒരു സാധാരണ നാടകസങ്കേതം കൊണ്ട് ഒരിക്കലും പറ്റില്ല. മറിച്ച് കഥകളി/കൂടിയാട്ടസങ്കേതങ്ങൾ ഉപയോഗിച്ചാൽ ഒരു വിദഗ്ധനടനു കീർത്തി നേടാം.

# അഞ്ചാം അങ്കം: കാർമേഘാവൃതമായ ദിവസം

(ശേഷം ചാരുദത്തൻ ഇരുന്നുകൊണ്ട് പ്രവേശിക്കുന്നു. വിരഹമാണ് ഭാവം)

ചാരുദത്തൻ:(ആകാശത്തേയ്ക്ക് നോക്കി) അസമയത്ത് കാറും കോളും ഉരുണ്ടുകൂടുന്നു. നോക്കൂ. മയിലുകൾ പീലിനിവർത്തി നോക്കുന്നു. ഹംസങ്ങൾ ആകട്ടെ വേർപെടാൻ മടിയ്ക്കുന്നു. അസമയത്തുള്ള ഈ മഴക്കാർ ആകാശത്തെ എന്നപോലെ തന്നെ വിരഹികളുടെ മനസ്സിനെയും ആവരണം ചെയ്യുന്നു.
(മഴക്കാലത്ത് അരയന്നങ്ങൾ ഹിമാലയത്തിലെ മാനസസരോവരത്തിലെക്ക് തിരിച്ച് പോകും എന്ന് പറയപ്പെടുന്നു. മയിലിനു സന്തോഷമെങ്കിലും ഹംസങ്ങൾക്ക് അത് വിരഹമാണ്)
കൂടാതെ,

നനഞ്ഞ പോത്തുകളുടെ ഉദരം പോലെ കറുത്ത് ഇരുണ്ട് മിനുങ്ങുന്നതും മിന്നൽ വെളിച്ചം കൊണ്ട് മഞ്ഞപ്പട്ടുടുത്തും, കൂട്ടമായി പറക്കുന്ന വെള്ളക്കൊറ്റികൾ ആകുന്ന ശംഖും ചേർന്ന്, മറ്റൊരു വിഷ്ണുവിനെ പോലെ, ആകാശത്തെ ആക്രമിയ്ക്കാൻ തയ്യാറാകുന്ന മേഘങ്ങൾ ശോഭിയ്ക്കുന്നു.
(വാമനാവതാരം എടുത്ത വിഷ്ണുവിനോട് ആകാശത്തെ മേഘങ്ങളെ ഉപമിയ്ക്കുകയാണ്)
പിന്നേയും,

ശ്രീകൃഷ്ണനെ പോലെ ഇരുണ്ട് വെള്ളക്കൊറ്റിക്കൂട്ടങ്ങൾ ആകുന്ന ശംഖ് ധരിച്ച് മിന്നലാകുന്ന വസ്ത്രത്തെ ധരിച്ച മേഘങ്ങൾ, ചക്രധാരിയായ വിഷ്ണുവിനെ പോലെ വിഹായിസ്സിൽ കാണുമാറാകുന്നു.
(ആവർത്തനം ആണിത്)
അതും കൂടാതെ,
കീറിയ തുണിയിൽ നിന്നും തൂങ്ങുന്ന നൂൽക്കഷ്ണങ്ങൾ പോലെ, മേഘോദരത്തിൽ നിന്നും വീഴുന്ന വെള്ളിനൂലുകൾ(=മഴത്തുള്ളികൾ) മിന്നലൊളിയിൽ ഒരു നിമിഷം കണ്ടും പെട്ടെന്ന് തന്നെ അപ്രത്യക്ഷമായും കൊണ്ടിരിക്കുന്നു

പിന്നേയും,
ഇടയ്ക്ക് കൂടിനിൽക്കുന്ന ചകോരപ്പക്ഷികളെ പോലെയും, ഇടയ്ക്ക് കൊറ്റികളെ പോലെ പറന്നും, സമുദ്രത്തിലെ മത്സ്യങ്ങൾ ആമകൾ എന്നിവ പോലെ ചിന്നിച്ചിതറിയും (പാലാഴികടയുന്ന സമയത്തെന്നപോലെ), വളരെ പൊക്കമുള്ള മാളികകളെ പോലെയും, കാറ്റടിച്ച് ചിതറപ്പെട്ടനിലയിലും ഒന്ന് മറ്റൊന്നിനെ പിന്തുടരുന്നത് പോലേയും കാർമേഘങ്ങൾ നിറഞ്ഞ ആകാശം, പലവക ചിത്രപടങ്ങളെ പോലെ തോന്നിയ്ക്കുന്നു.

മേഘങ്ങൾ നിറഞ്ഞുണ്ടായ അന്ധകാരം നിമിത്തം ആകാശം ധൃതരാഷ്ട്രരുടെ മുഖം പോലെ ആയിരിക്കുന്നു.(കണ്ണില്ലാത്ത ധൃതരാഷ്ട്രരുടെ മുഖവും ചന്ദ്രനില്ലാത്ത ആകാശവും താരതമ്യം ചെയ്തിരിക്കുന്നു ഇവിടെ) സ്വശരീരമോർത്ത് അഹങ്കാരമൂർത്തികളായ മയിലുകൾ,

ദുര്യോധനനെപോലെ, ശബ്ദിച്ചുകൊണ്ടിരിക്കുന്നു.(ദുര്യോധനന്റെ സേനബലവും മയിലിന്റെ പീലിയും തുലനം ചെയ്തിരിക്കുന്നു) കുയിലുകളാകട്ടെ ചൂതിൽ തോറ്റ യുധിഷ്ഠിരനെപോലെ മൗനികളായിരിക്കുന്നു. (യുധിഷ്ത്തിരന്റെ ചൂതിൽ തോറ്റ അവസ്ഥയുമായി തുലനം ചെയ്തിരിക്കുന്നു) വർഷക്കാലത്ത് അനന്തവിഹായസ്സിൽ പറക്കുന്ന അരയന്നങ്ങൾ അജ്ഞാതവാസത്തിനു പോകുന്ന പാണ്ഡുപുത്രന്മാരെ ഓർമ്മിപ്പിക്കുന്നു. (ഹംസങ്ങൾ വർഷക്കാലത്ത് മാനസസരോവരത്തിലേക്ക് ദേശാടനം നടത്തുന്നത് പാണ്ഡവരുടെ അജ്ഞാതമാസമായി തുലനം ചെയ്തിരിക്കുന്നു.)

(ഓർത്തുകൊണ്ട്) വസന്തസേനയെ കാണാൻ മൈത്രേയനെ പറഞ്ഞയച്ചിട്ട് ഒരു പാട് നേരമായി. മൈത്രേയൻ മടങ്ങി വരുന്നതും കാണാനില്ല.

വിദൂഷകൻ: (പ്രവേശിച്ചുകൊണ്ട്) ഗണികയുടെ അത്യാർത്തിയും ലോഭവും അനാദരവും ഒന്ന് കാണേണ്ടതു തന്നെ! രത്നമാല വാങ്ങിയ്ക്കാനുള്ള വർത്തമാനം അല്ലാതെ മറ്റൊന്നും അവൾ മിണ്ടിയിട്ടില്ല. ഉപേക്ഷ കൂടാതെ അവൾ ആ രത്നമാല കൈക്കലാക്കി. ഇത്രയും സമ്പന്നയായിട്ടു കൂടെ അവൾ 'ആര്യ, മൈത്രേയ, അൽപ്പനേരം വിശ്രമിച്ചാലും. ഇതാ ഈ ശീതളപാനീയം കുടിയ്ക്കൂ' എന്നൊരു ഉപചാരവും കൂടെ ചെയ്തില്ല. അതിനാൽ ഇനി ഞാനവളെ തിരിഞ്ഞ് നോക്കുക കൂടെ ചെയ്യില്ല. ഹ! പഴമൊഴികൾ എത്ര ശരിയാണ്! പറയാറില്ലേ? "വിത്തില്ലാതെ താമര വിരിയില്ല", "വഞ്ചിക്കാത്ത കച്ചവടക്കാരില്ല" , "തട്ടാൻ തൊട്ടാൽ എട്ടിൽ ഒന്ന്" , "തല്ലില്ലാത്ത ഗ്രാമസഭ ഇല്ല", "ലോഭമില്ലാത്ത ഗണികയേയും കാണില്ല" ഇതൊക്കെ സത്യം തന്നെ. എന്റെ സുഹൃത്തിനോട് ഞാൻ പറയുന്നുണ്ട് ഈ ഗണികയുമായി ഇതിലധികം അടുക്കരുത് എന്ന്. (ചുറ്റിനടന്ന് കണ്ട്) ആഹാ, സുഹൃത്ത് ഇതാ ഈ കായ്കനിത്തോട്ടത്തിൽ ഇരിക്കുന്നു. (ചാരുദത്തന്റെ അടുത്ത് ചെന്ന്) സ്വസ്തി, മംഗളം ഭവിയ്ക്കട്ടെ..

ചാരുദത്തൻ: ഹായ് വന്നലോ എന്റെ പ്രിയമിത്രം മൈത്രേയൻ. സുഹൃത്തേ വരൂ ഇരിക്കൂ.
എന്തായി പോയ കാര്യം?

വിദൂഷകൻ: കാര്യം കുന്തമായി കുന്തസ്യ ആയി

ചാരുദത്തൻ:എന്ത്? അപ്പോ അവൾ ആ രത്നമാല സ്വീകരിച്ചില്ലേ?

വിദൂഷകൻ: അത് പ്രതീക്ഷിക്കണ്ടാ സുഹൃത്തേ. അവൾ വന്ദിച്ച് ആ രത്നമാല എടുത്തു വെച്ചു.

ചാരുദത്തൻ: പിന്നെന്താ സുഹൃത്തേ താങ്കൾ "കുന്തമായി" എന്ന് പറഞ്ഞത്?

വിദൂഷകൻ: എന്തുകൊണ്ട് അങ്ങനെ പറഞ്ഞുകൂട? പ്രത്യേകിച്ചും നമുക്ക് നഷ്ടപ്പെട്ടത് ഈ ഗൃഹത്തിന്റെ ഐശ്വര്യവും അഭിമാനവും എത്രയോ മടങ്ങ് വിലപിടിച്ചതുമായ ആ രത്നമാല ആരും അനുഭവിക്കാതെ കള്ളനാൽ മോഷ്ടിക്കപ്പെട്ട, വിശ്വാസത്താൽ നമ്മെ എൽപ്പിച്ചതാണെങ്കിലും, ഒരുകൂട്ടം സ്വർണ്ണപ്പണ്ടങ്ങൾക്ക് പകരം കൊടുത്താൽ, കുന്തം എന്നല്ലാതെ പിന്നെ എന്ത് പറയും?

ചാരുദത്തൻ: അങ്ങനെ അല്ല സുഹൃത്തേ. നമ്മെ വിശ്വാസത്തിൽ എടുത്തുകൊണ്ടാണ് അവൾ ന്യാസം(=വിശ്വാസത്താൽ ഏൽപ്പിച്ച വസ്തു, ഇവിടെ ആഭരണപ്പെട്ടി) നമ്മെ ഏൽപ്പിച്ചത്.

അതിനാൽ ആ വിശ്വാസം അതുമാത്രം കൊണ്ട് മാത്രം പകരം കൊടുത്ത രത്നമാലയുടെ മൂല്യം വസൂലായിരിക്കുന്നു.

വിദൂഷകൻ:നോക്കൂ സ്നേഹിതാ, എനിക്ക് മറ്റൊരു സങ്കടം കൂടെ പറയാനുണ്ട്. അവൾ അവളുടെ മുഖം വസ്ത്രംകൊണ്ട് മറച്ച് കണ്ണുകൊണ്ട് തോഴിയെ കാണിച്ച്, എന്നെ നോക്കി ചിരിച്ചു. ബ്രാഹ്മണനായിട്ടു കൂടെ ഞാൻ താങ്കളുടെ പാദങ്ങളിൽ ശിരസ്സുവെച്ച്, അവളുമായി ഉള്ള സംസർഗ്ഗം ഒഴിവാക്കാൻ അഭ്യർത്ഥിക്കുന്നു. അത്തരക്കാരുമായുള്ള ബന്ധം നമുക്ക് നാശമേ വരുത്തൂ. സുഹൃത്തേ, ഒരു ഗണിക, താങ്കളുടെ പാദുകങ്ങളിൽ പറ്റിപ്പിടിച്ചിരിക്കുന്ന മണൽത്തരി പോലെ ആണ്. കുടഞ്ഞ് കളഞ്ഞില്ലെങ്കിൽ പാദം ഉരസി വേദനിക്കും. മാത്രമല്ല സുഹൃത്തേ, ഗണിക, ആന, കായസ്ഥൻ, ഭിക്ഷക്കാരൻ, ശഠൻ, കഴുത എന്നിവയുള്ളിടത്ത് ദുഷ്ടനും കൂടെ വസിയ്ക്കില്ല. (കായസ്ഥൻ=ഇത് ഇന്ത്യയിലെ ഒരു ജാതി ആണ്. ഈ ജാതിയിൽ ഉള്ളവർ വിദ്യ അഭ്യസിച്ചവരും സർക്കാർ രേഖകൾ സൂക്ഷിക്കുക, കണക്ക് സൂക്ഷിക്കുക തുടങ്ങി ഭരണപരമായ അഡ്മിനിസ്ട്രേറ്റീവ് ജോലികളിൽ ഏർപ്പെടുന്നവരാണ്.)

ചാരുദത്തൻ: നോക്കൂ സുഹൃത്തേ ഈ അവസ്ഥയിൽ ഇങ്ങനെ പറയുന്നതിന്റെ ആവശ്യമില്ല. എന്റെ നിർധനാവസ്ഥ വേശ്യാസംസർഗ്ഗം ദൂരീകരിച്ചിരിക്കുന്നു. കുതിര വേഗം ഓടാൻ ശ്രമിക്കുന്നുണ്ട് പക്ഷെ ശാരീരികക്ഷീണം കൊണ്ട് ഓടാൻ പറ്റുന്നില്ല. ഇതുപോലെ മനുഷ്യന്റെ ചഞ്ചലമായ മനസ്സ് എല്ലാസ്ഥലത്തേക്കും സഞ്ചരിയ്ക്കുന്നുണ്ട്. പക്ഷെ ഒന്നും സഫലമാകാതെ അത് പരിക്ഷീണിതനനായി നിരാശനായി തിരിച്ച് അവനവനിൽ തന്നെ എത്തി ചേരുന്നു.
ഇതും കൂടെ, സുഹൃത്തേ, ധനമുള്ളവർക്കുള്ളതാണ് കാന്തമാർ. കാരണം സമ്പത്ത് എവിടെ ഉണ്ടോ മദിരാക്ഷി അവിടെ ഉണ്ട്. (സ്വഗതം) അല്ല, ഗുണം കൊണ്ട് സ്വന്തമാക്കാൻ യോഗ്യയാണവൾ. (ഉറക്കെ) എന്റെ ദാരിദ്ര്യം കാരണം തന്നെ ഗണിക എന്നെ വിട്ടൊഴിയും. എനിക്ക് സമ്പത്തില്ല അതിനാൽ എനിക്ക് ഗണികയുടെ കൈ പിടിക്കാനുള്ള അവസരവും ഇല്ല.

വിദൂഷകൻ: (വ്യാകുലനായി താഴെ നോക്കി സ്വയം) സുഹൃത്ത് മേൽപ്പോട്ട് നോക്കി ദീർഘനിസ്വ്വാസം വിടുന്നത് കണ്ടാൽ, വെളുക്കാൻ തേച്ചത് പാണ്ടായത്പോലെ ഉണ്ട്. ഞാൻ സുഹൃത്തിനെ അവളിൽ നിന്ന് എത്രത്തോളം പിന്തിരിപ്പിക്കാൻ ശ്രമിക്കുന്നുവോ അത്രത്തോളം സുഹൃത്ത് അവളുടെ വേർപാടിൽ ദുഃഖിക്കുന്നു. കാമികളുടെ മനസ്സ് വിപരീതം തന്നെ എപ്പോഴും. (ഉറക്കെ) പിന്നെ സ്നേഹിതാ, അവൾ എന്നോട്, അവൾ ഇന്ന് വൈകുന്നേരം ഇവിടെ വരുമെന്ന് താങ്കളോട് പറയാനായി ഏൽപ്പിച്ചിട്ടുണ്ട്. എനിക്ക് തോന്നുന്നത് അവൾക്ക് ആ രത്നമാലകൊണ്ട് സന്തോഷമായില്ല എന്നതാണ്. അതുകൂടാതെ മറ്റെന്തെങ്കിലും കിട്ടുമോ എന്ന് നോക്കാനാകും അവൾ വരുന്നത്.

ചാരുദത്തൻ: വരട്ടെ.. വരട്ടെ. അവൾ വന്നോട്ടെ സുഹൃത്തെ. അവൾ സന്തുഷ്ടയായി മടങ്ങിപ്പോകും.

(കുംഭിലകൻ പ്രവേശിക്കുന്നു)

കുംഭിലകൻ: മാളോരെ, മഴപെയ്യും തോറും ഞാൻ നനയുന്നു. കുളിർകാറ്റ് ഏൽക്കുംതോറും ഞാൻ തണുത്ത് വിറയ്ക്കുന്നു.
ചിരിച്ചുകൊണ്ട്

ഏഴുതുളകളുള്ള ഓടക്കുഴൽ മധുരമായി വായിക്കുന്നു. ഏഴുതന്ത്രികളുള്ള വീണ ഞാൻ മീട്ടുന്നു. കഴുതയെ പോലെ ഞാൻ പാടുന്നു.ഗാനമികവിൽ എന്റെ ഒപ്പം ഏത് ഗന്ധർവനോ ഏത് നാരദനോ എത്തുമോ? (എന്ന് വെച്ചാൽ ആരും ഒപ്പം എത്തില്ല എന്നർത്ഥം)
“കുംഭിലക നീ ചെന്ന് ആര്യ ചാരുദത്തനോട് ഞാൻ വരുന്നുണ്ടെന്ന് പറയൂ“ എന്ന് ആര്യ വസന്തസേന എന്നോട് കൽപ്പിച്ചു. അതിനാൽ ഞാൻ ചാരുദത്തന്റെ വീട്ടിലേയ്ക്ക് പോകുന്നു. ഇതാ ചാരുദത്തൻ തന്റെ വൃക്ഷത്തോപ്പിൽ ഇരിക്കുന്നു. ഓ! ഒപ്പം ആ ദുഷ്ടവടുകന്റെ സന്തതിയുമുണ്ട്. അവരുടെ സമീപം ചെല്ലട്ടെ. എന്ത്? തോട്ടത്തിന്റെ വാതിൽ അടച്ചിരിക്കുന്നുവോ? വഴിയുണ്ട്. ഞാൻ ആ ദുഷ്ടവടുകനു സൂചന കൊടുത്ത് നോക്കട്ടെ. (ഇതും പറഞ്ഞ് മണ്ണുകട്ട എടുത്ത് മൈത്രേയനെ എറിയുന്നു)

വിദൂഷകൻ: ആരാ എന്നെ എറിയുന്നത്? ഞാനെന്താ വേലിക്കപ്പുറത്തെ ഫലവൃക്ഷമോ?

ചാരുദത്തൻ: ഉദ്യാനമാളികയുടെ മുകളിൽ നിന്നും പ്രാവുകൾ വീഴ്ത്തിയതാവാം.

വിദൂഷകൻ: ഒഹോ ദാസീപുത്രന്മാരെ, പ്രാവുകളെ ഇപ്പോ കാണിച്ച് തരാം. നിൽക്കവിടെ. ഈ വടികോണ്ട് മാങ്ങ എറിഞ്ഞു വീഴ്ത്തുന്നത് പോലെ നിങ്ങളെ ഞാൻ എറിഞ്ഞ് വീഴ്ത്തും. (ഇതും പറഞ്ഞ് വടികൊണ്ട് പ്രാവുകളെ ഓടിയ്ക്കാൻ ചെല്ലുന്നു)

ചാരുദത്തൻ: (മൈത്രേയന്റെ പൂണൂലിൽ പിടിച്ച് നിർത്തി) ഇവിടെ ഇരിക്കു. ആ പ്രാവുകളെ ഇണകളുടെ ഒപ്പം വിടൂ.. പാവങ്ങളല്ലേ?

കുംഭിലകൻ: ദുഷ്ടവടുകൻ പ്രാവുകളെ കാണുന്നു. എന്നെ കാണുന്നില്ല. എന്നാൽ ഒന്നുകൂടെ എറിയുക തന്നെ. (അപ്രകാരം ചെയ്യുന്നു.)

വിദൂഷകൻ: (നാലുചുറ്റും നോക്കി, കുംഭിലകനെ കണ്ട്) എന്ത് കുംഭിലകനോ? എന്താ◌ാവനിവിടെ എന്ന് ചെന്ന് നോക്കട്ടെ (സമീപം ചെന്ന്) കുംഭിലകാ, വരൂ നിനക്ക് സ്വാഗതം.

കുംഭിലകൻ: (പ്രവേശിച്ച്) ആര്യ, നമസ്കാരം വന്ദനം.

വിദൂഷകൻ: നീ ഈ കാറ്റിലും മഴയിലും ഇരുട്ടത്ത് ഇവിടെ വന്നതെന്തിനാ?

കുംഭിലകൻ: ഇതാ അവൾ.

വിദൂഷകൻ: അവളോ? ഏതവൾ?

കുംഭിലകൻ: അവൾ ഇതാ.

വിദൂഷകൻ: എടാ ദാസീപുത്ര, വരൾച്ചകാലത്ത് യാചകരെന്നപോലെ നീഎന്താണ് അവളിതാ ഇതാ അവൾ എന്ന് ഒച്ചയിടുന്നത്?

കുംഭിലകൻ: പോടാ, ഇന്ദ്രോത്സവത്തിൽ കാക്കയെ പോലെ നീയുമെന്താ “കാ കാ”എന്ന് പറയുന്നത്? (സംസ്കൃതത്തിൽ കാ എന്ന് വെച്ചാൽ ഏതവൾ എന്നർത്ഥം)

വിദൂഷകൻ: എന്നാൽ പറയെടോ.

കുംഭിലകൻ:(സ്വഗതം) ഇവനെ ഒന്ന് കളിപ്പിയ്ക്കുക തന്നെ (ഉറക്കെ) ഞാൻ ചോദ്യം ചോദിക്കാം. നീ ഉത്തരം പറയണം.

വിദൂഷകൻ: എടാ നിന്നെ ഞാൻ തലയിൽ ചവിട്ടും. (വേഗം ഉത്തരം പറഞ്ഞ് തോൽപ്പിക്കുമെന്ന അർത്ഥത്തിൽ)

കുംഭിലകൻ: ഏത് കാലത്താണ് മാവ് പൂക്കുക?

വിദൂഷകൻ: എടാ ദാസീപുത്രാ വേനൽക്കാലത്ത്.

കുംഭിലകൻ:(ചിരിച്ചുകൊണ്ട്) തെറ്റ്. ഉത്തരം ശരിയല്ല.

വിദൂഷകൻ:(സ്വഗതം) ങ്ഹേ? തെറ്റിയോ? (ആലോചിച്ച്) ശരി ആര്യ ചാരുദത്തനോട് ചെന്ന് ചോദിക്കാം. (ഉറക്കെ) ഒരു നിമിഷം നിൽക്ക്. (ചാരുദത്തന്റെ അടുത്ത് ചെന്ന്) സ്നേഹിതാ, ഏത് കാലത്താണ് മാവ് പൂക്കുക?
ചാരുദത്തൻ: വസന്തകാലത്ത്.

വിദൂഷകൻ:(കുംഭിലകന്റെ സമീപം ചെന്ന്) വിഡ്ഢീ, വസന്തകാലത്ത്.

കുംഭിലകൻ: ശരി എന്നാൽ മറ്റൊരു ചോദ്യം. അത്യധികം സമ്പത്തുള്ള ഗ്രാമത്തെ ആരു രക്ഷിക്കും?

വിദൂഷകൻ: കാവൽക്കാർ രക്ഷിക്കും

കുംഭിലകൻ: (ചിരിച്ചുകൊണ്ട്) തെറ്റി ഇതും തെറ്റി.

വിദൂഷകൻ: സംശയമായല്ലൊ. (ആലോചിച്ച്) ചാരുദത്തനോട് ചോദിക്കുക തന്നെ. (ചാരുദത്തനോട് ചെന്ന് പിന്നേയും ചോദിക്കുന്നു)

ചാരുദത്തൻ: സ്നേഹിതാ, സേനയാണ് രക്ഷിക്കുക.

വിദൂഷകൻ: (കുംഭിലകന്റെ അടുത്ത് ചെന്ന്) എടാ തെണ്ടീ, സേന

കുംഭിലകൻ: എന്നാൽ രണ്ടും കൂടിചേർത്ത് പറയ്

വിദൂഷകൻ: സേന വസന്തം

കുംഭിലകൻ: എടാ പൊട്ടാ പദങ്ങൾ തിരിച്ച് പറയ്

വിദൂഷകൻ: (കാലിൽ തിരിഞ്ഞ് നിന്ന്) സേന വസന്തം

കുംഭിലകൻ: എടാ വിഡ്ഢി ബ്രാഹ്മണാ, നിന്നോട് തിരിഞ്ഞ് നിന്ന് പറയാനല്ല പറഞ്ഞത്. അക്ഷരങ്ങൾ തിരിച്ച് പറയാനാണ് പറഞ്ഞത്.

വിദൂഷകൻ:(ശരിയ്ക്ക് നിന്ന്) സേനവസന്തം

കുംഭിലകൻ: എടാ പൊട്ടാ, വാക്കുകൾ തിരിച്ച് പറയ്

വിദൂഷകൻ: (ആലോചിച്ച്) വസന്തസേന

കുംഭിലകൻ: ശരി തന്നെ. അവളിതാ വന്നിരിയ്ക്കുന്നു.

വിദൂഷകൻ: ഓഹ്! എന്നാൽ ചാരുദത്തനോട് ചെന്ന് പറയുക തന്നെ. (സമീപം ചെന്ന്) അല്ലയോ ചാരുദത്താ, ധനിക വന്നിരിയ്ക്കുന്നു.

ചാരുദത്തൻ: നമ്മുടെ ഗൃഹത്തിൽ ധനിക എവിടെ?

വിദൂഷകൻ: ഗൃഹത്തിൽ ഇല്ലെങ്കിൽ വാതിൽക്കൽ വന്നിരിയ്ക്കുന്നു. വസന്തസേന വന്നിരിയ്ക്കുന്നു.

ചാരുദത്തൻ: സ്നേഹിതാ കളിയാക്കരുത്.

വിദൂഷകൻ: ഞാൻ പറയുന്നത് വിശ്വസിക്കുന്നില്ലെങ്കിൽ കുംഭിലകനോട് ചോദിയ്ക്കൂ. എടാ കുംഭിലകാ ഇവിടെ വാ.

കുംഭിലകൻ:(അടുത്ത് ചെന്ന്) ആര്യ, പ്രണാമം.

ചാരുദത്തൻ: സ്വാഗതം കുംഭിലകാ. ശരിയ്ക്കും വസന്തസേന വന്നിട്ടുണ്ടോ?

കുംഭിലകൻ: ഉവ്വ്. വസന്തസേന എത്തിയിട്ടുണ്ട്.

ചാരുദത്തൻ:(സന്തോഷത്തോടെ) ഭദ്ര, പ്രിയവചനങ്ങൾ ഞാൻ ഒരിക്കലും നിഷ്ഫലമാക്കിയിട്ടില്ല. (പ്രിയമുള്ള വാർത്തകൾ അറിയിച്ചാൽ അറിയിക്കുന്നവന് ഒരിക്കലും സമ്മാനം കൊടുക്കാതെ ഇരുന്നിട്ടില്ലെന്നർത്ഥം) അതിനാൽ ഈ പാരിതോഷികം സ്വീകരിയ്ക്കൂ. (എന്ന് പറഞ്ഞ് ഉത്തരീയം നൽകുന്നു)

കുംഭിലകൻ: (വാങ്ങി വന്ദിച്ച് സന്തോഷത്തോടെ) എന്നാൽ ആര്യ വസന്തസേനയെ അറിയിക്കട്ടെ. (എന്ന് പറഞ്ഞ് പോകുന്നു)

വിദൂഷകൻ:ഇങ്ങനെ കാറ്റും കോളും ഉള്ള ദിവസം അവൾ എന്തിനാണ് വന്നത് എന്നറിയാമോ?

ചാരുദത്തൻ: സത്യത്തിൽ ആഗമനോദ്ദേശം എനിക്ക് മനസ്സിലായില്ല സുഹൃത്തേ

വിദൂഷകൻ: എനിക്കറിയാം .അങ്ങ് കൊടുത്ത ആ രത്നമാല വിലയില്ലാത്തതായി അവൾ കരുതുന്നു. ആ സ്വർണ്ണാഭരണപ്പെട്ടി കൂടുതൽ വിലയുള്ളതായും അവൾ കരുതുന്നു. അതിനാൽ അങ്ങ് കൊടുത്തതിൽ അവൾ തൃപ്തയല്ല. കൂടുതൽ എന്തെങ്കിലും കിട്ടുമോ എന്ന് നോക്കാനായാണ് അവൾ വരുന്നത്.

ചാരുദത്തൻ: (സ്വഗതം) അവൾ സന്തോഷത്തോടെ മടങ്ങും.

(ഇതിനുശേഷം ഉജ്ജ്വലമായ അഭിസാരികവേഷത്തിൽ ഉത്കണ്ഠാകുലയായി പ്രേമാനുരാഗിണിയായ വസന്തസേന, കുടപിടിയ്ക്കുന്ന ഒരു ഭൃത്യയും മറ്റൊരു സേവകനുമായി (വിടൻ) പ്രവേശിക്കുന്നു.
(ഒരു സ്ത്രീ അവളുടെ കാമുകനെ കാണാൻ എങ്ങനെ ഒക്കെ അണിഞ്ഞൊരുങ്ങി പുറപ്പെടുമോ അതുപോലെ എന്ന് ചുരുക്കം.)

വിടൻ:(വസന്തസേനയെ ഉദ്ദേശിച്ച്) രതിഅരങ്ങിലേക്ക് ലജ്ജയോടെ, പ്രണയികൾക്ക് ഉചിതമായ എല്ലാവങ്ങളോടെയും പ്രിയരോട്ടുകൂടെ അനുഗതയാകുന്ന ഇവൾ, ഈ വസന്തസേന, പദ്മത്തിൽ വസിക്കാത്ത ലക്ഷ്മി തന്നെ.(ലക്ഷ്മീദേവിയുടെ ഇരിപ്പിടമാണല്ലൊ താമര). ഇവൾ കാമദേവന്റെ മേന്മയേറിയ അസ്ത്രം തന്നെ. അതിനാൽ ഇവൾ കുലവധുക്കളുടെ ശോകകാരണവും കാമവൃക്ഷത്തിന്റെ മധുരഫലവും ആകുന്നു.

നോക്കൂ നോക്കൂ വസന്തസേനേ,
വിയോഗിനികളായ സ്ത്രീകളുടെ തുടിയ്ക്കുന്ന ഹൃദയം പോലെ പർവ്വതശൃംഗങ്ങളിൽ മേഘങ്ങൾ ഗർജ്ജിയ്ക്കുന്നു. ആ മേഘഗർജ്ജനം കേട്ട് മയിലുകൾ പീലിനിവർത്തി ആടുമ്പോൾ കാറ്റ് വീശുന്നു.
ഇതുംകൂടെ,
മഴത്തുള്ളികൾ ഏറ്റ് മണ്ണിൽനിന്ന് ഉയർന്ന തവളകൾ മഴവെള്ളം കുടിയ്ക്കുന്നു. കാമാതുരയായി മയിലുകൾ ശബ്ദിയ്ക്കുന്നു. കദംബവൃക്ഷങ്ങൾ ഫലങ്ങൾ നിറഞ്ഞ് ശോഭിക്കുന്നു. കുലംകുത്തികൾക്കിടയിലെ സംന്യാസിയെ പോലെ മേഘങ്ങൾക്കിടയിൽ ചന്ദ്രൻ ശോഭിയ്ക്കുന്നു. നീചകുലത്തിൽ പിറന്ന സ്ത്രീയെ പോലെ മിന്നൽ പലസ്ഥലങ്ങളിൽ നിന്നും ഒളിവീശുന്നു.

വസന്തസേന: ഹാ! മഹാനുഭാവാ! അങ്ങ് പറഞ്ഞത് ശരി തന്നെ. കാരണം:
വിഡ്ഢീ വസന്തസേനേ, ഘനപയോധരങ്ങൾ ഉള്ള എന്നെപോലെ കാന്തനെ പരിരംഭണം നീയും ചെയ്യുകയോ? എന്നിപ്രകാരമുള്ള മേഘഗർജ്ജനം കൊണ്ട് ഈ രാത്രി, സപത്നിയെ പോലെ, എന്നെ പിന്നേയും പിന്നേയും വഴി തടസ്സപ്പെടുത്തുന്നു.
(ഇവിടെ വസന്തസേന മേഘങ്ങളേയും ചന്ദ്രനേയും നോക്കി പറയുകയാണ്. അവനവനെ തന്നെ മറ്റുപ്രകൃതി ബിംബങ്ങളിൽ കാണുകയാണ്.രാത്രിയിലെ മേഘങ്ങൾ സ്വന്തം മുലകളായും ചന്ദ്രനെ കാമുകൻ ചാരുദത്തനായും താരതമ്യപ്പെടുത്തുകയാണ് അവൾ. പയോധരം എന്നതിനു മേഘം എന്നും മുലകൾ എന്നും അർത്ഥമുണ്ട്. ചന്ദ്രനെ ഇടയ്ക്ക് മറയ്ക്കുന്ന മേഘങ്ങൾ ഓർക്കുക. രാത്രി മഴയും ഇരുട്ടും കാരണം അവൾക്ക് പെട്ടെന്ന് ചാരുദത്തന്റെ ഗൃഹത്തിൽ എത്താൻ പറ്റുന്നില്ല.)

വിടൻ: അത് വളരെ ശരി. ഈ രാത്രിയെ നീ ശാസിച്ചോളൂ. പരിഹസിച്ചോളൂ.

വസന്തസേന: പെൺമനസ്സ് അറിയാത്തവരെ ശാസിച്ചിട്ടെന്ത് കാര്യം? മഹാനുഭാവ, നോക്കൂ: മേഘങ്ങൾ വർഷിക്കും ഗർജ്ജിക്കും മിന്നൽപിണർ ഉണ്ടാക്കും. പക്ഷെ കാമുകനൊത്ത് രമിയ്ക്കാൻ തയ്യാറായ സ്ത്രീജനങ്ങൾ ഇവയെ ഒന്നും കണക്കാക്കില്ല.

വിടൻ: പക്ഷെ വസന്തസേനേ, ഇതാ മറ്റൊരു മേഘം:
ശരസമാനയമായ നീർത്തുള്ളികൾ അടങ്ങിയ, സൈന്യഗർജ്ജനം പോലെ ഉള്ള ഇടിമുഴക്കം അടങ്ങിയ, മിന്നൽ പതാക ഏന്തിയ ആ മേഘം, തന്നിൽ താണ ശൗര്യഗുണമുള്ള ശത്രുനഗരമദ്ധ്യത്തിലെ രാജാവിനെ പോലെ ആകാശത്തിൽ വിളങ്ങുന്ന ചന്ദ്രന്റെ കിരണങ്ങളെ അപഹരിയ്ക്കുന്നു.

വസന്തസേന: ശരി തന്നെ. ശരി തന്നെ. അതിൽ കൂടുതൽ:
ആനയെ പോലെ കറുത്ത വലിയവയറോട്ടുകൂടിയ മിന്നൽലൊളിയോടെ പെയ്തിറങ്ങുന്ന മേഘം വിരഹിണികളുടെ മനസ്സിനെ മുറിവേൽപ്പിക്കുന്നു. ഹാ ഹാ അപ്പോൾ പ്രവാസിഭർത്താക്കന്മാരുടെ വിരഹിണികളെ വധിയ്ക്കുന്ന സമയത്തുയരുന്ന പടഹധ്വനി പോലെ,  മഴ മഴ എന്ന് ശബ്ദിച്ച് ഈ ക്രൗഞ്ചപ്പക്ഷികൾ എന്റെ മുറിഞ്ഞ ഹൃദയത്തിൽ ഉപ്പ് തേക്കുന്നു.

വിടൻ: അത് ശരി തന്നെ. വസന്തസേന ഇതു നോക്കൂ:
ക്രൗഞ്ചക്കൂട്ടങ്ങളെ കൊണ്ട് തലപ്പാവ് കെട്ടി മിന്നൽ പിണർ കൊണ്ട് ചാമരം വീശി നിൽക്കുന്ന ആകാശത്തെ ഒരു മദയാനപോലെ ആക്കിമാറ്റാൻ ഇതാ മറ്റൊരു മേഘം.

വസന്തസേന: മഹാനുഭാവാ, കാണൂ കാണൂ
തമാലവൃക്ഷങ്ങളുടെ നനഞ്ഞ് കറുത്ത് മലിനമായ ഇലകളെ പോലെ ഇരിയ്ക്കുന്ന ഈ മേഘങ്ങൾ ആകാശത്തിൽ സൂര്യനില്ലാതാക്കി മാറ്റിയിരിക്കുന്നു. മഴധാര വീണ് മൺപുറ്റുകൾ ശരങ്ങളേറ്റ ആനകളെ പോലെ വീഴുന്നു. മിന്നൽക്കൊടി, കൊട്ടാരങ്ങളിലെ സഞ്ചരിക്കുന്ന സ്വർണ്ണദീപങ്ങൾ പോലെ ആകപ്പെട്ടിരിക്കുന്നു. (ഒരിക്കൽ ഒരു ഭാഗത്ത് മിന്നൽ വീശി അവിടം ദൃശ്യമാവുന്നു, മറ്റൊരിക്കൽ മറ്റൊരു ഭാഗത്ത് ആണ് മിന്നൽ വീശുന്നത്. അപ്പോൾ അവിടമാണ് ദൃശ്യമാകുന്നത്) ദുർബലനായ ഭർത്താവുള്ള വനിതയെ പോലെ ചന്ദ്രൻ, മേഘങ്ങളെക്കൊണ്ട് ബലമായി മോഷ്ടിക്കപ്പെടുന്നു. (മറക്കപ്പെടുന്നു)

വിടൻ: വസന്തസേനേ.. മറ്റൊന്ന് നോക്കൂ:
മിന്നലൊളികൊണ്ട് അരഞ്ഞാണം കെട്ടി അന്യോന്യം മത്സരിക്കുന്ന ആനകളെ പോലെ ജല നിറഞ്ഞ മേഘങ്ങൾ, ഇന്ദ്രന്റെ ആജ്ഞ അനുസരിക്കുന്ന പോലെ, ഭൂമിയെ വെള്ളിനൂൽകുകളെക്കൊണ്ട് ബന്ധിച്ച് മുകളിലേക്ക് കൊണ്ട് പോകുന്നു. (ആകാശത്ത് നിന്ന് മഴ ധാരധാരയായി പെയ്തുകൊണ്ടിരിക്കുന്നു. അപ്പോൾ ആകാശവും ഭൂമിയും തമ്മിൽ മഴനൂലുകൾ കൊണ്ട് ബന്ധിച്ച പോലെ തോന്നുന്നു)

വേറൊന്ന് കാണൂ,
പ്രചണ്ഡമാരുതനേറ്റ മഹിഷക്കൂട്ടങ്ങളെ പോലെ കറുത്ത, മിന്നൊളിയ്ക്കൊപ്പം അന്തരീക്ഷത്തിൽ, ഇളകിമറിയുന്ന സമുദ്രത്തെ പോലെ അവിടമിവിടമായി സഞ്ചരിക്കുന്ന മേഘക്കൂട്ടങ്ങൾ

മണിമയബാണങ്ങളെ പോലെ ധാരധാരയായി ഇറങ്ങുന്ന മഴ കൊണ്ട് മണമിയലുന്ന പുതു പുല്ലുകൾ നിറഞ്ഞ ഭൂമിയെ ഛിന്നഭിന്നമാക്കുന്നു.

വസന്തസേന: മഹാനുഭാവ, അത് മാത്രമല്ല. ഇത് നോക്കൂ മറ്റൊന്ന്:
മയിലുകളുടെ വാ വാ എന്നുള്ള മധുരവിളികളാൽ ആകർഷിക്കപ്പെട്ട ക്രൗഞ്ചക്കൂട്ടങ്ങൾ അതിവേഗത്തിൽ ആകാശത്തിലേയ്ക്ക് പറന്ന് ഉയർന്ന് ആലിംഗനം ചെയ്യപ്പെട്ട, താമരയെ പിരിയുന്ന ഹംസങ്ങളുടെ ഉദ്വേഗത്തോടെ നോക്കുന്ന (വർഷകാലത്ത് ഹംസങ്ങൾ താമരയെ വിട്ട് മാനസസരോവരത്തിലേയ്ക്ക് പോകും എന്ന് സങ്കൽപ്പം. അപ്പോൾ ഹംസങ്ങൾ മേഘങ്ങളെ അനിഷ്ടത്തോടു കൂടെ നോക്കും) മറ്റൊരു മേഘം എല്ലാം ദിശകളേയും കണ്മഷിപോലെ കറുപ്പിച്ച് ഉയർന്നുകൊണ്ടിരിക്കുന്നു.

വിടൻ: എന്നാലിതുകൂടെ,
ആരുടെ താമരരൂപമുള്ള കണ്ണുകൾ കൂമ്പിച്ചുവോ, ആരിൽ ദിനരാത്രങ്ങൾ തമ്മിലുള്ള വ്യത്യാസം അറിയാനുള്ള ജ്ഞാനം ഇല്ലാതെ പോയോ, ആരിൽ മിന്നൽപ്പിണരുകൊണ്ട് അന്ധകാരത്തെ ചില നേരങ്ങളിൽ കാണുന്നുവോ മറ്റ് ചില നേരങ്ങളിൽ കാണാതിരിക്കുന്നുവോ, ആരിൽ സർവ്വദിശകളിലേക്കും തിരിഞ്ഞിരുക്കുന്ന മുഖം മറയ്ക്കപ്പെട്ടിരിക്കുന്നുവോ, ആരാണ് മേഘങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതി ചെയ്യുന്നത്, ആരാണ് വിശാലരൂപങ്ങളുള്ള മേഘങ്ങളുടെ വാസകേന്ദ്രമായ ആകാശത്തിൽ അനവധി മേഘരൂപമായ കുടകളെക്കൊണ്ട് മൂടപ്പെട്ടിരിക്കുന്നത് അങ്ങനെയുള്ള ഈ ജഗത്ത് ഇപ്പോൾ നിശ്ചേഷ്ടമായി ഉറങ്ങുകയാണ്.

വസന്തസേന: മഹാനുഭാവ, അങ്ങിനെ തന്നെ... നോക്കൂ ഇത് നോക്കൂ.
ദുർജ്ജനങ്ങൾക്ക് ഉപകാരം ചെയ്തുപോലെ താരഗണങ്ങൾ ആകാശത്ത് അലിഞ്ഞ് അപ്രത്യക്ഷമായിരിക്കുന്നു. ഭർത്താവില്ലാത്ത സ്ത്രീകളെ പോലെ, ദിക്കുകൾ എല്ലാം തന്നെ ശോഭാരഹിതമായിരിക്കുന്നു. ദേവേന്ദ്രന്റെ വജ്രായുധം കണ്ട് ഭയന്നലിഞ്ഞ് മേഘങ്ങൾ ദ്രവരൂപത്തിൽ (വെള്ളമായി) വീഴുകയാണെന്ന് തോന്നുന്നു.

അത് മാത്രമല്ല,
മേഘങ്ങൾ (ചിലസമയം) മുകളിലേക്ക് ഉയരുന്നു, (ചിലസമയം) താഴേക്ക് വരുന്നു, (മറ്റ് ചിലപ്പോൾ) വർഷിക്കുന്നു, (ഇനിയും ചിലപ്പോൾ) ഗർജ്ജിക്കുന്നു, (അതുംകൂടാതെ ചിലപ്പോൾ) അന്ധകാരം സൃഷ്ടിക്കുന്നു. ആദ്യമായി സമ്പത്ത് ആർജ്ജിയ്ക്കുന്ന പുരുഷന്മാരെ പോലെ, മേഘങ്ങൾ വിവിധ തരത്തിലുള്ള രൂപങ്ങളെ ധരിക്കുന്നു.

വിടൻ: ഇതും കൂട്ടാം,
ആകാശം, മിന്നൽപ്പിണരുകൊണ്ട് ജ്വലിക്കുന്നു. ക്രൗഞ്ചക്കൂട്ടങ്ങളെ കൊണ്ട് ചിരിയ്ക്കുന്നു. ജലധാരകൾ ആകുന്ന അസ്ത്രങ്ങൾ വർഷിക്കുന്ന ഇന്ദ്രധനുസ്സിനെ പോലെ പലഗതികളിൽ (മഴവില്ല് ഇടയ്ക്ക് ഇടയ്ക്ക് ഗതി മാറുന്നത് ഓർക്കുക) കാണപ്പെടുന്നു. വജ്രായുധത്തിന്റെ ശബ്ദം പോലെ ഗർജ്ജിക്കുന്നു. ചലിക്കുന്ന വായുവിനാൽ നാലുദിക്കിലും സഞ്ചരിക്കുന്നു. സർപ്പങ്ങളെ പോലെ കറുത്തമേഘങ്ങൾ കൊണ്ട് സാന്ദ്രമായിരിക്കുന്നു. (ആകാശത്തിൽ കറുത്തിരുണ്ട മേഘങ്ങളും മിന്നലും ഇടിമുഴക്കവും കാറ്റും നിറഞ്ഞിരിക്കുന്നു എന്നർത്ഥം)

വസന്തസേന:

ഹേ, ജലത്തെ ധരിക്കുന്നവനേ (മേഘമേ), നീ ലജ്ജയില്ലാത്തവനാണ്. കാരണം പ്രേമിയുടെ (ചാരുദത്തന്റെ) സമീപം ഗമിക്കുന്ന എന്നെ (വസന്തസേനയെ) ഗർജ്ജനം കൊണ്ട് ഭീഷണിപ്പെടുത്തി ജലധാരപോലെയുള്ള കൈകൾ കൊണ്ട് പീഡിപ്പിയ്ക്കുകയും ചെയ്യുന്നു

അല്ലയോ ദേവേന്ദ്രാ! ഞാൻ നിന്നിൽ രതിയാസക്ത ആയിരുന്നുവോ? പിന്നെ എന്തിനീ മേഘഗർജ്ജനങ്ങൾ? പ്രിയനെ പ്രാപിയ്ക്കാനുള്ള എന്റെ വഴി നീ ജലധാരകളെ കൊണ്ട് പ്രതിരോധിയ്ക്കുന്നത് ശരിയല്ല.
മാത്രമല്ല,
ഹേ ഇന്ദ്രാ, അഹല്യയെ പ്രാപിയ്ക്കാനായി നീ എപ്രകാരം ഞാൻ ഗൗതമനെന്ന് അസത്യം പറഞ്ഞുവോ അപ്രകാരം എന്റെ ദുഃഖം കണ്ടറിഞ്ഞ് മേഘങ്ങളെ നീ പിൻവലിച്ചാലും.(രതിസുഖത്തിനുവേണ്ടി എന്തും ചെയ്യുന്നവനാണ് ദേവേന്ദ്രൻ. ഇന്ദ്രനറിയാം രതിമോഹിച്ചാലുള്ള ദുഃഖം. അതേ രതിമോഹവുമായി ആണ് വസന്തസേന കാമുകസമീപം പോകുന്നത്. അപ്പോൾ ഇന്ദ്രനു വസന്തസേനയുടെ മനസ്സ് അറിയാമല്ലോ. വിദുഷിയാണ് വസന്തസേന ഗണികയെങ്കിലും)
തീർന്നില്ല,
ഹേ ഇന്ദ്ര! ഗർജ്ജിയ്ക്കൂ, വർഷിക്കൂ, ആയിരം അശിനിപാതം വീഴ്ത്തൂ.. പക്ഷെ പ്രേമിയെപ്രതി യാത്രയാകുന്ന സ്ത്രീയെ തടസ്സപ്പെടുത്താൻ നിനക്കാവില്ല തന്നെ.
മേഘങ്ങളേ, ഗർജ്ജിയ്ക്കുന്നവർ നിഷ്ഠുര പുരുഷന്മാരെ പോലെ ആകുന്നു. ഹേ മിന്നൽക്കൊടിയേ, സ്ത്രീയായ നീ (സ്ത്രീയിട്ടും), പ്രേമാതുരസ്ത്രീയുടെ ദുഃഖം അറിയുന്നില്ലേ?

വിടൻ: ഭവതി മിന്നൽക്കൊടിയെ ശകാരിക്കുന്നത് നിർത്തൂ. അത് ഭവതിയുടെ ബന്ധുവാണ്, എന്തെന്നാൽ,
ഇന്ദ്രന്റെ ആനയായ ഐരാവതത്തിന്റെ സുവർണ്ണചങ്ങല പോലെ, പർവ്വതമുകളിൽ സ്ഥിതിചെയ്യുന്ന ശ്വേതപതാക പോലെ ഇന്ദ്രന്റെ ഭവനമദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന ചെരാത് പോലെ, നിന്റെ (വസന്തസേനയുടെ) പ്രിയതമന്റെ ഗൃഹത്തിനെ അത് കാണിച്ച് തരുന്നു.

വസന്തസേന: അഹോ ഇതാണല്ലോ ആ ഗൃഹം ഇതു തന്നെ അദ്ദേഹത്തിന്റെ ഭവനം.

വിടൻ:സകലകലാവല്ലഭയായ ഭവതിയ്ക്ക് ഉപദേശം നൽകേണ്ടതില്ല. എന്നിരുന്നാലും സ്നേഹം എന്നെക്കൊണ്ട് പറയിപ്പിക്കുന്നു. ചാരുദത്തന്റെ ഭവനത്തിൽ എത്തിയാൽ ഭവതിയുടെ ദേഷ്യഭാവം പ്രദർശിപ്പിക്കരുത്. (ദേഷ്യം കാണിക്കരുത്)
കാരണം, ക്രോധമുള്ളിടത്ത് പ്രണയമില്ല. എന്നാൽ ശണ്ഠയില്ലാതെ പ്രണയവുമില്ല. അതിനാൽ ഭവതി സ്വയം പ്രസന്നയാവൂ തന്റെ പ്രേമിയെ കൂടെ പ്രസന്നനാക്കൂ. (പ്രണയകലഹം നടത്തൂ എന്നർത്ഥം)

എന്നാലങ്ങനെ ആവട്ടെ, ആരവിടെ? ചാരുദത്തനെ അറിയിക്കൂ:
വിരിഞ്ഞ കദംബപുഷ്പങ്ങളെ ധരിച്ച്, നീപവൃക്ഷസുഗന്ധമുള്ള, (കദംബവും നീപവൃക്ഷവും ഒന്ന് തന്നെ വർഷകാലത്ത് മാത്രം പുഷ്പിയ്ക്കുന്നതാണ്) മേഘങ്ങളെക്കൊണ്ട് ശോഭിക്കുന്ന സമയത്ത് കാമാതുരയായി, പ്രസന്നഹൃദയ ആയി, നനഞ്ഞ കാർക്കൂന്തലോടെ, അശനിപാത-മേഘനാദങ്ങളാൽ ഭയന്ന്, തത്ര ഭവാനെ ദർശിക്കാനായി, കാമുകന്റെ ഗൃഹത്തിൽ വന്നുചേർന്ന

ഈ വസന്തസേന നൂപുര(=പാദസരം)ബന്ധിതയായ ചരണങ്ങളാൽ പ്രക്ഷാളനം(=നനഞ്ഞ്) ചെയ്ത് നിൽക്കുകയാണ്.

ചാരുദത്തൻ: (ശ്രവിച്ചുകൊണ്ട്) സുഹൃത്തെ, ഈ പറയുന്നത് ആരാ എന്താ എന്ന് അന്വേഷിച്ച് വരൂ.

വിദൂഷകൻ: ശരി ശരി.. (വസന്തസേനയുടെ സമീപം ചെന്ന് ബഹുമാനപൂർവം) ഭവതിയ്ക്ക് സ്വസ്തി.

വസന്തസേന: പ്രണാമം. താങ്കളെ കണ്ടതിൽ സന്തോഷമുണ്ട്. (വിടനോടായി) കുടയേന്തിയ ഭൃത്യ താങ്കളെ സേവിയ്ക്കാനായി ഉണ്ട്.

വിടൻ:(സ്വകാര്യം) സൂത്രത്തിൽ എന്നെ ഒഴിവാക്കാൻ. (ഉറക്കെ) നന്ദി തത്ര ഭവതി വസന്തസേനേ. നീ:

മായ, നുണ, വഞ്ചന എന്നിവയ്ക്കെല്ലാം ജന്മസ്ഥാനമായ, ധൂർത്ത് ആത്മാവിൽ ആവാഹിച്ച, സംഭോഗകളികൾക്ക് ഗൃഹമായ, സുരതം ഉത്സവസമാനമായ, അത്തരമെല്ലാമിരിക്കുന്ന വേശ്യവൃത്തി എന്ന ചന്തയിൽ, ദാക്ഷിണ്യം മൂലം യൗവ്വനം ആകുന്ന വിക്രയവസ്തുവിനു സുഖപൂർവ്വമായ വിനിമയം സിദ്ധിയ്ക്കട്ടെ. (വസന്തസേനേ, നീ യാതൊരു ധനേച്ഛയും ഇല്ലാതെ തന്റെ യൗവ്വനം സാനന്ദം ചാരുദത്തനു നൽകൂ. അതേ സമയം നീ അദ്ദേഹത്തിന്റെ യൗവനത്തെ സസുഖം പ്രാപിച്ച് ആസ്വദിക്കുകയും ചെയ്യൂ എന്ന് അർത്ഥം.വിനിമയം=ആദാനപ്രദാനം ചെയ്യുക. കൊടുക്കുകയും വാങ്ങുകയും ചെയ്യുക. വിക്രയം=കൈമാറ്റം ചെയ്യുക. വേശ്യാവൃത്തി ആകുന്ന ചന്തയിലെ വിക്രയവസ്തു ആണ് യൗവ്വനം. ഇവിടെ ദാക്ഷിണ്യം മൂലം ധനം വിക്രയം ചെയ്യുന്നില്ല. യൗവ്വനം തന്നെ ധനം)

(വിടൻ പോകുന്നു.)

വസന്തസേന: ആര്യ മൈത്രേയ, നിന്റെ ആ ചൂതാട്ടക്കാരൻ എവിടെ?

വിദൂഷകൻ:(ആത്മഗതം) ചൂതാട്ടക്കാരൻ എന്ന് വിളിച്ച് ഇവൾ ആര്യചാരുദത്തനെ അലങ്കരിച്ചിരിയ്ക്കുന്നു. (ഉറക്കെ) ഭവതി, അദ്ദേഹം ഈ ഉണക്ക വൃക്ഷത്തോപ്പിൽ ഉണ്ട്.

വസന്തസേന: ആര്യ, ഉണക്ക വൃക്ഷത്തോപ്പ് എന്ന് പറയുന്നത് അങ്ങയുടെ ആരാണ്?

വിദൂഷകൻ: ഒന്നും കഴിക്കുന്നുമില്ല കുടിയ്ക്കുന്നുമില്ലാത്തവൻ

(വസന്തസേന ഇത് കേട്ടപ്പോൾ മന്ദസ്മിതം തൂകി.)

വിദൂഷകൻ: തത്ര ഭവതി പ്രവേശിച്ചാലും

വസന്തസേന: (തോഴിമാത്രം കേൾക്കാൻ പാകത്തിൽ) അവിടെ ചെന്ന് ഞാൻ എന്ത് പറയും?

തോഴി: ചൂതാട്ടക്കാരാ ഈ സന്ധ്യ താങ്കൾക്ക് സുഖം തരുന്നില്ലേ എന്ന് ചോദിക്കൂ

വസന്തസേന: എനിക്കതിനു കഴിയുമോ?

തോഴി: ആ സമയം ഭവതിയ്ക്ക് അങ്ങനെ പറയാൻ തോന്നും.

വിദൂഷകൻ: ഭവതി പ്രവേശിച്ചാലും
വസന്തസേന: (പ്രവേശിച്ച് ചാരുദത്തനുസമീപം ചെന്ന്) ഹേ ചൂതാട്ടക്കാരാ, താങ്കൾക്ക് ഈ സന്ധ്യ സുഖം തരുന്നില്ലേ?

ചാരുദത്തൻ: (വസന്തസേനയെ കണ്ട്) ആഹാ വസന്തസേന വന്നിരിക്കുന്നു. (സസന്തോഷം എഴുന്നേറ്റ്) അല്ലയോ പ്രിയേ, എന്റെ എല്ലാ സന്ധ്യകളും ഉണർവോടെ കഴിയും. നിശ്വാസത്തോടെ രാത്രികളും കഴിയും. പക്ഷെ, അല്ലയോ വിശാലാക്ഷീ വസന്തസേനേ, ഇന്ന് നിന്റെ സാമീപ്യം കൊണ്ട് ഈ പ്രദോഷസന്ധ്യ ദുഃഖവിനാശകം ആയിരിക്കും. അതിനാൽ ഭവതിയ്ക്ക് സുസ്വാഗതം. ഇവിടെ ഇരുന്നാലും.

വിദൂഷകൻ: അതെ, ഇവിടെ ഈ ഇരിപ്പിടത്തിൽ ഇരുന്നാലും
(വസന്തസേന ഇരിയ്ക്കുന്നു. ശേഷം എല്ലാവരും ഇരിക്കുന്നു)

ചാരുദത്തൻ: സുഹൃത്തേ നോക്കൂ:
ഇവളുടെ ചെവിയിലെ കദംബപൂവിൽ നിന്നും ഇറ്റുന്ന വെള്ളം കൊണ്ട് യുവരാജാവായ രാജകുമാരനെ പോലെ ഇവളുടെ ഒരു മുല മാത്രം അഭിഷേകം ചെയ്തിരിക്കുന്നു. (ഇവിടെ സ്തനദ്വയങ്ങളെ പറയേണ്ടിയിരുന്നു. എന്നാലും യുവരാജാവ് ഏകനാണല്ലോ അതിനാൽ ഒരു മുലയെ മാത്രം പ്രതിപാദിയ്ക്കുന്നു) അതിനാൽ അല്ലയോ സുഹൃത്തേ, വസന്തസേനയുടെ വസ്ത്രങ്ങൾ നനഞ്ഞിരിക്കുന്നു. മറ്റൊരു കോടിവസ്ത്രം (പുതുവസ്ത്രം) കൊണ്ടുവരൂ.

വിദൂഷകൻ: ആജ്ഞ പോലെ.

ഭൃത്യ: നിൽക്കൂ ആര്യ മൈത്രേയാ. ഞാൻ തന്നെ ആര്യ വസന്തസേനയുടെ സേവനം ചെയ്തുകൊള്ളാം (എന്ന് പറഞ്ഞ് വസ്ത്രം കൊണ്ടുവരാൻ പോകുന്നു)

വിദൂഷകൻ:(ചാരുദത്തനോട് മാത്രമായി) മിത്ര ചാരുദത്താ, ഞാൻ ശ്രീമതി വസന്തസേനയോട് കുശലം ചോദിച്ചോട്ടെ?

ചാരുദത്തൻ: അങ്ങനെ തന്നെ ആയിക്കോട്ടെ. ചോദിക്കൂ

വിദൂഷകൻ: നിലാവുകൂടെ ഇല്ലാത്താ ഈ പെരുമഴ രാത്രിയിൽ ഇരുട്ടത്ത് തത്ര ഭവതി എന്തിനാണ് ഇവിടെ വന്നത്?

ഭൃത്യ: ആര്യേ.. നോക്കൂ ഈ ബ്രാഹ്മണൻ ഒരു ശുദ്ധനാണല്ലോ.

വസന്തസേന: സമർത്ഥൻ എന്ന് പറയൂ.

ഭൃത്യ: ആ രത്നമാലയുടെ വില എന്താണെന്ന് ചോദിക്കാൻ വന്നതാണ്.

വിദൂഷകൻ: സ്നേഹിതാ, ഞാൻ പറഞ്ഞില്ലേ, ആ രത്നമാല സ്വർണ്ണാഭരണപെട്ടിയേക്കാൾ വിലകുറഞ്ഞതാണെന്ന്. അതിന്റെ അസന്തുഷ്ടി കാരണം കൂടുതൽ വല്ലതും തരാൻ ആവശ്യപ്പെട്ടുകൊണ്ടുള്ള വരവാണിത്.

ഭൃത്യ: ആ രത്നമാല അവനവന്റേതെന്ന് വിശ്വസിച്ച് ആര്യ വസന്തസേന ചൂതുകളിച്ച് തോറ്റു. പിന്നെ ആ ചൂതാട്ടകേന്ദ്രക്കാരൻ രാജാവിന്റെ സന്ദേശവും കൊണ്ട് എവിടേയ്ക്കോ പോയി. എവിടേയ്ക്കാണെന്നറിയില്ല.

വിദൂഷകൻ: ഭവതി ഞാൻ പറഞ്ഞത് തന്നെ പറയുന്നു.

ഭൃത്യ: ഞങ്ങൾ ആ ചൂതാട്ടക്കാരനെ കണ്ട് പിടിയ്ക്കുന്നത് വരെ ഈ സ്വർണ്ണാഭരണപ്പെട്ടി ഇവിടെ ഇരുന്നോട്ടെ. (എന്ന് പറഞ്ഞ് ചാരുദത്തന്റെ വീട്ടിൽ വെച്ച് പോയ ആ പഴയ സ്വർണ്ണാഭരണപ്പെട്ടി കാണിച്ച് കൊടുക്കുന്നു.)

(വിദൂഷകൻ ആലോചിക്കുന്നു.)

ഭൃത്യ: ആര്യ, താങ്കൾ വല്ല്യേ ഗാംഭീര്യത്തോടെ നോക്കുന്നുണ്ടല്ലോ. ഇതെന്താ ആദ്യം കാണുകയാണോ?

വിദൂഷകൻ: ഭവതീ, ആഭരണപ്പെട്ടിയുടെ നിർമ്മാണമേന്മ കണ്ട് ഞാൻ നോക്കിയതാണ്.

ഭൃത്യ: ആര്യ, താങ്കളുടെ കണ്ണുകൾ താങ്കളെ വഞ്ചിക്കുന്നു. ഇത് ആ പഴയ സ്വർണ്ണാഭരണപ്പെട്ടി തന്നെ.

വിദൂഷകൻ:(സന്തോഷത്തോടെ) അല്ലയോ സുഹൃത്തേ, മോഷ്ടിക്കപ്പെട്ട ആ സ്വർണ്ണാഭരണപ്പെട്ടി നമ്മുടെ കയ്യിൽ തന്നെ എത്തിച്ചേർന്നിരിക്കുന്നു.

ചാരുദത്തൻ: സ്നേഹിതാ, മോഷ്ടിക്കപ്പെട്ട സ്വർണ്ണാഭരണപ്പെട്ടിയുടെ കടം തീർക്കാൻ നമ്മൾ ചെയ്തത് ഇപ്പോൾ തിരിച്ച് നമ്മളോടും ചെയ്തോ? ഇത് സത്യമാണോ അതോ മിഥ്യയോ?

വിദൂഷകൻ: അല്ലയോ വയസ്യ, ഞാനെന്റെ ബ്രാഹ്മണ്യം കൊണ്ട് സത്യം ചെയ്യുന്നു. ഇത് സത്യം തന്നെ.

ചാരുദത്തൻ: നമുക്ക് നല്ലത്, നല്ലത് തന്നെ. സന്തോഷമായി.

വിദൂഷകൻ: (ചാരുദത്തനോട് മാത്രമായി) സ്നേഹിതാ, ഇതെവിടുന്ന് കിട്ടി എന്ന് ഞാൻ ചോദിക്കട്ടെ?

ചാരുദത്തൻ: അതിലെന്ത് തെറ്റുണ്ട്? ചോദിക്കു

വിദൂഷകൻ: (ഭൃത്യയുടെ ചെവിയിൽ) അങ്ങനെ തന്നെ.

ഭൃത്യ: (മൈത്രേയന്റെ ചെവിയിൽ) അത് അങ്ങനെ തന്നെ.

ചാരുദത്തൻ: ഇതെന്താ പറയുന്നത്? ഞങ്ങൾ എന്താ അന്യരാണോ?

വിദൂഷകൻ:(ചാരുദത്തന്റെ ചെവിയിൽ) അങ്ങനെ തന്നെ.

ചാരുദത്തൻ: ഭദ്രേ, സത്യത്തിൽ ഇത് ആ പഴയ സ്വർണ്ണാഭരണപ്പെട്ടി തന്നെ ആണോ?

ഭൃത്യ: ആര്യ, പിന്നല്ലാതെന്ത്?

ചാരുദത്തൻ: ഭദ്രേ, ഞാൻ സന്തോഷവർത്തമാനം അറിയിക്കുന്നതിനെ നിഷ്ഫലമാക്കിയിട്ടില്ല ഒരിക്കലും. (അതിനുള്ള പ്രതിഫലം കിട്ടുമെന്നർത്ഥം) അതിനാൽ സന്തോഷവർത്തമാനം അറിയിച്ചതിനു സമ്മാനമായി ഈ മോതിരം സ്വീകരിച്ചാലും. (ഇത് പറഞ്ഞ് വിരലിൽ കിടക്കുന്ന മോതിരം അഴിച്ച് കൊടുക്കാനായി നോക്കുന്നു)

വസന്തസേന: (ആത്മഗതം) ഇതിനാലാണ് ഞാൻ നിന്നെ സ്നേഹിക്കുന്നത്

ചാരുദത്തൻ: (മൈത്രേയൻ കേൾക്കാൻ മാത്രം) അഹോ കഷ്ടം! ലോകത്ത് ദരിദ്രൻ ജനിച്ച് ജീവിച്ച് എന്ത് നേടാനാണ്? അവന്റെ ദുഃഖവും സന്തോഷവും മാറ്റാനായി കഴിവില്ലാത്തതു കൊണ്ട് ജീവിതം വ്യർഥമാകുന്നു. (ദരിദ്രൻ ജനിച്ച് എന്ത് കാര്യം? അവൻ സന്തോഷവാനായാലും ദുഃഖവാനായാലും ഒന്നും നഷ്ടം വരാനില്ല എന്ന് അർത്ഥം)

മാത്രമല്ല,
ചിറകില്ലാത്ത പക്ഷി, വെള്ളമില്ലാത്ത തടാകം, ഉണങ്ങിയ മരം, വിഷപ്പല്ല് പോയ സർപ്പം, ദരിദ്രപുരുഷൻ ഇവ ഒരുപോലെ ആണ്. (എല്ലാം വ്യർത്ഥമാണ് എന്നർത്ഥം.)

കൂടാതെ,
പണ്ട് മുതൽ പരിചയമുള്ളവരെ കാണുമ്പോൾ വർത്തമാനദാരിദ്ര്യം മറക്കുന്ന ദരിദ്രരുടെ സന്തോഷസമയം (നല്ല വർത്തമാനം പറഞ്ഞ ഭൃത്യയ്ക്ക് പാരിതോഷികം കൊടുക്കാനുള്ള ഈ സമയം), ദരിദ്രന്റെ ഗൃഹം, വെള്ളമില്ലത്ത കിണർ, ഉണങ്ങിയ ഫലവൃക്ഷം എന്നിവ പോലെ വ്യർത്ഥമായി ആയി ഭവിക്കുന്നു. (സമ്മാനം കൊടുക്കാൻ വേണ്ടി ശ്രമിക്കുമ്പൊൾ പറ്റുന്നില്ല. കാരണം ദരിദ്രനാണ്. ചാരുദത്തന്റെ വിരലിൽ മോതിരമില്ല)

വിദൂഷകൻ:(ചാരുദത്തനോട് മാത്രം) സ്നേഹിതാ, ഇത്രയധികം സന്താപം അരുതേ. (ഉറക്കെ, ചിരിച്ചുകൊണ്ട്) ഭവതി എന്റെ കുളിക്കാനുള്ള വസ്ത്രം (സ്വർണ്ണആഭരണപ്പെട്ടി പൊതിഞ്ഞ തുണി) തിരിച്ച് തന്നാലും.

വസന്തസേന: ആര്യ ചാരുദത്ത, ഈ രത്നമാലയുമായി ഈയുള്ളവളെ തുല്യനം ചെയ്യുന്നത് ശരിയല്ല.

ചാരുദത്തൻ: (ലജ്ജയോടെ ചിരിച്ചുകൊണ്ട്) വസന്തസേനേ, നോക്കു നോക്കു,
സത്യമായ കാര്യത്തിൽ ആരു വിശ്വസിക്കുന്നു? എല്ലാവരും എന്നെ താഴ്ത്തിക്കെട്ടാൻ ശ്രമിക്കുകയേ ഉള്ളൂ. കാരണം ദാരിദ്ര്യം എന്നെ ശങ്കിക്കാനുള്ള കാരണം ആണല്ലോ.

വിദൂഷകൻ: വസന്തസേനേ താങ്കൾ ഈ ഗൃഹത്തിൽ ആണോ ഉറങ്ങുന്നത്?

ഭൃത്യ: (ചിരിച്ചുകൊണ്ട്) ആര്യ മൈത്രേയ, അങ്ങിപ്പോൾ വളരെ ശുദ്ധാത്മാവായി തോന്നുന്നു.

വിദൂഷകൻ: അഹോ സുഹൃത്തേ, സസുഖം വാഴുന്നവരെ ഇവിടുന്ന് ഓടിയ്ക്കാനായിക്കൊണ്ട് മേഘങ്ങൾ വലിയ വലിയ വെള്ളത്തുള്ളികളുമായി വീണ്ടും വരവ് തുടങ്ങിയിരിക്കുന്നു. (വീണ്ടും മഴപെയ്യാൻ തുടങ്ങി എന്നർത്ഥം)

ചാരുദത്തൻ: താങ്കൾ സത്യം പറഞ്ഞിരിക്കുന്നു. കാരണം ജലധാരകൾ, താമരമുകുളം താമരയ്ക്ക് മുകളിലെന്നപോലെ, മേഘങ്ങളുടെ മദ്ധ്യഭാഗം കീറിക്കൊണ്ട്, ചന്ദ്രൻ മറഞ്ഞതുകൊണ്ട് (ഉണ്ടായ ദുഃഖം കാരണം ഒഴുകുന്ന) ആകാശത്തിന്റെ കണ്ണുനീർ എന്ന പോലെ വീഴുന്നു.

മാത്രമല്ല,
ബലരാമന്റെ നീലവസ്ത്രത്തിന്റെ പ്രഭ പോലെ സമാനമായ പ്രഭയോടു കൂടെ മേഘം സുജ്ജനങ്ങളുടെ മനസ്സിനെ പോലെ സ്വച്ഛമായും അർജ്ജുനന്റെ അസ്ത്രങ്ങളെപോലെ കഠോരമായും ആയ ജലധാരകളെ കൊണ്ട്, ഇന്ദ്രൻ മുത്തുവാരി വിതറുന്നപോലെ പെയ്യുന്നു.

പ്രിയേ നോക്കൂ നോക്കൂ,
മേഘങ്ങളോട് അണയാൻ കൊതിയ്ക്കുന്ന അനുരക്തയായ പ്രിയതമയെ പോലെ മിന്നൽപ്പിണർ, നനഞ്ഞ തമാലഇലകളെ പോലെ നീലനിറമായ മേഘങ്ങളുടെ ഘനഗാംഭീര്യശക്തിയോടും സായംസന്ധ്യയിൽ വീശുന്ന ശീതളകാറ്റിന്റെ ശബ്ദത്തോടെയും, പ്രേമികളെ പോലെ ആകാശത്തിനെ ആലിംഗനം ചെയ്യുന്നു.

(വസന്തസേന ശൃംഗാരഭാവത്തോടെ ചാരുദത്തനെ ആലിംഗനം ചെയ്യുന്നു.)

ചാരുദത്തൻ: (പ്രത്യാലിംഗനം ചെയ്തുകൊണ്ട്) അല്ലയോ മേഘമേ, നീ അധികമായ ഊർജ്ജത്തിൽ ഗർജ്ജിയ്ക്കൂ, നിന്റെ അനുഗ്രഹത്താൽ കാമപീഡിതനായ എന്റെ ശരീരം സമ്പർശസുഖം (വസന്തസേന ആലിംഗനം ചെയ്തതിനാൽ ഉണ്ടായ സമ്പർശം) കൊണ്ട് രോമാഞ്ചം കൊള്ളുവാനായും കാമവാസനയോടുകൂടിയവനായും ഉള്ള കദംബപുഷ്പം പോലെ ആയിത്തീർന്നിരിക്കുന്നു.

(കദംബവൃക്ഷം പുഷ്പിക്കുന്നത് മഴമേഘങ്ങളുടെ ഗർജ്ജനം കൊണ്ട് ആണെന്ന് പറയപ്പെടുന്നു. അതായത് ഇടിമുഴക്കം കൊണ്ട്)

വിദൂഷകൻ: ദാസീപുത്ര ദുർദ്ദിനമേ (മഴദിവസമേ) നീ ഇപ്പോൾ നീചനെ പോലെ പെരുമാറുന്നു. ആര്യ വസന്തസേനയെ മിന്നൽപിണറുകൊണ്ട് പേടിപ്പിക്കുന്നു.

ചാരുദത്തൻ: സുഹൃത്തേ, മഴദിവസത്തിനോട് കോപിക്കരുത്. അനവരതമായി ജലധാര ഒഴുക്കുന്ന ഈ മഴദിവസം നൂറായിരംകൊല്ലക്കാലം സംഭവിച്ചുകൊണ്ടിരിക്കട്ടെ. മിന്നലൊളി വീശിക്കൊണ്ടിരിക്കട്ടെ. കാരണം, നമ്മളെ പോലുള്ള ദരിദ്രജനങ്ങൾക്ക് ദുർലഭമായിലഭിയ്ക്കുന്ന, കാമഭാജനത്താൽ (വസന്തസേനയെ ഉദ്ദേശിച്ച്) ആലിംഗനം ചെയ്തുകൊണ്ടിരിക്കുകയാണ്.

കൂടാതെ സ്നേഹിതാ,
മഴവെള്ളത്താൽ നനഞ്ഞ് തണുത്ത കാമസന്താപനിവാരണമായ മെയ്യോടെ സ്വഗൃഹത്തിൽ വന്ന് ചേർന്ന കാമിനികളെ മെയ്യോട്മെയ്യ് ചേർത്ത് ആലിംഗനം ചെയ്യുന്നവരുടെ ജീവിതം നിശ്ചയമായും ധന്യമാണ്.

പ്രിയേ വസന്തസേനേ,
പഴകിദ്രവിച്ച മേൽക്കൂര, വീഴാതെ കാക്കുന്ന തൂണുകൾ നനഞ്ഞിരിയ്ക്കുന്നു. ചിത്രപടങ്ങൾ തൂക്കിയ ഭിത്തികൾ കുമ്മായം ഇളകി വീണ് ആകെ നനഞ്ഞിരിക്കുന്നു. (അതിനാൽ ഇവിടെ നിൽക്കുന്നത് ഉചിതമല്ല എന്ന് വ്യംഗ്യം)

(മുകളിലേക്ക് നോക്കി, മഴവില്ല് കണ്ട്,)

നോക്കൂ പ്രിയേ മഴവില്ല് നോക്കൂ..മിന്നൽക്കൊടിയാകുന്ന നാവുകൊണ്ടും നീണ്ട കൈകളെ പോലെ തോന്നിയ്ക്കുന്ന മഴവില്ലുകൊണ്ടും താടിപോലെ തോന്നിയ്ക്കുന്ന മേഘങ്ങൾക്കൊണ്ടും ആകാശം വിജൃഭിച്ചിരിക്കുന്നു.

അതിനാൽ വരൂ നമുക്ക് അകത്തേക്ക് പോകാം.(ചുറ്റിനടക്കുന്നു)
പ്രിയേ നോക്കൂ,
മഴവെള്ളം, ലയത്തോടേ ഉള്ള വീണവാദനം പോലെ ഇലകളിൽ മധുരശബ്ദത്തിലും, വൃക്ഷങ്ങളിൽ ഗംഭീരശബ്ദത്തോടേയും പാറകളിൽ കർക്കശശബ്ദത്തോടേയും വെള്ളത്തിൽ പ്രചണ്ഡശബ്ദത്തോടേയും വീണുകൊണ്ടിരിക്കുന്നു.

എല്ലാവരും അകത്തേക്ക് പോകുന്നു.

**ഇപ്രകാരം മൃച്ഛകടികത്തിലെ "ദുർദിനം" എന്ന അഞ്ചാമങ്കം സമാപിച്ചു.**

ദുർദിനം=മഴദിവസം, കാറ്റുംകോളും ഉള്ള ദിവസം, കറുത്തിരുണ്ട മഴ ദിവസം

## ആറാമങ്കം: വണ്ടികളുടെ വിപര്യയം (അങ്ങോട്ടുമിങ്ങോട്ടും മാറൽ)

(ഭൃത്യ പ്രവേശിക്കുന്നു)
നേരം പുലർന്നു. വസന്തസേന ഇനിയും എഴുന്നേറ്റ് കാണാഞ്ഞ് ഭൃത്യ വസന്തസേനയെ വിളിച്ചുകൊണ്ട് ചെന്നു. ശരീരമാകെ മൂടിപ്പുതച്ച് കൊണ്ട് കിടന്നുറങ്ങുന്ന വസന്തസേനയോട് ഭൃത്യ/തോഴി എഴുന്നേൽക്കാൻ പറയുന്നു.

ഭൃത്യ: എന്ത് വസന്തസേന ഇനിയും എഴുന്നേറ്റില്ലെന്നോ? എന്നാൽ എഴുന്നേൽപ്പിക്കുക തന്നെ.
(ചുറ്റിനടന്ന് വസന്തസേനയുടെ സമീപം ചെന്ന്)

(ശേഷം മൂടിപ്പുതച്ച് കിടന്നുറങ്ങുന്ന നിലയിൽ വസന്തസേന പ്രവേശിക്കുന്നു.)

ഭൃത്യ: (സമീപം ചെന്ന് നോക്കിയിട്ട്) ആര്യേ ഉണരൂ ഉണരൂ.. എഴുന്നേൽക്കൂ. നേരം പുലർന്നു.

വസന്തസേന:(ഉണർന്ന്) എന്ത് രാത്രിയിൽ തന്നെ നേരവും പുലർന്നോ? (ഇത്രവേഗം നേരം വെളുത്തുവോ എന്നർത്ഥത്തിൽ)

ഭൃത്യ: ഞങ്ങൾക്കെല്ലാം ഇതാണ് പുലർച്ച. പക്ഷെ ആര്യയ്ക്ക് ഇപ്പോഴും രാത്രി തന്നെ.

വസന്തസേന: സഖീ, നിങ്ങളുടെ ആ ചൂതാട്ടക്കാരൻ (ചാരുദത്തൻ) എവിടെ?

തോഴി: ആര്യേ, അദ്ദേഹം വർദ്ധമാനകനോട് നിർദ്ദേശം കൊടുത്ത് പുഷ്പകരണ്ഡകം എന്ന് പേരായ ആ പഴയ ഉദ്യാനത്തിലേക്ക് പോയിരിക്കുന്നു.

വസന്തസേന: സഖീ, ഞാനെവിടെ ആണ് പോകേണ്ടത്?

തോഴി: ആര്യേ താങ്കളും ആര്യ ചാരുദത്തൻ പോയിടത്തേക്ക് തന്നെ പോകണം

വസന്തസേന: (തോഴിയെ ആലിംഗനം ചെയ്തുകൊണ്ട്) സഖീ, രാത്രിയിൽ ഞാനദ്ദേഹത്തെ നല്ലപോലെ കണ്ടില്ല. എന്നാലിന്ന് പകൽ വെളിച്ചത്തിൽ നല്ലപോലെ നോക്കിക്കാണും. സഖീ, ഞാൻ ഇവിടത്തെ അന്തഃപ്പുരത്തിലേയ്ക്ക് കടന്നുവോ? (ചാരുദത്തന്റെ ഗൃഹാംഗങ്ങളുടെ മനസ്സിലേക്ക് വസന്തസേനയ്ക്ക് പ്രവേശിക്കാൻ കഴിഞ്ഞുവോ എന്നതാണ് ചോദ്യത്തിനു അർത്ഥം)

തോഴി: അന്തഃപ്പുരത്തിലേക്ക് മാത്രമല്ല ഇവിടെ ഉള്ളവരുടെ എല്ലാം ഹൃദയത്തിൽ തന്നെ പ്രവേശിച്ചു കഴിഞ്ഞു.

വസന്തസേന: ഞാനിവിടെ വന്നതിൽ ചാരുദത്തന്റെ ബന്ധുജനങ്ങൾ പരിതപിക്കുന്നുണ്ടോ?

തോഴി: പരിതപിക്കും (ദുഃഖിക്കും)

വസന്തസേന: എപ്പോൾ?

തോഴി: ആര്യ ഇവിടുന്ന് പോകുമ്പോൾ

വസന്തസേന: ആ സമയം ഞാനാകും ആദ്യം ദുഃഖിക്കുക. (അനുനയത്തോടെ) തോഴീ, ഈ രത്നമാല എടുത്ത് എന്റെ സഹോദരി ആര്യ ധൂതയ്ക്ക് (ചാരുദത്തന്റെ ധർമ്മപത്നി) കൊണ്ടുചെന്ന് കൊടുക്കൂ. ഇതുകൂടെ പറയൂ: "ഗുണഗണങ്ങളാൽ വശപ്പെട്ട ഈ ഞാൻ എന്ന വസന്തസേന, ശ്രീമാൻ ചാരുദത്തന്റെ ദാസി ആകുന്നു. അതിനാൽ താങ്കളുടെ കൂടെ ദാസി ആയി ഭവിയ്ക്കുന്നു. അതുകൊണ്ട് ഈ രത്നമാല സ്വീകരിച്ച് കഴുത്തിലണിഞ്ഞാലും."

തോഴി:ആര്യേ, എങ്കിൽ ആര്യ ചാരുദത്തൻ ആര്യയുടെ (ധൂതയുടെ) മേൽ കോപിക്കാൻ സാധ്യതയുണ്ട്.

വസന്തസേന: പോകൂ. പോയി കൊടുക്കൂ. കോപിക്കില്ല.

തോഴി:(രത്നമാല എടുത്തുകൊണ്ട്) ആര്യയുടെ ആജ്ഞ പോലെ തന്നെ. (എന്ന് പറഞ്ഞുകൊണ്ട് പോകുന്നുവെങ്കിലും താമസമില്ലാതെ തന്നെ തിരിച്ച് വരുന്നു. എന്നിട്ട് പറയുന്നു:) ആര്യേ, ആര്യ ധൂത പറഞ്ഞു,: "ആര്യപുത്രൻ ചാരുദത്തൻ താങ്കളിൽ സന്തുഷ്ടനായി താങ്കൾക്ക് സമർപ്പിച്ചതാണ് ഈ മാല. അത് എന്റെ കഴുത്തിൽ അണിയുന്നത് ശരിയല്ല. ആര്യപുത്രൻ (ചാരുദത്തൻ) തന്നെ ആണ് എന്റെ അതിവിശിഷ്ടമായ ആഭരണം എന്ന് താങ്കൾ അറിഞ്ഞാലും."

(ഇപ്രകാരം സംഭാഷണം നടന്നുകൊണ്ടിരിക്കുന്ന സമയം ചാരുദത്തന്റെ വേലക്കാരിയായ രദനിക അദ്ദേഹത്തിന്റെ മകൻ രോഹസേനനുമായി പ്രവേശിക്കുന്നു.)

രദനിക: വരൂ ഉണ്ണീ, നമുക്ക് വണ്ടികൾ കൊണ്ട് കളിക്കാം.

രോഹസേനൻ: (സങ്കടത്തോടേ) രദനികേ, കളിമൺവണ്ടികൊണ്ട് എനിക്ക് കളിയ്ക്കേണ്ട. എനിക്ക് ആ സ്വർണ്ണവണ്ടി തന്നെ തരൂ.

രദനിക(ദുഃഖത്തോടെ, നിശ്വാസമെടുത്ത്) ഉണ്ണീ, നമ്മൾക്ക് സ്വർണ്ണക്കച്ചവടം ഇല്ലല്ലൊ. അച്ഛനു ഇനിയും പണമുണ്ടാകുമ്പോൾ നമുക്ക് സ്വർണ്ണവണ്ടികൊണ്ട് കളിക്കാം. മറ്റെന്തെങ്കിലും പറഞ്ഞും കാണിച്ച് ഉണ്ണിയുടെ മനസ്സ് മാറ്റുക തന്നെ. ആര്യ വസന്തസേനയുടെ സമീപം ചെല്ലുക തന്നെ. (സമീപം ചെന്ന്) പ്രണാമം ആര്യേ.

വസന്തസേന: രദനികേ, നിനക്ക് സ്വാഗതം. ഈ ഉണ്ണി ആരുടേതാണ്? ആഭരണങ്ങൾ അണിഞ്ഞില്ലെങ്കിൽ കൂടെ ചന്ദ്രതുല്യമായ ഇവന്റെ മുഖം എന്റെ മനസ്സിനെ കുളിർപ്പിക്കുന്നു.

രദനിക: ഈ ഉണ്ണി, ആര്യ ചാരുദത്തന്റെ മകൻ രോഹസേനൻ ആണ്.

വസന്തസേന: (രണ്ട് കൈകളും നിവർത്തി) വരൂ വരൂ എന്റെ പ്രിയപ്പെട്ട ഉണ്ണീ. എന്നെ വന്ന് കെട്ടിപ്പിടിക്കൂ. (എന്ന് പറഞ്ഞ് ഉണ്ണിയെ മടിയിൽ ഇരുത്തുന്നു) ഇവനു ഇവന്റെ അച്ഛന്റെ അതേ ഛായ തന്നെ.

രദനിക: രൂപം മാത്രമല്ല സ്വഭാവവും അതുപോലെ തന്നെ എന്ന് എനിക്ക് തോന്നുന്നു. ആര്യ ചാരുദത്തൻ ഇവന്റെ ഒപ്പം കളിച്ചാണ് സ്വയം വിനോദിയ്ക്കുന്നത്.

വസന്തസേന: അത് ശരി; ആട്ടെ, ഇവനെന്തിനാ കരയുന്നത്?

രദനിക: അയൽപ്പക്കത്തെ കുട്ടികളുമായി ഇവൻ സ്വർണ്ണവണ്ടികൊണ്ട് കളിക്കുകയായിരുന്നു. ആ കുട്ടികൾ പോയപ്പോൾ സ്വർണ്ണവണ്ടിയും കൊണ്ടുപോയി. പിന്നെ ഉണ്ണി വണ്ടി ചോദിക്കുമ്പോൾ ഞാൻ ഈ കളിമൺവണ്ടി എടുത്തുകൊടുക്കും. അപ്പോൾ ഉണ്ണി ചോദിക്കും എനിക്ക് മൺവണ്ടി വേണ്ട, എനിക്ക് സ്വർണ്ണവണ്ടി തന്നെ വേണം എന്ന് അപ്പോൾ ഉണ്ണി വാശിപിടിയ്ക്കുകയാണ്.

വസന്തസേന:ഹായ്.. ഹായ്.. ഇവനും മറ്റുള്ളവരുടെ സമ്പത്തുകണ്ട് ദുഃഖിക്കുന്നുവോ? ഹേ ഭാഗ്യ ദേവതേ! അങ്ങ് താമരയിലയിലെ വെള്ളം പോലെ പുരുഷന്റെ ഭാഗധേയം(=തലയിലെഴുത്ത്, വിധി) കൊണ്ട് കളിക്കുന്നു. (എന്ന് കണ്ണീരോടെ പറഞ്ഞുകൊണ്ട്, ഉണ്ണിയോടായി) ഉണ്ണീ, കരയുരുത്. ഇനി നമുക്ക് സ്വർണ്ണവണ്ടി കൊണ്ട് തന്നെ കളിക്കാം.

രോഹസേനൻ: രദനികേ, ഇതാരാണ്? (വസന്തസേനയെ ഉദ്ദേശിച്ച്)

വസന്തസേന: നിന്റെ പിതാവിന്റെ ഗുണഗണങ്ങൾ കണ്ട് ആകൃഷ്ടയായ ദാസി ആണ് ഞാൻ.

രദനിക: ഉണ്ണീ, ഇവൾ ഉണ്ണിയുടെ അമ്മ തന്നെ.

രോഹസേനൻ: രദനിക നുണ പറയുന്നു. ആര്യ എന്റെ അമ്മയിങ്ങനെ ആഭരണങ്ങൾ അണിയാറില്ലല്ലോ.

വസന്തസേന: ഉണ്ണീ, മുഗ്ധമായ മുഖം കൊണ്ട് അതികഠിനമായ വാക്കുകൾ ആണല്ലോ പറയുന്നത്.(നിഷ്കളങ്കനെങ്കിലും കുത്തുവാക്കുകൾ ആനല്ലോ പറയുന്നത് എന്നർത്ഥത്തിൽ) (എന്നുപറഞ്ഞുകൊണ്ട് ആഭരണങ്ങൾ എല്ലാം ഊരുന്നു) നോക്കൂ, ഇപ്പോൾ ഞാനും നിന്റെ അമ്മ ആയില്ലേ? ഈ ആഭരണങ്ങൾ എടുത്ത് സ്വർണ്ണവണ്ടി നിർമ്മിക്കൂ.

രോഹസേനൻ: ഇല്ല എടുക്കില്ല ഞാൻ. നീ കരയുന്നു

വസന്തസേന: (കണ്ണീർ തുടച്ചിട്ട്) ഉണ്ണീ, കരയില്ല, പോകൂ പോയി കളിക്കൂ. (വസന്തസേന താനണിഞ്ഞ സ്വർണ്ണാഭരണങ്ങൾ എല്ലാം രോഹസേനന്റെ മൺവണ്ടിയിലാക്കി കൊടുക്കുന്നു) ഇതുകൊണ്ട് സ്വർണ്ണവണ്ടി ഉണ്ടാക്കിക്കൂ..

(ഇപ്രകാരം രോഹസേനനേയും കൊണ്ട് രദനിക പോകുന്നു.)

(വർദ്ധമാനകൻ പ്രവേശിച്ചുകൊണ്ട്)

വർദ്ധമാനകൻ: രദനികേ രദനികേ, വസ്ത്രാലംകൃതമായി വണ്ടി വശത്തെ വാതിൽക്കൽ തയ്യാറായി നിൽക്കുന്നു എന്ന് ആര്യ വസന്തസേനയെ അറിയിക്കൂ.

(രദനിക പ്രവേശിച്ച്)

രദനിക: ആര്യേ, വശത്ത് വാതിൽക്കൽ വണ്ടി തയ്യാറായി നിൽക്കുന്നു എന്ന് വർദ്ധമാനകൻ അറിയിക്കുന്നു. .

വസന്തസേന: തോഴി, അൽപ്പനേരം കാത്ത് നിൽക്കാൻ പറയൂ. ഞാനപ്പോഴേക്കും തയ്യാറാകാം.

(വർദ്ധമാനകന്റെ സമീപം ചെന്ന്)

രദനിക: ഹേ വർദ്ധമാനക, അൽപ്പം നേരം ക്ഷമിക്കൂ. അപ്പോഴേക്കും ആര്യ വസന്തസേന അണിഞ്ഞൊരുങ്ങി തയ്യാറായി വരും.

വർദ്ധമാനകൻ: ആശ്ചര്യം തന്നെ, ഞാൻ വണ്ടിയുടെ വിതാനം(=പുതപ്പ്, വണ്ടിമുകളിലൂടെ ഇട്ട് മറയ്ക്കാനുള്ളതാകാം) എടുക്കാൻ മറന്നുപോയല്ലോ. ശരി, അപ്പോഴേക്കും ഞാനത് എടുത്തുകൊണ്ട് വരാം. പുത്തൻ മൂക്കുകയർ ആയതിനാൽ കാളകൾ അടങ്ങി നിൽക്കുന്നില്ല. അതിനാൽ വണ്ടിയിൽ തന്നെ പോയി വരാം.

(ഇതും പറഞ്ഞ് വർദ്ധമാനകൻ വണ്ടി തെളിച്ച് പോകുന്നു)

വസന്തസേന: തോഴി എന്റെ അടയാഭരണങ്ങൾ ഉടൻ കൊണ്ടു വരൂ. ഞാൻ അണിഞ്ഞൊരുങ്ങട്ടെ.

(ഇതും പറഞ്ഞ് സ്വയം അണിഞ്ഞൊരുങ്ങി തയ്യാറായി നിൽക്കുന്നു.)

(ഇതേ സമയം മറ്റൊരു കാളവണ്ടിയിൽ സംസ്ഥാനകന്റെ ഭൃത്യനായ സ്ഥാവരകൻ ഇരുന്നുകൊണ്ട് പ്രവേശിക്കുന്നു.)

സ്ഥാവരകൻ: രാജാവിന്റെ അളിയനായ സംസ്ഥാനകൻ (ശകാരൻ) എന്നോട് കല്പിച്ചിരിക്കുന്നു, "സ്ഥാവരക, വണ്ടിയും കൊണ്ട് പുഷ്പകരണ്ഡകം എന്ന പഴയ ഉദ്യാനത്തിലേക്ക് പെട്ടെന്ന് വരൂ.". അതിനാൽ അവിടേയ്ക്ക് പോവുക തന്നെ. നട നട കാളേ.. (ചുറ്റി നടന്ന് നോക്കിയിട്ട്) എന്ത്? ഗ്രാമത്തിലെ വണ്ടികൾ കൊണ്ട് വഴി തടസ്സപ്പെട്ടിരിക്കുന്നുവല്ലോ. ഇപ്പൊൾ ഞാനെന്ത് ചെയ്യും? (ഗർവ്വോടെ) ഹെ.. മാറി നിൽക്ക് മാറി നിൽക്ക്.. (കേട്ടതായി നടിച്ച്) എന്ത് പറഞ്ഞു? ഇതാരുടെ വണ്ടി ആണെന്നോ? ഇത് രാജാവിന്റെ അളിയൻ ശകാരന്റെ വണ്ടി ആണ്. അതിനാൽ പെട്ടെന്ന് തനെ വഴി മാറി താ. (നോക്കിയിട്ട്) ചൂതിൽ നിന്ന് തോറ്റോടിയ ചൂതുകളിക്കാരൻ ചൂതാട്ടകേന്ദ്രത്തിലെ മുഖ്യനെ കണ്ടപോലെ, ഇവൻ എന്നെ കണ്ട് ഒളിഞ്ഞ് മറുവശത്തേക്ക് ഓടിപ്പോയതെന്തിനായിരിക്കും? ആരായിരിക്കാം അവൻ? ഛെ ഛെ.. എനിക്കെന്ത് ഇതിലൊക്കെ

കാര്യം? വേഗം പോവുക തന്നെ.. ഗ്രാമവാസികളെ വഴി മാറൂ.. (കേട്ടതായി നടിച്ചുകൊണ്ട്) എന്ത് പറഞ്ഞു, കുറച്ച് നേരം ക്ഷമിക്കാനോ? (ചിരിച്ചുകൊണ്ട്) വണ്ടി ഒന്ന് ഉന്തിത്തരാനോ? ഞാൻ രാജാവിന്റെ അളിയന്റെ ഏറ്റവും സ്വന്തക്കാരനായ ഞാൻ, വണ്ടി തള്ളാനോ? ഹോ! സാരമില്ല, ഈ പാവം ഒറ്റയ്ക്കാണ്. അതിനാൽ സഹായിക്കുക തന്നെ. എന്റെ വണ്ടി ചാരുദത്തന്റെ ഉദ്യാനസമീപമുള്ള വാതിലിനു സമീപം നിർത്താം. (അങ്ങനെ വണ്ടി വാതിലിനുസമീപം നിർത്തി) ഞാനിതാ വരുന്നു.. (എന്ന് പറഞ്ഞ് സഹായിക്കാനായി പോകുന്നു)

രദനിക: ആര്യേ വണ്ടിചക്രത്തിന്റെ ശബ്ദം കേൾക്കുന്നു. വണ്ടി വന്നതായി തോന്നുന്നു.

വസന്തസേന: തോഴീ, വരൂ എന്റെ ഹൃദയം സമാഗമനത്തിനായി തിടുക്കം കൂട്ടുന്നു. എനിയ്ക്ക് വശത്തെ വാതിൽ കാണിച്ചു തരൂ.

രദനിക: ആര്യേ,, ഇതിലേ ഇതിലേ...

വസന്തസേന: (ചുറ്റിനടന്ന്) തോഴി.. നീ വിശ്രമിക്കൂ.

രദനിക: ആജ്ഞപോലെ തന്നെ.

(പോകുന്നു)

വസന്തസേന: (വലതുകണ്ണ് തുടിയ്ക്കുന്നതായി കാണിച്ചുകൊണ്ട് വണ്ടിയിൽ കയറി ഇരിക്കുന്നു) എന്റെ വലതുകണ്ണ് തുടിയ്ക്കുന്നതെന്തനാണ്? സാ◌ാരമില്ല.. ചാരുദത്തന്റെ ദർശനം തന്നെ അപശ്ശകുനം ഇല്ലാതാക്കും.

(പ്രവേശിച്ച്)

സ്ഥാവരകൻ: വണ്ടികളെ തള്ളി മാറ്റി, ഇനി പോവുക തന്നെ. (ഇതുപറഞ്ഞ് വണ്ടിയിൽ കയറി ഇരുന്ന് തെളിക്കുന്നതായി കാണിച്ച്, സ്വഗതം) വണ്ടിയ്ക്ക് ഭാരം കൂടിയതായി തോന്നുന്നു. അതാവില്ല അവരുടെ വണ്ടി തള്ളിയ ക്ഷീണം കൊണ്ട് തോന്നുകയായിരിക്കും. നട കാളേ.. നട നട കാളേ.

(തിരശ്ശീലയ്ക്ക് പിന്നിൽ നിന്നും ശബ്ദം കേൾക്കുന്നു.)

ഹേ കാവൽക്കാരേ ദ്വാരപാലകന്മാരെ നിങ്ങൾ അവരവരുടെ സ്ഥാനത്ത് കാവൽമാടങ്ങളിൽ നിലയുറപ്പിക്കുക. ഇപ്പോൾ ആ ആട്ടിടയച്ചെക്കൻ പാറാവുകാരനെ കൊന്ന്, ചങ്ങലയും അറുത്ത്, തടവറ ചാടിയിരിക്കുന്നു. അവനെ പിടിയ്ക്കൂ അവനെ ബന്ധനസ്ഥനാക്കൂ.

(മുഖം മറച്ചുകൊണ്ട് കാലിൽ ഒരു ചങ്ങലയുമായി ആകെ പേടിച്ചും പരിഭ്രമിച്ചും ആര്യകൻ പ്രവേശിച്ച് ചുറ്റി നടക്കുന്നു.)

സ്ഥാവരകൻ: (ആത്മഗതം) നഗരമാകെ പരിഭ്രാന്തിയിൽ ആയിരിക്കുന്നു. അതിനാൽ പെട്ടെന്ന് തന്നെ പോകാം.

(പോകുന്നു)

ആര്യകൻ: രാജാവിന്റെ തടവറ എന്ന വലിയ ആപത്തിൽ നിന്നും ചാടി രക്ഷപ്പെട്ട ഞാൻ, കെട്ടപൊട്ടിച്ച ആനയെ പോലെ ഒറ്റക്കാലിൽ ചങ്ങലയുമായി നടക്കുന്നു.

ഏതൊ ഒരു സിദ്ധന്റെ പ്രവചനം കേട്ട് ഇടയന്മാരുടെ ചേരിയിൽ നിന്നും എന്നെ പാലകരാജാവ് പിടിച്ചുകൊണ്ട് വന്ന് ദൃഢമായ തടവറയിൽ കയ്യും കാലും ചങ്ങലയ്ക്കിട്ടിരിക്കുകയായിരുന്നു. (കണ്ണീരോടെ) ആ തടവറയിൽ നിന്നും പ്രിയസുഹൃത്ത് ശർവ്വിലകൻ എന്നെ രക്ഷിച്ചു.

രാജാവാകൻ എനിക്ക് യോഗമുണ്ട് എങ്കിൽ അതിൽ, പാലകരാജാവിനു എന്നെ ഒരു കാട്ടാനയെപ്പോലെ ബന്ധനസ്ഥനാക്കുവാൻ പാകത്തിനു എന്റെ തെറ്റ് എന്താണ്? ഭാഗ്യം വരുന്ന വഴി തടയാൻ ആർക്കും പറ്റില്ല എന്നത് സത്യമെങ്കിലും രാജാവ് പ്രജാസേവതൽപ്പരൻ ആയിരിക്കണം. ബലവാന്മാരോട് വിരോധം വെയ്ക്കുന്നതെന്തിന്? (പാലകരാജാവിനോട് എനിക്ക് വിരോധമില്ല എന്നർത്ഥം)

അതിനാൽ അല്പഭാഗ്യനായ ഞാൻ എവിടെ പോകും? (നോക്കിയിട്ട്) ഏതൊ സജ്ജനപുരുഷന്റെ എന്ന് തോന്നിപ്പിയ്ക്കുന്ന ഈ ഗൃഹത്തിന്റെ വശത്തെ വാതിൽ തുറന്ന് ഇരിക്കുന്നു. ജീർണോന്മുഖമായ ഈ ഗൃഹം കണ്ടിട്ട് എനിയ്ക്ക് തുല്യം ഭാഗ്യമുള്ളവന്റെ(=നിർഭാഗ്യമാണല്ലൊ ആര്യകിനിപ്പോൾ) വീടുതന്നെ എന്ന് തോന്നുന്നു.

(അകത്ത് കയറി ഒളിക്കുന്നു)

നട കാളേ നട നട കാളേ..

ആര്യകൻ:(കേട്ടിട്ട്) ഈ വണ്ടി ഇവിടേയ്ക്ക് തന്നെ വരുന്ന പോലെ തോന്നുന്നു. ആഘോഷങ്ങൾക്ക് പോകുന്ന സാമൂഹ്യദ്രോഹികൾ കയറിയ പൊതുവണ്ടിയായിരിക്കുമോ? അതല്ലഎങ്കിൽ, ഈ ഗൃഹത്തിൽ നിന്നും ഗൃഹനാഥയെ കൊണ്ടുപോകാനുള്ള വണ്ടിയോ? അതുമല്ലെങ്കിൽ ശ്രേഷ്ഠജനങ്ങൾക്ക് സഞ്ചരിക്കാനുള്ള വണ്ടിയാകുമോ? അഥവ ഭാഗ്യവശാൽ മറ്റാരുമില്ലാതെ എനിക്ക് പോകാനായി വരുന്നതായിരിക്കുമോ?

വർദ്ധമാനകൻ: ഞാനിതാ വണ്ടിയുടെ വിതാനവുമായി തിരിച്ചെത്തിയിരിക്കുന്നു. രദനികേ, പുഷ്പകരണ്ഡക ഉദ്യാനത്തിലേക്ക് പോകാനായി അലംകൃതമായ വണ്ടി തയ്യാറായിരിക്കുന്നു എന്ന് ആര്യ വസന്തസേനയെ അറിയിക്കു.

ആര്യകൻ: (കേട്ടിട്ട്) ഇതൊരു ഗണികയുടെ വണ്ടി ആണ്. മാത്രമല്ല പുറത്ത് പോകുന്നതും. അതിനാൽ കയറുക തന്നെ.
(എന്ന് പറഞ്ഞ് മെല്ലെ മെല്ലെ കാളവണ്ടിയുടെ സമീപം ചെല്ലുന്നു)

വർദ്ധമാനകൻ:(ചങ്ങലകിലുക്കം കേട്ടുകൊണ്ട്) പാദസരങ്ങളുടെ ശബ്ദം കേൾക്കുന്നു. അതിനാൽ വസന്തസേന എത്തി എന്ന് തീരുമാനിക്കാം. ആര്യ വസന്തസേനേ, മൂക്കുകയറിട്ട ഈ കാളകൾ വളരെ വേഗത്തിൽ ഓട്ടുന്നവയാണ്. അതിനാൽ ഭവതി പിന്നിലൂടെ വണ്ടിയിൽ കയറി ഇരുന്നാലും.

(ഇത് കേട്ട ആര്യകൻ വണ്ടിയുടെ പിന്നിലൂടെ കയറി ഇരിക്കുന്നു)

വർദ്ധമാനകൻ: വണ്ടിയിൽ കയറി കാലുകൾ മുകളിൽ വെച്ചതിനാൽ പാദസരങ്ങളുടെ ശബ്ദം ഇപ്പോൾ കേൾക്കുന്നില്ല. വണ്ടിയ്ക്കും ഭാരം കൂടിയതുകൊണ്ട് ആര്യ വസന്തസേന വണ്ടിയിൽ കയറിയതായി തീരുമാനിക്കാം. അതിനാൽ നടകാളെ.. നട നട..കാളേ

(വണ്ടികാളകളെ തെളിച്ചുകൊണ്ട് പോകുന്നതായി അഭിനയിക്കുന്നു.)

(പ്രവേശിച്ചുകൊണ്ട്)
വീരകൻ: ഹേ ഹേ.. എടോ പൂയ്.. ജയൻ, ജയമാനൻ, ചന്ദനകൻ, മംഗലൻ പുഷ്പഭദ്രൻ തുടങ്ങിയ പ്രധാനികളെ, ശ്രദ്ധിക്കൂ... നിങ്ങൾ എന്താണ് നിശ്ചേതനന്മാരായി ഇരിക്കുന്നത്? തുറങ്കിലടച്ചിരുന്ന ആ ഇടയച്ചെക്കൻ ആര്യകൻ, പാലകരാജാവിന്റേ ഹൃദയത്തേയും തുറങ്കിനെയും ഒരുപോലെ ഭേദിച്ചുകൊണ്ട് ഓടിപ്പോയിരിക്കുന്നു.

എടാ നീ കിഴക്കേ വാതിൽക്കൽ നിൽക്ക്. നീ പടിഞ്ഞാറും. ഇവൻ തെക്കുഭാഗത്തും ദേ ഇയാൾ വടക്കുഭാഗത്തും കാവൽ നിൽക്കട്ടെ. ഞാനും ചന്ദനകനും കൂടെ ഈ കോട്ടമതിലിനുമുകളിൽ നിന്നും നിരീക്ഷിക്കാം.വരൂ ചന്ദനകാ, വരൂ, ഇവിടെ വരൂ.

(പരിഭ്രാന്തിയോടെ പ്രവേശിച്ച്)

ചന്ദനകൻ:(പരിഭ്രാന്തിയോടെ) അരേ.. വീരക, വിശാല്യ, ഭീമ, അംഗദ, ദണ്ഡകാല, ദണ്ഡശൂരൻ മുതലായ പ്രധാനികളെ,
വിശ്വസ്തരേ വരൂ, വേഗം വരൂ. പെട്ടെന്ന് തന്നെ വരൂ പാലകരാജാവിന്റെ രാജ്യലക്ഷ്മി മറ്റൊരാളുടെ പക്കലെത്തപ്പെടരുത്. (ആര്യകൻ രാജാവാകരുത് എന്നർത്ഥം)

മാത്രമല്ല,
ഉദ്യാനങ്ങളിൽ, സദസ്സിൽ, വഴിയിൽ, നഗരങ്ങളിൽ, അങ്ങാടികളിൽ കൂടാതെ തെരുവകളിലും എന്ന് വേണ്ട സംശയം ഉള്ള എവിടെ ആയാലും അവിടമൊക്കെ അന്വേഷിക്കൂ.

എടാ. വീരക, എന്തൊക്കെ നിരീക്ഷിക്കാനുണ്ട്? പറയൂ ആരാണ് ആ ഇടയചെക്കൻ ആര്യകനെ ബന്ധനവിമുക്തനാക്കി കൊണ്ടുപോകുന്നത്?

ആർക്കാ എട്ടിൽ സൂര്യനും നാലിൽ ചന്ദ്രനും ആറിൽ ശുക്രനും അഞ്ചിൽ ചൊവ്വയും ഉള്ളത്? (ഇത്രയും നല്ല ജാതകം ആർക്കാണ് ഉള്ളത് എന്ന് അർത്ഥം) പറയൂ ആർക്കാണ് ബൃഹസ്പതി ജന്മരാശിയായി ആറിലും ശനി ഒമ്പതിലും നിൽക്കുന്നത്? ആരാണവൻ? ഈ ചന്ദനകൻ ജീവിച്ചിരിക്കുമ്പോൾ ഇടയച്ചെക്കൻ ആര്യകനെ കൊണ്ട് പോകുന്നവൻ ആരാണ്?

വീരകൻ: ചന്ദനകാ, ഞാൻ നിന്നോടാണയിട്ട് പറയുന്നു ആരോ പെട്ടെന്ന് ആര്യകനെ മോചിപ്പിച്ചുകൊണ്ട് പോകുന്നുണ്ട്. സൂര്യൻ പകുതി ഉദിച്ച് ഉയർന്നപ്പോൾ ആര്യകൻ ബന്ധനവിമുക്തനായി ഓടിപ്പോയി.

വർദ്ധമാനകൻ: നടകാളെ നട നട...

ചന്ദനകൻ: ഇത് നോക്കു നോക്കു. എല്ലാം മറച്ച് ഒരു കാളവണ്ടി രാജവീഥിയിലൂടെ പോകുന്നു. അത് ആരുടെ ആണ് എങ്ങോട്ടാണ് പോകുന്നത് എന്നന്വേഷിക്കു.

വീരകൻ: (നോക്കിക്കണ്ട്): ഹേ വണ്ടിക്കാരാ. നിർത്ത് നിർത്ത്. ഇതാരുടെ വണ്ടി? ഇതിൽ ആരാണ് ഉള്ളത്? എവിടേയ്ക്കാണ് പോകുന്നത്?

വർദ്ധമാനകൻ: ഇത് ആര്യചാരുദത്തന്റെ വണ്ടി ആണ്. കാമക്രീഡക്കായി ഒരുങ്ങിക്കൊണ്ട് വസന്തസേന ഈ വണ്ടിയിൽ ഇരിക്കുന്നുണ്ട്. അതിനായി പുഷ്പകരണ്ഡകോദ്യാനത്തിൽ ആര്യചാരുദത്തന്റെ സമീപത്തേയ്ക്ക് പോവുകയാണ്.

വീരകൻ:(ചന്ദനകന്റെ അടുത്ത് ചെന്ന്) ഈ വണ്ടിക്കാരൻ പറയുന്നു ചാരുദത്തന്റെ വണ്ടിയാണെന്നും വസന്തസേന വണ്ടിയിലുണ്ട്, അവളെ പുഷ്പകരണ്ഡകോദ്യാനത്തിലേക്ക് കൊണ്ട് പോവുകയാണ് എന്നും.

ചന്ദനകൻ: എന്നാൽ അവർ പൊയ്ക്കോട്ടെ

വീരകൻ: പരിശോധിക്കാതേയോ?

ചന്ദനകൻ: അതെന്തിനാ?

വീരകൻ:ആരെ വിശ്വസിച്ചാ?

ചന്ദനകൻ: ആര്യ ചാരുദത്തനെ വിശ്വസിക്കാം

വീരകൻ: ആരാ ഈ ചാരുദത്തൻ? ആരാ വസന്തസേന? പരിശോധിക്കാതെ വിടാൻ ഇവരൊക്കെ ആരാണ്?

ചന്ദനകൻ: നീ ആര്യ ചാരുദത്തനെ അറിയില്ലേ? വസന്തസേനയെ അറിയില്ലേ? ഇവരെ അറിയാത്തവൻ ആകാശത്തിലെ ചന്ദ്രനെയോ നിലാവിനേയോ കൂടെ അറിയില്ല.

കളങ്കമില്ലാത്തവൻ, ചന്ദ്രതുല്യൻ, ആശ്രിതവൽസലൻ, നാലുസമുദ്രങ്ങളുടേയും സാരഭൂതനുമായ ആര്യ ചാരുദത്തനെ ആർക്കാണറിഞ്ഞുകൂടാത്തത്?

ഈ ഉജ്ജയനിനഗരത്തിൽ, ഒന്ന് വസന്തസേന മറ്റേത് ധർമ്മാത്മാവായ ആര്യ ചാരുദത്തൻ എന്നിങ്ങനെ രണ്ടേ രണ്ടുപേർ മാത്രമേ പൂജനീയരായുള്ളൂ. അവരാകട്ടെ ഉജ്ജയിനിയുടെ തിലകതുല്യരായി എല്ലാവർക്കും ഉപരി പരിലസിക്കുന്നു.

വീരകൻ: എടാ ചന്ദനകാ, എനിക്ക് ചാരുദത്തനേയും അറിയാം വസന്തസേനയേയും അറിയാം. എന്നാൽ രാജകാര്യങ്ങൾ വരുമ്പോൾ ഞാൻ എന്റെ അച്ഛനെ കൂടെ അറിയില്ല.(രാജകര്യങ്ങൾ എല്ലാറ്റിലും പ്രാധാന്യമുള്ളതാണ് എന്നർത്ഥം)

ആര്യകൻ: (ആത്മഗതം) ഈ വീരകൻ എന്റെ പഴയ ശത്രു, ചന്ദനകനാകട്ടെ എന്റെ പഴയസുഹൃത്തും. ഓടിപ്പോകുന്ന അപരാധിയെ പിടിക്കുക എന്ന ഏകകാര്യത്തിൽ നിയോഗിതരാണെങ്കിൽ കൂടെ ഇവർ രണ്ട് പേരുടേയും സ്വഭാവം ഒരുപോലെ അല്ല. വിവാഹച്ചടങ്ങിലെ അഗ്നിയേയും മരിച്ചാൽ ദഹിപ്പിക്കാനൻ ഉപയോഗിക്കുന്ന അഗ്നിയേയും ഒരുപോലെ അല്ലല്ലൊ കണക്കാക്കുന്നത്.

ചന്ദനകൻ: നീ പ്രധാനസേനാപതിയും രാജാവിന്റെ വിശ്വസ്തനും ആണല്ലൊ. ഞാൻ കാളകളെ പിടിക്കാം നീ പരിശോധിച്ചോളൂ.

വീരകൻ:നീയും രാജാവിന്റെ വിശ്വസ്തസേനാപതിയാണല്ലൊ. നീ തന്നെ പരിശോധിച്ചാൽ മതി

ചന്ദനകൻ:ഞാൻ പരിശോധിച്ചാൽ നീ പരിശോധിക്കുന്ന പോലെ ആകുമോ?

വീരകൻ:നീ പരിശോധിച്ചാൽ അത് പാലകരാജാവ് പരിശോധിച്ചത് പോലെ ആകും

ചന്ദനകൻ:എടാ വണ്ടിയുടെ വണ്ടിക്കൈ പൊക്ക്.

(വർദ്ധമാനകൻ വണ്ടിക്കൈ പൊക്കുന്നു.)

ആര്യകൻ:(ആതമഗതം) ഭടൻ ഇനി എന്നെ കാണ്ടുപിടിക്കും. നിർഭാഗ്യവശാൽ എന്റെ കയ്യിൽ ആയുധമില്ല. അഥവാ,
ഞാൻ ഭീമസേനനെ അനുകരിക്കും. കൈകൾ അമ്പാക്കും. ബന്ധനത്തിൽ ഇരുന്ന് മരിക്കുന്നതിനേക്കാൾ ഉത്തമം പോരാട്ടത്തിൽ മരിക്കുന്നതാണ്. ഇത് സാഹസപ്രവർത്തികൾക്കുള്ള സമയം അല്ല.

ചന്ദനകൻ: (വണ്ടിയുടെ ഉള്ളിൽ കയറി പരിശോധിക്കുന്നു.)

ആര്യകൻ: ഞാൻ ശരണാഗതനാണ്.

ചന്ദനകൻ: ശരണാഗതനു അഭയം തന്നിരിക്കുന്നു.

ആര്യകൻ: ശരണാഗതരെ കൈവെടിയുന്നവനെ വിജയലക്ഷ്മി കൈവെടിയും. മാത്രമല്ല സുഹൃത്തുക്കളും ബന്ധുജനങ്ങളും കൈവിടും അതുവഴി സകലരുടെയും പരിഹാസപാത്രമാകും.

ചന്ദനകൻ:എന്ത്? ഇടയച്ചെക്കൻ ആര്യകൻ വേട്ടക്കാരന്റെ കയ്യിൽ പക്ഷിയെ പോലെ എന്റെ മുന്നിൽ വന്ന് പെട്ടിരിക്കുന്നുവോ? (ആലോചിച്ച്) ഒന്നാലോചിച്ചാൽ ഇദ്ദേഹം നിരപരാധിയാണ്. എന്റെ അടുത്ത് ശരണമർത്ഥിച്ച് വന്നിരിക്കുന്നു. ആര്യ ചാരുദത്തന്റെ വണ്ടിയിൽ ആണ്. എനിക്ക് ജീവൻ തന്ന ആര്യ ശാർവിലകന്റെ മിത്രമാണ്. രാജാവാകാൻ വിധിക്കപ്പെട്ടവനുമാണ്. അതിനാൽ ഈ വിഷയത്തിൽ എന്തായിരിക്കും ഉചിതം? വന്നത് വരട്ടെ. അല്ലെങ്കിലും അഭയം തന്നു എന്ന് ഞാൻ പറഞ്ഞതാണല്ലോ.

ഭയന്നോടിയവനു അഭയം നൽകി പരോപകാരരം ചെയ്യുന്നവർക്ക് നാശമെങ്കിൽ നാശം സംഭവിച്ചോട്ടെ. എന്നാലും അവന്റെ ചെയ്തി (പരോപകാരം) സമൂഹത്തിൽ ഒരു ഗുണമായി പരിഗണിക്കുന്നു.
(പെട്ടെന്ന് പരിഭ്രമിച്ച് ഇറങ്ങിക്കൊണ്ട്) ഞാൻ ആര്യനെ കണ്ടു. അല്ല ആര്യ വസന്തസേനയെ കണ്ടു. “ഇത് ഉചിതമല്ല, യോഗ്യമല്ല. കാരണം, ആര്യ ചാരുദത്തന്റെ സമീപം പോകുന്ന എന്നെ വഴിയിൽ അപമാനിക്കുകയാണ്” എന്ന് അവർ പറയുന്നു.

വീരകൻ:ചന്ദനക, എനിക്ക് ഇപ്പോൾ സംശയം തോന്നുന്നു.

ചന്ദനകൻ: നിനക്ക് സംശയമോ? എന്തിന്?

വീരകൻ:പരിഭ്രമിച്ച് നീ നിന്റെ തൊണ്ട ഇടറുന്നു. നീ കൃത്യമായി പറയുന്നില്ല. ആദ്യം നീ ആര്യനെ (ചാരുദത്തനെ ഉദ്ദേശിച്ച്) എന്ന് പറഞ്ഞു, പിന്നീട് നീ അത് മാറ്റി ആര്യ വസന്തസേന എന്നാക്കി. ഇങ്ങനെ മാറ്റി പറഞ്ഞതിനാൽ എനിക്ക് സംശയം ഉണ്ട്.

ചന്ദനകൻ: നിനക്കെങ്ങനെ എന്നെ അവിശ്വസിക്കാൻ പറ്റി? നമ്മൾ തെക്കൻ ദേശക്കാർ അസ്പഷ്ടമായി പറയുന്നവർ ആണോ? ഖട, കർണട, കർണ,പ്രാവരണ,ദ്രാവിഡ, ചോള, ചീന, ബർബ്ബര,മുഖ മധുഘാത എന്നിത്യാദി മ്ലേച്ഛന്മാരുടെ പ്രാദേശികഭാഷ അറിയാവുന്ന നമ്മൾ ഇഷ്ടം പോലെ ദൃഷ്ടോ, ദൃഷ്ടാ അല്ലെങ്കിൽ ആര്യ ആര്യൻ എന്നൊക്കെ ഉച്ചരിക്കുന്നവർ അല്ലേ?

വീരകൻ: എടാ, ഞാൻ കൂടെ പരിശോധക്കട്ടെ. ഇത് രാജാവിന്റെ ആജ്ഞ ആണ്. ഞാൻ രാജാവിന്റെ വിശ്വസ്തനും ആണ്.

ചന്ദനകൻ: എന്താ ഞാൻ അവിശ്വസ്തനായോ?

വീരകൻ: ഇല്ലെന്നാലും ഇത് രാജാവിന്റെ കാര്യമാണല്ലോ

ചന്ദനകൻ: (ആത്മഗതം) ആര്യകൻ ആര്യ ചാരുദത്തന്റെ വണ്ടിയിൽ കയറി രക്ഷപ്പെടുകയാണ്. അതറിഞ്ഞാൽ ആര്യ ചാരുദത്തനും ശിക്ഷ ലഭിക്കും. അതിനാലിപ്പോൾ എന്താണ് ഒരു പോംവഴി? (ആലോചിച്ച്) ഇപ്പോൾ കർണ്ണാടകലഹ രീതി (കർണ്ണാടത്തിലെ കലഹരീതി എന്നാവാം ഉദ്ദേശിച്ചിരിക്കുക, അടിസ്ഥാനപരമായി വഴക്കുണ്ടാക്കി കാര്യം നേടാനുള്ള ഒരു രീതി എന്ന് വിശ്വസിക്കാം) തന്നെ പ്രയോഗിക്കാം. (ഉറക്കെ) അരീ വീരകാ, ഞാൻ ചന്ദനകൻ പരിശോധിച്ചത് പുനഃപ്പരിശോധിക്കാൻ നീയാരാണ്?

വീരകൻ: നീ ആരാ?

ചന്ദനകൻ: പൂജനീയനും സർവ്വസമ്മതനുമായ നീ നിന്റെ ജാതി മറന്നുവോ?

വീരകൻ: (ദേഷ്യത്തോടേ) എടാ എന്റെ ജാതി പറയുന്നോ?

ചന്ദനകൻ: ഞാനെവിടെ പറഞ്ഞു?

വീരകൻ: നീ പറ

ചന്ദനകൻ: ഇല്ല. ഞാൻ പറയില്ല. നിന്റെ ജാതി എനിയ്ക്ക് നല്ലപോലെ അറിയാം. പക്ഷെ നല്ല സ്വഭാവം കാരണം ഞാൻ പറയുന്നില്ല. നിന്റെ ജാതി എനിക്ക് മാത്രം അറിഞ്ഞാൽ മതി. അത് പറഞ്ഞ് എന്ത് കാര്യം? കപിത്ഥക്കായ ഉടച്ചാലെന്ത് ലാഭം? (കപിത്ഥം=ഒരു തരം മരമാണ്, കായ വളാരെ കയ്പ്പുള്ളതും ആണ്. വിളാർമരം എന്ന് വിക്കി നിഘണ്ടു) (നിന്റെ ജാതി പറയാൻ തക്കവണ്ണം ഞാൻ അധമനല്ല എന്നോ പറയാൻ തന്നെ യോഗ്യമല്ല എന്നോ ധരിയ്ക്കാം)

വീരകൻ: പറയെടാ പറയ്

(ചന്ദനകൻ ആംഗ്യം കാണിയ്ക്കുന്നു)

വീരകൻ: എന്താടാ ഇത്?

ചന്ദനകൻ: കത്തിയും കല്ലുമായി നടന്ന് പുരുഷന്മാരുടെ താടി വൃത്തിയാക്കുന്ന നീ എങ്ങനേയോ ഇപ്പോൾ സേനാപതി ആയിത്തീർന്നിരിയ്ക്കുന്നു.

വീരകൻ: എടാ, ചന്ദനകാ, മാനനീനയനായ നീയും നിന്റെ ജാതി ഓർക്കുന്നില്ലേ?

ചന്ദനകൻ: ചന്ദനം പോലെ പവിത്രമായ എന്റെ ജാതി എന്താ?

വീരകൻ: ആരാ പറയുക?

ചന്ദനകൻ: പറ പറ..

(വീരകൻ ആംഗ്യം കാണിക്കുന്നു)

ചന്ദനകൻ: എന്താണെടാ അത്?

വീരകൻ: കേൾക്കെടാ കേൾക്ക്. നിന്റെ ജാതി വലിയ ശുദ്ധമാണ്. ദുന്ദുഭി (പറപോലെ ഒരു തുകൽവാദ്യം) നിന്റെ അമ്മയാണ്. നിന്റെ അച്ഛൻ ചെണ്ടയാണ്. എടാ കരിമോന്തേ, കരടകന്റെ

(മറ്റൊരു തുകൽവാദ്യം) സഹോദരനായ നീ സേനാപതി ആയോ? (തോൽപ്പണിക്കാരൻ എന്നർത്ഥം)

ചന്ദനകൻ: (ക്രോധത്തോടെ) ഞാൻ ചന്ദനകൻ തോൽപ്പണിക്കാരനാണെങ്കിൽ നീ വണ്ടി പരിശോധിച്ചോ. (ധൈര്യമുണ്ടെങ്കിൽ പരിശോധിയ്ക്ക് എന്ന് വെല്ലുവിളി പോലെ)

വീരകൻ: വണ്ടിക്കാരാ.. വണ്ടി തിരിക്ക് ഞാനൊന്ന് നല്ലപോലെ പരിശോധിക്കട്ടെ.

(വർദ്ധമാനകൻ ആജ്ഞ അനുസരിച്ച് വണ്ടി തിരിക്കുന്നു)

(വീരകൻ വണ്ടി പരിശോധിക്കാൻ വണ്ടിയിൽ കയറാൻ ശ്രമിക്കുമ്പോൾ പെട്ടെന്ന് ചന്ദനകൻ വീരകന്റെ തലമുടി പിടിച്ച് വലിച്ച് താഴെ വീഴ്ത്തി ചവിട്ടുന്നു.)

വീരകൻ: (ക്രോധത്തോടെ എഴുന്നേറ്റ്) എടാ, രാജാവിന്റെ വിശ്വസ്തനും രാജാവിന്റെ ആജ്ഞ പാലിക്കുന്നവനുമായ എന്നെ നീ മുടിയിൽ പിടിച്ച് ചവിട്ടുന്നോ? എന്നാൽ കേട്ടോ, കോടതിയിൽ വെച്ച് നിന്റെ കൈകാലുകൾ വെട്ടിയില്ല എങ്കിൽ എന്റെ പേര് വീരകൻ എന്നല്ല.

ചന്ദനകൻ: നീ രാജകൊട്ടാരത്തിലേക്കോ കോടതിയിലേക്കോ എവിടേയ്ക്കാണെങ്കിലും പോടാ പട്ടീ. എനിക്ക് പേടി ഇല്ല.

വീരകൻ: നല്ലകാര്യം നിന്നെ കണ്ടോളാം.

(എന്നും പറഞ്ഞ് പോകുന്നു)

ചന്ദനകൻ:(നാലുചുറ്റും നോക്കിയിട്ട്) വണ്ടിക്കാരാ പോ വേഗം പോകു. വഴിയിൽ വല്ലവരും നിർത്തി ചോദിച്ചാൽ, ചന്ദനകനും വീരകനും വണ്ടി പരിശോധിച്ചെന്ന് പറഞ്ഞോ. ആര്യ വസന്തസേനേ ഈ വാൾ മുദ്രയായി കയ്യിലിരുന്നോട്ടെ. (എന്ന് പറഞ്ഞുകൊണ്ട് വാൾ കൊടുക്കുന്നു)

ആര്യകൻ: (വാൾ കയ്യിൽ വാങ്ങി സന്തോഷത്തോടെ) ആഹാ, എന്റെ കയ്യിൽ ആയുധം കിട്ടി. എന്റെ വലത്തെ കൈ തുടിയ്ക്കുന്നു. എല്ലാം അനുകൂലമാകും. ഞാൻ രക്ഷപ്പെട്ടു.

ചന്ദനകൻ: ആര്യേ വസന്തസേനേ, ഈ ആപത്ത് സമയത്ത് നിന്നെ ഞാൻ അറിഞ്ഞ് സഹായിച്ചു. ഈ ചന്ദനകനെ എപ്പോഴും ഓർമ്മിക്കണേ. ഇത് ഞാൻ സ്വാർത്ഥത കൊണ്ട് പറയുകയല്ല. മറിച്ച് നിന്നോടുള്ള സ്നേഹത്താൽ പറയുകയാണ്.

ആര്യകൻ: ചന്ദ്രശോഭയ്ക്ക് തുല്യമായ സ്വഭാവത്തോടുകൂടിയ ചന്ദനക നീ ഇന്ന് ഭാഗ്യവശാൽ എന്റെ മിത്രമായിത്തീർന്നിരിക്കുന്നു. സുഹൃത്തേ ചന്ദനകാ, ആ സിദ്ധന്റെ ഭാവിപ്രവചനം സത്യമായാൽ ചന്ദനകനെ ഞാൻ ഓർമ്മിക്കും തീർച്ച.

ചന്ദനകൻ: ശിവനും വിഷ്ണുവും സൂര്യനും ചന്ദ്രനും നിന്നെ കാക്കുമാറാകട്ടെ. ശുംഭനിശുംഭന്മാരെ വധിച്ച് ദേവി എങ്ങനെ വിജയം വരിച്ചുവോ അപ്രകാരം ശത്രുപക്ഷത്തെ ജയിച്ച് നീയും വിജയി ആയിത്തീരട്ടെ.

(വർദ്ധമാനകൻ വണ്ടി തെളിച്ച് പോകുന്നു)

(അണിയറയിലേക്ക് നോക്കിയിട്ട്) ഹാവൂ.. ആര്യകൻ പോയിക്കഴിഞ്ഞു. പിന്നാലെ എന്റെ സുഹൃത്ത് ശർവിലകനും പോയി. മാത്രമല്ല, രാജാവിന്റെ വിശ്വസ്തനായ വീരകനോട് ഞാൻ ശത്രുതയിലും ആയി. ഇനി ഞാനും പുത്രകളത്രാദികളോടുകൂടി (പുത്രനും ഭാര്യയോടും മറ്റ് ബന്ധുജനങ്ങളോടുംകൂടെ) ശർവിലകന്റേയും ആര്യകന്റേയും പിന്നാലെ പോവുകതന്നെ ഉചിതം.

(എന്ന് പറഞ്ഞ് നിഷ്ക്രമിക്കുന്നു)

**ഇപ്രകാരം മൃച്ഛകടികത്തിലെ പ്രവഹണവിപര്യയം(=വണ്ടിമാറ്റം എന്ന ആറാമദ്ധ്യായം സമാപിച്ചു.**

## അങ്കം ഏഴ്

ചാരുദത്തനും മൈത്രേയനും പ്രവേശിക്കുന്നു

വിദൂഷകൻ: നോക്കൂ നോക്കൂ പുഷ്പകരണ്ഡകോദ്യാനത്തിന്റെ ശ്രീത്വം നോക്കൂ

ചാരുദത്തൻ: അത് ശരിയാണ് സുഹൃത്തെ. കാരണം, വണിക്കുകളെ പോലെ വൃക്ഷങ്ങൾ അവയുടെ പൂക്കളെ വിരിയിച്ച് കാണിക്കുന്നു. വണ്ടുകളാകട്ടെ നികുതിപിരിയ്ക്കുന്നവരെ പോലെ കറങ്ങി നടക്കുന്നു.

വിദൂഷകൻ: സുഹൃത്തേ താങ്കൾ ഈ ഭംഗിയുള്ള പാറമേൽ ഇരുന്നാലും.

ചാരുദത്തൻ: (ഇരുന്നുകൊണ്ട്) സുഹൃത്തേ വർദ്ധമാനകൻ വൈകുന്നുവല്ലോ.

വിദൂഷകൻ:ഞാൻ വർദ്ധമാനകനോട്, വസന്തസേനയേയും കൊണ്ട് വേഗം വരാൻ തന്നെയാണ് പറഞ്ഞിരിക്കുന്നത്

ചാരുദത്തൻ: പിന്നെന്താണവൻ വൈകുന്നത്? അവന്റെ വണ്ടിയ്ക്കുമുന്നിൽ ഇനി വൈക്കോൽ വണ്ടി വല്ലതും ഉണ്ടോ?(വഴിതടസ്സം സൃഷ്ടിച്ച് മെല്ലെ മെല്ലെ പോകുന്നതാണല്ലൊ വയ്ക്കോൽ വണ്ടികൾ) ഇനി വണ്ടിച്ചക്രങ്ങൾക്ക് എന്തെങ്കിലും പറ്റിയൊ? മൂക്കുകയർ പൊട്ടിക്കാണുമോ? അതുമല്ലെങ്കിൽ വഴിയിൽ വല്ല മരങ്ങളും വീണ് തടസ്സം സൃഷ്ടിച്ചതിനാൽ മറ്റ് വല്ല വഴിക്കുമാണോ അവൻ വരുന്നത്? അതോ ഇനി മെല്ലെമെല്ലെ കാളകളെ തെളിച്ച് അവനവന്റെ ഇഷ്ടം പോലെ സാവധാനം അവൻ വരുകയാണോ? എന്തിനാണവൻ ഇത്ര വൈകിയ്ക്കുന്നത്?

(ഒളിച്ച ആര്യകനേയും വഹിച്ച് വണ്ടിയോടെ വർദ്ധമാനകൻ പ്രവേശിക്കുന്നു.)

വർദ്ധമാനകൻ: നട കാളേ.. നട നട

ആര്യകൻ:(ആത്മഗതം) രാജസേവകരാൽ കണ്ട് പിടിക്കപ്പെട്ടുമോ എന്ന് അത്യന്തം പേടിച്ച്, കാലിൽ ചങ്ങല കാരണം ഓടാൻ കഴിയാതെ, കാക്കക്കൂട്ടിൽ വളരുന്ന കുയിലിനെ പോലെ ഞാൻ സാധു ചാരുദത്തന്റെ വണ്ടിയിൽ ഒളിഞ്ഞ് പോകുന്നു.
ഓ! നഗരത്തിൽ നിന്നും കുറേ ദൂരം പോന്നിരിക്കുന്നു. അതിനാൽ ഈ വണ്ടിയിൽ നിന്നും ഇറങ്ങി വൃക്ഷങ്ങൾക്കിടയിലൂടെ രക്ഷപ്പെടണോ? അതോ വണ്ടിയുടമ ചാരുദത്തനെ കാണണോ? അല്ലെങ്കിൽ ഈ വൃക്ഷക്കൂട്ടത്തിനിടയിലൂടെ രക്ഷപ്പെടുക എന്നത് വ്യർത്ഥമാകാം. ആര്യ ചാരുദത്തനെ ശരണം പ്രാപിച്ചാൽ അദ്ദേഹം രക്ഷിച്ചുകൊള്ളും. അതിനാൽ അദ്ദേഹത്തെ കാണുകതന്നെ നല്ലത്.

ചാരുദത്തൻ, ആപത്സമുദ്രത്തിൽ നിന്ന് രക്ഷപ്പെടാൻ ശ്രമിക്കുന്ന എന്നെ കണ്ടാൽ, സന്തോഷിച്ച് എന്നെ രക്ഷപ്പെടാൻ സഹായിക്കും. അദേഹത്തിന്റെ ഗുണംകൊണ്ടാണ് ഈ ദേഹം എനിക്ക് തിരിച്ച് കിട്ടിയത് എന്ന് ഞാൻ ഓർക്കുകയും ചെയ്യും.

വർദ്ധമാനകൻ: ഇതാ ആ ഉദ്യാനം എത്തിപ്പോയി. (സമീപം ചെന്ന്) ആര്യ മൈത്രേയാ.

വിദൂഷകൻ:തോഴരേ തോഴരേ.. സന്തോഷിക്കു നല്ല വാർത്ത. വർദ്ധമാനകൻ വിളിക്കുന്നു. വസന്തസേന വന്നിട്ടുണ്ടാകും.

ചാരുദത്തൻ:സന്തോഷം.. എനിക്ക് സന്തോഷം. ആയി.

വിദൂഷകൻ:എടാ ശുംഭാ എന്താണിത്ര വൈകിയത്?

വർദ്ധമാനകൻ: ആര്യ മൈത്രേയാ, ദേഷ്യപ്പെടരുത്. വണ്ടിയുടെ വിതാനം എടുക്കാൻ മറന്നു പോയി. അത് എടുത്തുകൊണ്ട് വരാൻ പോയതിനാൽ അൽപ്പം വൈകിയതാണ്.

ചാരുദത്തൻ: വർദ്ധമാനകൻ, വണ്ടി തിരിച്ചിടൂ. മൈത്രേയാ, വസന്തസേനയെ ഇറക്കിക്കൊണ്ട് വരൂ.

വിദൂഷകൻ: എന്താ അവളുടെ കാലുകൾ ചങ്ങലയ്ക്കിട്ടിരിക്കുന്നുവോ? തന്നത്താനെ ഇറങ്ങി വന്നൂടെ അവൾക്ക്? (എഴുന്നേറ്റ് വണ്ടിയിൽ നോക്കി) അയ്യോ ഇത് വസന്തസേനയല്ല. മറിച്ച് വസന്തസേനൻ ആണല്ലൊ.

ചാരുദതതൻ: കളിയാക്കരുത് തോഴരേ. സ്നേഹകാലത്ത് കാലതാമസം പൊറുക്കില്ല. അതിനാൽ ഞാൻ സ്വയം അവളെ ഇറക്കിക്കൊണ്ട് വരാം. (ഇതും പറഞ്ഞ് എഴുന്നേൽക്കുന്നു)

ആര്യകൻ:(കണ്ടിട്ട്) ആഹാ ഇതാ ഈ വണ്ടിയുടെ ഉടമ. കേൾക്കുന്ന പോലെ തന്നെ കാണുവാനും സുന്ദരൻ. ഇവൻ എന്നെ രക്ഷിക്കും

ചാരുദത്തൻ:(വണ്ടിയിൽ കയറി നോക്കി) അയ്യോ ഇതാരാണ്? ആനയുടെ തുമ്പിക്കൈ പോലെ നീളമുള്ള കൈകൾ, സിംഹത്തെ പോലെ ഗംഭീരത തോന്നിക്കുന്ന മുഖം, വിശാലമായ മാറിടം, താമ്രപർണ്ണനിറമുള്ള വിശാലമായ കണ്ണുകൾ, ഇപ്രകാരം കണ്ടാൽ തന്നെ കേമനായി തോന്നിക്കുന്ന ഇദ്ദേഹത്തിനു എന്തേ ഇങ്ങനെ കാലിൽ ചങ്ങല വന്നു? പറയൂ, താങ്കൾ ആരാണ്?

ആര്യകൻ: ശരണാഗതനാണ്, ഇടയൻ ആര്യകനാണ് ഞാൻ.

ചാരുദത്തൻ:പാലക രാജാവ് ഇടയത്തെരുവിൽ നിന്നും പിടിച്ച് കൊണ്ട് വന്ന് തടവറയിലിട്ട ആൾ തന്നെ ആണോ?

ആര്യകൻ: അതേ.. ആ ആര്യകൻ തന്നെ

ചാരുദത്തൻ: ഭാഗ്യവശാൽ മാത്രമാണ് താങ്കൾ എന്റെ മുന്നിൽ വന്ന് പെട്ടിരിക്കുന്നത്. ശരണാഗതനായി വന്നവനെ ഞാൻ എന്റെ പ്രാണൻ വെടിഞ്ഞാലും രക്ഷിക്കുക തന്നെ ചെയ്യും.

(ആര്യകൻ സന്തോഷം കാണിക്കുന്നു)

ചാരുദത്തൻ:വർദ്ധമാനകാ, കാലിലെ ആ ചങ്ങല ഊരിമാറ്റൂ

വർദ്ധമാനകൻ: ആജ്ഞ പോലെ. (ആര്യകന്റെ കാലിലെ ചങ്ങല അഴിച്ച് മാറ്റി) ചങ്ങല ഊരിക്കളഞ്ഞു.

ആര്യകൻ:പകരം സ്നേഹബന്ധത്തിന്റെ ചങ്ങലയാൽ ബന്ധിച്ചിരിക്കുന്നു

വിദൂഷകൻ:(ചാരുദത്തന്റെ കാലുകളിൽ) ഈ ചങ്ങല ഇട്ടു. അദ്ദേഹം ഇപ്പോൾ തികച്ചും സ്വതന്ത്രനായി. ഇനി നമുക്ക് തടവറയിലേക്ക് പോകാം.

ചാരുദത്തൻ:ച്ഛേ.. അനാവശ്യം പറയാതെ. ശാന്തമായി ഇരിക്കൂ

ആര്യകൻ: സ്നേഹിതാ ചാരുദത്താ ഞാനും സ്നേഹം കൊണ്ട് തന്നെ ആണ് ഈ വണ്ടിയിൽ കയറിയത്. താങ്കൾ എന്നോട് ക്ഷമിക്കണം.

ചാരുദത്തൻ: എന്റെ വണ്ടിയിൽ വരാനുള്ള സ്നേഹം താങ്കൾ കാണിച്ചതിൽ ഞാൻ സന്തോഷവാനാണ്.

ആര്യകൻ: അങ്ങയുടെ ആജ്ഞാനുസൃതം ഞാൻ പോകാൻ ആഗ്രഹിക്കുന്നു.

ചാരുദത്തൻ: അങ്ങനെ ആയിക്കോട്ടെ. പോയ്ക്കോളൂ.

ആര്യകൻ: എന്നാലിറങ്ങട്ടെ.

ചാരുദത്തൻ: മിത്രമേ, ഇറങ്ങരുത്. ഇപ്പോളല്ലേ ചങ്ങലയുടെ ഭാരം ഒഴിഞ്ഞത്. എന്നിരുന്നാലും താങ്കൾക്ക് പെട്ടെന്ന് നടക്കാൻ കഴിയില്ല. രാജസേവകർ ധാരാളം വന്നുപോയിക്കൊണ്ടിരിക്കുന്ന ഈ പ്രദേശത്ത് എന്റെ വാഹനം വിശ്വാസം ജനിപ്പിക്കും. അതിനാൽ ഈ വണ്ടിയിൽ തന്നെ പോയ്ക്കൊള്ളൂ.

ആര്യകൻ: അങ്ങയുടെ ആജ്ഞ പോലെ.

ചാരുദത്തൻ:കുശലപൂർവ്വം യാത്രചെയ്ത് ബന്ധുജനങ്ങളുടെ അടുത്ത് എത്തൂ

ആര്യകൻ:തീർച്ചയായും അങ്ങ് എന്റെ ബന്ധുവായി വന്നു

ചാരുദത്തൻ:വരുംകാലങ്ങളിൽ എന്നെ കൂടെ ഓർക്കുക

ആര്യകൻ: അവനവനെ മറക്കില്ലല്ലൊ?

ചാരുദത്തൻ: പോകുംവഴി താങ്കളുടെ രക്ഷ, ദേവതകൾ ചെയ്യട്ടെ.

ആര്യകൻ: എന്റെ രക്ഷ താങ്കൾ തന്നെ ചെയ്തല്ലൊ.

ചാരുദത്തൻ: താങ്കൾ ഭാഗ്യം കൊണ്ട് സുരക്ഷിതനാണ്

ആര്യകൻ: പ്രിയസുഹൃത്തേ, അതിനും കാരണക്കാരൻ താങ്കളാണ്.

ചാരുദത്തൻ:പാലകരാജാവ് താങ്കളെ പിടികൂടുന്നതിനായി ശ്രമിക്കുന്നതിനാൽ താങ്കൾ സുരക്ഷിതനല്ല. അതിനാൽ പെട്ടെന്ന് തന്നെ പൊയ്ക്കോളൂ.

ആര്യകൻ: ശരി തന്നെ. വീണ്ടും കാണുന്നത് വരെ വണക്കം

(ഇതും പറഞ്ഞ് പോകുന്നു)

ചാരുദത്തൻ:പാലകരാജാവിനോട് ആര്യകനെ രക്ഷിക്കുക എന്ന വലിയ അപരാധം ചെയ്ത് ഇവിടെ നിൽക്കുന്നത് ഒട്ടും ശരിയല്ല. ഹേ മൈത്രേയാ, ഈ ചങ്ങല ആ പൊട്ടക്കിണറ്റിൽ ഇടൂ. ചാരന്മാർ നിറയെ ഉള്ളതാണ്. അവർ കാണരുത്.

(ഇടം കണ്ണ് തുടിയ്ക്കുന്നതായി സൂചിപ്പിച്ച്) മിത്ര മൈത്രേയാ, ഞാൻ വസന്തസേനയെ കാണാൻ കൊതിക്കുന്നു. നോക്കൂ

ഇന്ന് പ്രാണപ്രേയസി വസന്തസേനയെ കാണാൻ സാധിക്കാത്ത എന്റെ ഇടം കണ്ണ് തുടിയ്ക്കുന്നു. ഒരു കാരണവും കൂടാതെ ഭയം കൊണ്ട് എന്റെ ഹൃദയം വ്യഥ കൊള്ളുന്നു.
ആയതുകൊണ്ട് വരൂ നമുക്ക് പോകാം. (ചുറ്റിനടന്ന്) അയ്യോ ബുദ്ധസംന്യാസി എതിരേ വരുന്നു. ഇത് അശ്രീകരസൂചകമാണല്ലൊ. അയാളീ വഴി വന്നോട്ടെ നമുക്ക് മറ്റേ വഴി പോകാം. വരൂ.

(എന്നും പറഞ്ഞ് എല്ലാവരും പോകുന്നു.)

**ഇപ്രകാരം മൃച്ഛകടികത്തിലെ ആര്യകാപഹരണം എന്ന ഏഴാമങ്കം സമാപിച്ചു.**

# അങ്കം എട്ട്: വസന്തസേനയെ കഴുത്ത് ഞെരിച്ച് കൊല്ലുന്നു

(നനഞ്ഞ വസ്ത്രവുമായി ഭിക്ഷു (ബുദ്ധസംന്യാസി) പ്രവേശിക്കുന്നു)

ഭിക്ഷു: അജ്ഞാനികളേ, ധർമ്മ മാർഗം സ്വീകരിക്കൂ. വിശപ്പിനെ നിയന്ത്രിക്കൂ ധ്യാനത്തിലൂടെ ഉണർന്നിരിക്കൂ. ഇന്ദ്രിയസൗഖ്യം ധർമ്മത്തെ അപഹരിക്കുന്നു.

മാത്രമല്ല,

ലൗകീകേച്ഛ വെടിഞ്ഞ് ഞാൻ ധർമ്മത്തെ ശരണം പ്രാപിക്കുന്നു. പഞ്ചേന്ദ്രിയങ്ങളേയും ബന്ധിച്ച്, അവിദ്യയാകുന്ന സ്ത്രീയേയും വെടിഞ്ഞ് ശരീരമാകുന്ന അബലനായ ചണ്ഡാലനേയും കൊന്നാൽ അവൻ ദേവലോകം പ്രാപിക്കുമെന്ന് തീർച്ച.

ശിരസ്സ് മുണ്ഡനം ചെയ്തു ദീക്ഷ വളർത്തി പക്ഷെ മനസ്സിലെ മോഹങ്ങളെ കളഞ്ഞില്ല എങ്കിൽ അവൻ എന്ത് ആണ് കളഞ്ഞത്? എന്നാൽ മോഹങ്ങൾ വെടിഞ്ഞവൻ ശിരോമുണ്ഡനം ചെയ്തവനെ പോലെ തന്നെ.

കാവി മുക്കിയ ഈ കഷായവസ്ത്രം രാജാവിന്റെ അളിയന്റെ ഉദ്യാനത്തിലെ കുളത്തിൽ മുക്കി കഴുകി പെട്ടെന്ന് തന്നെ പോകാം.
(സംന്യാസി ചുറ്റി നടന്ന് കുളത്തിൽ വസ്ത്രം കഴുകുന്നു)

(അണിയറയിൽ)

ശകാരൻ: നിൽക്കെടാ അവിടെ കള്ള സംന്യാസി നിൽക്ക്.

ഭിക്ഷു:(ഭീതിയോടെ നോക്കിക്കൊണ്ട്) അയ്യയ്യോ ദുഷ്ടൻ സംസ്ഥാനകൻ വരുന്നല്ലോ. ഏതൊരു ഒരു സംന്യാസി അയാളോട് തെറ്റു ചെയ്തതിനാൽ ഏത് സംന്യാസിയേയും എവിടെ കണ്ടാലും അവൻ മൂക്കുതുളച്ച് കാളയെ പോലെ ഓടിക്കുന്നു. എന്നെ ഇപ്പോൾ ആരു രക്ഷിക്കും? ഈശ്വരാ.. ആ എനിക്ക് രക്ഷകൻ ഭഗവാൻ ബുദ്ധൻ തന്നെ.

(വാളുകയ്യിലേന്തിയ വിടനോടൊപ്പം സംസ്ഥാനകൻ എന്ന ശകാരൻ പ്രവേശിക്കുന്നു.)

ശകാരൻ: നിൽക്കെടാ ദുഷ്ട ബുദ്ധ സംന്യാസി നിൽക്കവിടെ. മദിരോത്സവമദ്ധ്യത്തിൽ വെച്ച മുള്ളങ്കിയെ പോലെ നിന്റെ തല ഞാനിപ്പോൾ ചതയ്ക്കും. (അടിയ്ക്കുന്നു)

വിടൻ: തന്തയില്ലാത്തവനേ, വൈരാഗിയായി കാവിവസ്ത്രം ധരിച്ച ഒരു സംന്യാസിയെ ഉപദ്രവിച്ച് നിനക്ക് എന്ത് കാര്യം നേടാനാണ്? സുഖോപയോഗത്തിനു സാധിയ്ക്കുന്ന ഈ നല്ല ഉദ്യാനഭംഗി നോക്കൂ.

അശരണർക്ക് ശരണമേകും വൃക്ഷങ്ങൾ, ദുഷ്ടരുടെ ഹൃദയം പോലെ അനിയന്ത്രിതമായി ഉപയോഗ്യമെങ്കിലും കീഴടക്കാത്ത ദേശമെന്ന പോലെ കിടക്കുന്ന പുഷ്പകരണ്ഡകം എന്ന ഈ ഉദ്യാനത്തെ കാണൂ.

ഭിക്ഷു: സ്വാഗതം. ഉപാസകൻ(=സേവകൻ) സന്തോഷവാനായാലും

ശകാരൻ: ഭാവ ഇത് നോക്കൂ. ഇവനെന്നെ ചീത്ത പറയുന്നു

വിടൻ: അവനെന്താ പറയുന്നത്?

ശകാരൻ: അവനെന്നെ ഉപാസകൻ(=സേവകൻ) എന്ന് വിളിക്കുന്നു. അവനെ ഉപാസിക്കാൻ ഞാൻ എന്താ അമ്പട്ടാൻ ആണോ? (സംന്യാസിയ്ക്ക് തലയും മറ്റും ക്ഷൗരം ചെയ്യുക എന്നതല്ലാതെ മറ്റ് ലൗകീകമായ ഉപകാരങ്ങൾ ഒന്നും ആവശ്യമില്ലല്ലൊ.)

വിടൻ: ബുദ്ധോപാസകൻ എന്ന് പറഞ്ഞ് നിന്നെ സ്തുതിയ്ക്കുകയാണ്

ശകാരൻ: എന്നാൽ സ്തുതിയ്ക്ക് എന്നെ സ്തുതിയ്ക്ക്

ഭിക്ഷു: താങ്കൾ ധന്യവാനാണ്, താങ്കൾ പുണ്യവാനാണ്.

ശകാരൻ: ഭവാൻ കേട്ടില്ലേ? എന്നെ ധന്യൻ പുണ്യവാൻ എന്നൊക്കെ പറയുന്നു. ഞാനെന്താ ചാർവാകനോ, കൽത്തൊട്ടിയോ? അതോ കുംഭാരനോ?
(ശകാരൻ പണ്ഡിതനല്ല എങ്കിലും ഇടയ്ക്ക് ശകാരന്റെ വായിൽ വികടത്തത്തിനോടൊപ്പം പാണ്ഡിത്യവും കയറി ഇരിക്കും. ധന്യൻ=ധനമർഹതീതിധന്യ, പുരുഷാർത്ഥങ്ങളിൽ ഒന്ന് അർത്ഥം അതായത് ധനം ആണ്. ധനം സമ്പാദിയ്ക്കുന്നതിൽ മാത്രം താൽപ്പര്യമുള്ളവർ, അതായത് ലൗകീകകാര്യങ്ങളിൽ താൽപ്പര്യമുള്ളവർ ചാർവ്വാകന്മാർ. പുണതീതുപുണ: പൂണേസാധുപുണ്യ പൂൺ എന്നാൽ സൽക്കർമ്മം ചെയ്യുൻ എന്ന് അർത്ഥം. നാൽക്കാലിയ്ക്ക് വെള്ളം കൊടുക്കൽ പുണ്യമാണല്ലൊ. വെള്ളം നിറയ്ക്കുന്നത് കൽത്തൊട്ടിയിലും. അതുപോലെ വിലകുറഞ്ഞപാത്രങ്ങൾ ഉണ്ടാക്കുന്നതും പുണ്യം അത് ചെയ്യുന്നവർ കുമ്പാരന്മാരും. വിശദീകരണം മെയ്ക്കാട്ട് കേശവൻ പട്ടേരിയുടെ തർജ്ജമയിൽ നിന്നും.)

വിടൻ: തന്തയ്ക്ക് പിറക്കാത്തവനെ, ധന്യവാൻ, പുണ്യവാൻ എന്ന് വിളിച്ച് നിന്നെ സ്തുതിയ്ക്കുകയാണ്.

ശകാരൻ: ശരി, പക്ഷെ ഇവനെന്തിനാ ഇവിടെ വന്നത്?

ഭിക്ഷു: എന്റെ ഈ തുണി കഴുകാൻ വന്നതാണ്.

ശകാരൻ: എടാ ദുഷ്ടാ ബുദ്ധസംന്യാസീ. മറ്റ് ഉദ്യാനങ്ങളേക്കാൾ ശ്രേഷ്ഠമായ, നായ്ക്കളും കുറുക്കന്മാരും വെള്ളം കുടിയ്ക്കുന്ന ഈ പുഷ്പകരണ്ഡകോദ്യാനം എന്റെ അളിയൻ എനിക്ക് തന്നതാണ്. അതികേമനായ ഞാൻ പോലും ഇതിൽ കുളിയ്ക്കാറില്ല. അതിലാണോടാ നീ നിന്റെ പഴങ്കഞ്ഞി നാറുന്ന നാറ്റത്തുണി കൊണ്ടുവന്ന് അലക്കുന്നത്? ഒറ്റ അടിയ്ക്ക് നിന്നെ ഞാൻ കൊല്ലും.

വിടൻ: എടാ തന്തയില്ലാത്തവനേ, ഇവൻ ഈയിടയ്ക്ക് സംന്യാസം സ്വീകരിച്ചവനാണ്.

ശകാരൻ: അതെങ്ങനെ ഭവാൻ മനസ്സിലാക്കി?

വിടൻ: ഇതിൽ അറിയാനെന്തിരിക്കുന്നു? നോക്കൂ,
ഇവന്റെ മൊട്ടത്തലയുടെ നിറം ഇപ്പോഴും പഴയ പോലെ തന്നെ. തോളത്ത് വസ്ത്രം ചുറ്റിയതിന്റെ തഴമ്പ് ഇല്ല. കാവി വസ്ത്രം അണിയാനുള്ള ശീലവുമായിട്ടില്ല. മാത്രമല്ല വലിപ്പം കൂടിയതിനാൽ തോളത്ത് നിൽക്കാതെ വീഴുന്നു.

ഭിക്ഷു: അതേയതേ. ഉപാസകാ ഞാനൽപ്പകാലം മുൻപാണ് സംന്യാസം സ്വീകരിച്ചത്.

ശകാരൻ: ജനിച്ചപ്പോൾ തന്നെ നീ എന്തുകൊണ്ട് സന്യാസി ആയില്ല? (എന്ന് പറഞ്ഞ് ഭിക്ഷുവിനെ ഉപദ്രവിക്കുന്നു)

ഭിക്ഷു: ബുദ്ധഭഗവാനു നമസ്കാരം

വിടൻ: ഈ പാവം സന്യാസിയെ ഉപദ്രവിച്ചിട്ട് എന്ത് ലാഭമുണ്ടാകാനാണ്? അവനേ വിടൂ. ഇവിടുന്ന് പോകൂ വേഗം.

ശകാരൻ: നിൽക്കവിടെ, ഞാൻ കൂടിയാലോചിക്കട്ടെ

വിടൻ: ആരോട് കൂടിയാലോചിയ്ക്കുന്നു?

ശകാരൻ: എന്റെ ഹൃദയത്തോട്.

വിടൻ: ഇയാൾ പോയില്ലേ?

ശകാരൻ: മോനേ ഹൃദയമേ, സ്വാമീ, കുട്ടീ, ബുദ്ധസംന്യാസി സ്ഥലം വിട്ടുവോ അതോ കാത്തു നിൽക്കുന്നുവോ? (സ്വഗതം) പോയിട്ടുമില്ല നിൽക്കുന്നുമില്ല (ഉറക്കെ) ഞാൻ എന്റെ മനസ്സിനോട് ചോദിച്ചു. മനസ്സ് ഇതാണ് പറയുന്നത്.

വിടൻ: എന്താണ് പറയുന്നത്?

ശകാരൻ:പോകരുത്, നിൽക്കരുത്, ശ്വസിക്കരുത്, പെട്ടെന്ന് ഇവിടെ തന്നെ വീണുചത്ത് പോ

ഭിക്ഷു: ഭഗവാൻ ബുദ്ധനും നമസ്കാരം. ബുദ്ധം ശരണം. ശരണാഗതോസ്മി.

വിടൻ: പോയ്ക്കോളൂ

ശകാരൻ:  ഒരു കരാറിന്മേൽ.

വിടൻ: എന്ത് കരാർ?

ശകാരൻ: വെള്ളത്തിൽ ചളിയെറിയണം പക്ഷെ വെള്ളം മലിനമാകാൻ പാടില്ല. അല്ലെങ്കിൽ വെള്ളം ഉരുട്ടി ചളിയിൽ എറിയണം.

വിടൻ: മൂർഖത്തരം തന്നെ! സമൂഹത്തിനു വിപരീതമായ മനസ്സും പ്രവൃത്തിയും, കല്ലിൻകഷ്ണസമാന ശരീരവുമായ, മാംസവൃക്ഷങ്ങളെക്കൊണ്ട് ഭൂമിയ്ക്ക് ഭാരം ഏറുന്നു.

(ഭിക്ഷു അഭിനയത്തോടെ ആക്രോശിയ്ക്കുന്നു)

ശകാരൻ: ഇവനെന്താ പറയുന്നത്?

വിടൻ: നിന്നെ സ്തുതിയ്ക്കുകയാണ്.

ശകാരൻ: സ്തുതിയ്ക്ക് സ്തുതിയ്ക്ക് ഇനിയും സ്തുതിയ്ക്ക്

(അങ്ങനെ ചെയ്ത് ഭിക്ഷു പോകുന്നു)

വിടൻ: ജാരസന്തതീ, ഉദ്യാനത്തിന്റെ ഭംഗി നോക്കൂ, മരങ്ങൾ പഴങ്ങളെക്കൊണ്ടും പൂക്കളെക്കൊണ്ടും നിറഞ്ഞ് വള്ളികളാൽ ചുറ്റപ്പെട്ട്, രാജാവിനാൽ പരിപാലിക്കപ്പെടുന്ന സപത്നിമാരുള്ള പുരുഷരെ പോലെ, ഈ മരങ്ങൾ സുഖമായിരിക്കുന്നു.

ശകാരൻ: ശങ്ങാതി പറയുന്നത് ശരി തന്നെ. വീണുകിടക്കുന്ന ഫലങ്ങളാൽ ഭൂമി പലനിറങ്ങളിൽ കാണപ്പെടുന്നു. മരങ്ങളാകട്ടെ കായ്കനികളുടെ ഭാരത്താൽ താണുനിൽക്കുന്നു. വള്ളികളിൽ തൂങ്ങിനിൽക്കുന്ന കുരങ്ങന്മാരെ കണ്ടാൽ പ്ലാവിൽ ചക്കതൂങ്ങികിടക്കുന്നപോലെ തോന്നും.

വിടൻ: തന്തയില്ലാത്തവനേ വാ ഇവിടെ ഈ പാറമുകളിൽ ഇരിയ്ക്ക്

ശകാരൻ: ശരി ഇരിയ്ക്കാം (രണ്ട് പേരും ഇരുന്നിട്ട്) ഭാവ, എനിക്കിപ്പോഴും വസന്തസേനയെ ഓർമ്മ വരുന്നു. ചീത്തവാക്കുകളെ പോലെ അവൾ എന്റെ മനസ്സിൽ നിന്ന് ഒഴിയുന്നില്ല.

വിടൻ:(ആത്മഗതം) അവൾ എത്ര അപമാനിച്ചാലും ഇവൻ അവളെ മറക്കുന്നില്ലല്ലോ. അല്ലെങ്കിലും സ്ത്രീകളാൽ നിരസിക്കപ്പെട്ട നീചപുരുഷന്മാർക്ക് കാമവികാരം കൂടുകയേ ഉള്ളൂ. പക്ഷെ സജ്ജനങ്ങൾക്ക് അപ്പോൾ കാമവികാരം നശിയ്ക്കുന്നു.

ശകാരൻ: ശ്രീമൻ, വണ്ടിയുമായി പെട്ടെന്ന് വരാമെന്ന് സ്ഥാവരകൻ പറഞ്ഞ് അനവധി നേരമായി! ഇതുവരെ വന്നില്ല. ഞാനിവിടെ വിശന്നിരിയ്ക്കുന്നു. നട്ടുച്ചനേരത്ത് നടന്ന് പോകാനും വയ്യ. നോക്കൂ നോക്കൂ:
ആകാശമദ്ധ്യത്തിൽ നിൽക്കുന്ന സൂര്യനെ ഇപ്പോൾ നോക്കാനെ പറ്റുന്നില്ല. തന്റെ നൂറുമക്കളും മരിച്ച ദുഃഖത്താൽ കരയുന്ന ഗാന്ധാരിയെ പോലെ ഭൂമിയും ചുട്ട് കരയുന്നു.

വിടൻ: അത് ശരിയാണ് അങ്ങനെ തന്നെ. പശുക്കൾ പുല്ലുതിന്നുന്നത് നിർത്തി ഉറങ്ങുന്നു. ദാഹിക്കുന്ന കാട്ടുമൃഗങ്ങൾ കുളത്തിലെ വെള്ളം കുടിയ്ക്കുന്നു. ആളുകൾ ചൂടത്ത് വലഞ്ഞ നഗരവീഥിമദ്ധ്യത്തിൽ നിന്നും മാറി യാത്ര ചെയ്യുന്നു. നിന്റെ കാളവണ്ടിക്കാരൻ ചൂടുസഹിക്കാതെ തണലിൽ വിശ്രമിക്കുകയാകുമോ?

ശകാരൻ: ഭാവാ, സൂര്യകിരണങ്ങൾ നെറുകിൽ തന്നെ വീഴുന്നു. പക്ഷികൾ മരച്ചില്ലകളിൽ ഒളിച്ചിരിക്കുന്നു. മനുഷ്യന്മാർ എല്ലാവരും അവനവന്റെ വീടുകളിൽ തന്നെ ഇരിക്കുന്നു.
ഇതുവരെ ആ ശപ്പൻ വന്നില്ല. ഞാനെന്റെ മനസ്സുഖത്തിനായി ഒരു പാട്ട് പാടട്ടെ. (പാടുന്നു)
ഭവാൻ കേട്ടില്ലേ ഞാൻ പാടുന്നത്?

വിടൻ: ഹാ! എന്തുപറയാൻ! താങ്കൾ ഗന്ധർവ്വനാണോ?

ശകാരൻ: എന്തുകൊണ്ട് ആയിക്കൂടാ? കായവും ശർക്കരയും ജീരകവും ചുക്കും കുരുമുളകും ഒക്കെ ചേർത്ത വയമ്പ് ആണ് ഞാൻ കഴിച്ചിരിക്കുന്നത് .അപ്പോൾ പിന്നെ എങ്ങനെ എന്റെ ശബ്ദം നല്ലതല്ലാതെയാകും? ഞാൻ ഇനിയും പാടാം ചങ്ങാതീ. (വീണ്ടും പാടുന്നു) അങ്ങ് കേട്ടില്ലേ ഞാൻ പാടിയത്?

വിടൻ: കേമായിട്ടുണ്ട്. താങ്കൾ ഗന്ധർവ്വനാണോ?

ശകാരൻ: എന്തുകൊണ്ട് ഞാനൊരു ഗന്ധർവ്വനായിക്കൂടാ? കായവും കുരുമുളകും എണ്ണയും ചേർത്ത കുയിലിന്റെ മാംസം കഴിച്ച ഞാൻ എങ്ങനെ മധുരമായി പാടാതിരിക്കും? അല്ല, ആശാനേ, വണ്ടിക്കാരൻ ഇതുവരേയ്ക്കും വന്നില്ലല്ലൊ.

വിടൻ: താങ്കൾ പേടിയ്ക്കാതിരിക്കു. അവൻ വേഗം വരും.

(കാളവണ്ടിയിൽ വസന്തസേനയുമായി സ്ഥാവരകൻ വരുന്നു)

സ്ഥാവരകൻ: എനിക്ക് പേടിയാവുന്നു. നട്ടുച്ചവെയിൽ. ഈ സമയത്ത് രാജസ്യാലൻ സംസ്ഥാനകൻ ദേഷ്യപ്പെടാതിരുന്നാൽ മതിയായിരുന്നു. വേഗം പോട്ടെ. നട കാളെ .. നട നട..

വസന്തസേന:അയ്യയ്യോ! ഇത് വർദ്ധമാനകന്റെ ശബ്ദം അല്ലല്ലൊ. ഇതെന്ത് പറ്റി? ആര്യ ചാരുദത്തന്റെ തന്റെ വണ്ടിക്കാളകൾക്കും വണ്ടിക്കാരനും വിശ്രമിക്കാൻ സമയം കൊടുത്ത് മറ്റ് വല്ലവരേയും അയച്ചുവോ? എന്റെ വലത്തെ കണ്ണ് തുടിയ്ക്കുന്നു. നെഞ്ചിടിപ്പ് കൂടുന്നു. ആകെ വിജനമായ പ്രദേശം. എല്ലാം വിപരീതമായി തോന്നുന്നു. എന്തോ അപകടം വരുന്നതായി തോന്നുന്നു.

ശകാരൻ:(വണ്ടിച്ചക്രത്തിന്റെ ശബ്ദം കേട്ട്) ആഹാ വന്നൂ വന്നൂ വണ്ടി വന്നൂ

വിടൻ: നിനക്കെങ്ങനെ അറിയാം?

ശകാരൻ: കേട്ടില്ലെ പന്നിമുരളുന്നപോലെ ഒരു ശബ്ദം?

വിടൻ: ശരി ശരി.. ഇതാ വണ്ടി വന്നുവല്ലോ

ശകാരൻ:സ്ഥാവരകാ മോനേ നീ എത്തിയോ?

സ്ഥാവരകൻ: പിന്നെ എത്താതെ?

ശകാരൻ: വണ്ടിയും വന്നുവോ?

സ്ഥാവരകൻ: പിന്നെ ഇല്ലാതെ?

ശകാരൻ: രണ്ട് വണ്ടിക്കാളകളും ഉണ്ടോ?

സ്ഥാവരകൻ: പിന്നെ ഇല്ലാതെ?

ശകാരൻ: നീയും വന്നുവോ?

സ്ഥാവരകൻ: (ചിരിച്ചുകൊണ്ട്) യജമാനൻ, ഞാനും എത്തിയിരിക്കുന്നു

ശകാരൻ: എന്നാൽ വണ്ടി കൊണ്ടു വാ

സ്ഥാവരകൻ: ഏത് വഴിയിലൂടെ?

ശകാരകൻ: ഈ ഇടിഞ്ഞമതിലിന്റെ ഭാഗത്തുകൂടെ

സ്ഥാവരകൻ: സ്വാമീ, വണ്ടി തകരും, കാളകൾ ചാകും മാത്രമല്ല ഞാൻ ഈ ഭൃത്യൻ കൂടെ ചാവും.

ശകാരൻ: എടാ ഞാൻ രാജാവിന്റെ അളിയനാണ്. കാളകൾ ചത്താൽ വേറെ വാങ്ങും. വണ്ടി തകർന്നാൽ അതും പുതിയത് ഉണ്ടാക്കിക്കും. നീ ചത്താൽ മറ്റൊരുത്തൻ.

സ്ഥാവരകൻ: എല്ലാം പുതിയതാവും പക്ഷെ ഈ ഞാൻ മാത്രം ഉണ്ടാവില്ല

ശകാരൻ: എല്ലാം നശിച്ചോട്ടെ നീ ഇതുവഴി തന്നെ അകത്ത് വാ

സ്ഥാവരകൻ: നശിക്കട്ടെ എല്ലാം നശിക്കട്ടെ വണ്ടിക്കാരനോടൊപ്പം വണ്ടിയും നശിക്കട്ടെ. യജമാനനോട് ചെന്ന് പറയാം.. (പ്രവേശിച്ചുകൊണ്ട്) ങ്ഹേ.. വണ്ടി തകർന്നില്ലേ? അല്ലയോ സ്വാമീ, വണ്ടി ഇതാ ഉള്ളിൽ എത്തിക്കഴിഞ്ഞു.

ശകാരൻ: കാളകൾ ചത്തില്ലേ? വണ്ടി തകർന്നില്ലേ? പിന്നെ നീയും ചത്തില്ലേ?

സ്ഥാവരകൻ: പിന്നെന്താ?

ശകാരൻ: ഭവാൻ വരൂ ഭവാൻ. നമുക്ക് പോയി വണ്ടി കാണാം. നീ എന്റെ ഗുരു ആണല്ലൊ പരമഗുരു. നിന്നേയും ഞാൻ ആദരവോടെ നോക്കട്ടെ. നീ എന്റെ മനസ്സിലെ കാര്യം അറിയുന്നവൻ ആണ്. അതിനാൽ നീ തന്നെ മുന്നിൽ വണ്ടിയിൽ കയറൂ ഞാൻ പിന്നാലേ കയറാം.

വിടൻ: അങ്ങനെ തന്നെ (വണ്ടിയിൽ കയറുന്നു)

ശകാരൻ:നിൽക്ക് അവിടെ നിൽക്ക്. നീ ആദ്യം കയറാൻ നിന്റെ തന്തയുടെ വണ്ടിയൊന്നും അല്ലല്ലൊ? എന്റെ വണ്ടിയാണിത് അതിനാൽ ഞാൻ തന്നെ ആദ്യം കയറും.

വിടൻ: താങ്കളല്ലെ എന്നോട് ആദ്യം കയറാൻ പറഞ്ഞത്?

ശകാരൻ: നിന്നോട് ഞാൻ ആദ്യം കയറിക്കൊള്ളാൻ പറഞ്ഞാലും നീ “സ്വാമീ താങ്കൾ വണ്ടിയിൽ കയറിയാലും“ എന്ന് ആദരവോടെ തിരിച്ച് പറയണ്ടതല്ലെ?

വിടൻ: താങ്കൾ കയറിയാലും

ശകാരൻ: ഇനി ഞാൻ കയറുകതന്നെ. മോനേ സ്ഥാവരകാ, വണ്ടി തിരിക്ക്.

സ്ഥാവരകൻ: (വണ്ടി തിരിച്ച്) സ്വാമീ, വണ്ടിയിൽ കയറിയാലും

ശകാരൻ:(വണ്ടിയിൽ കയറുന്നു. വസന്തസേനയെ കണ്ട് ശങ്ക അഭിനയിച്ച് പെട്ടെന്ന് തന്നെ വണ്ടിയിൽ നിന്നും ഇറങ്ങി വിടന്റെ കഴുത്തിൽ കെട്ടിപ്പിടിക്കുന്നു.) ഭാവ ഭാവാ. നീ ചത്തു. വണ്ടിയിൽ ഒരു രാക്ഷസി അല്ല കള്ളൻ ഇരിക്കുന്നു. രാക്ഷസി ആണെങ്കിൽ നമ്മൾ കൊള്ളയടിക്കപ്പെട്ടു അല്ല ഇനി കള്ളിയെങ്കിലൊ നമ്മളെ തിന്നും.

വിടൻ: ഭയപ്പെടാതിരിക്കൂ. ഈ കാളവണ്ടിയിൽ രാക്ഷസി എങ്ങനെ വന്നു? ഈ നട്ടുച്ചച്ചൂടും വെയിലും കൊണ്ട് മഞ്ഞച്ച കണ്ണുകൾ ആയ നിനക്ക് സ്ഥാവരകനെ കണ്ട് ഭ്രാന്തായതാവും.

ശകാരൻ: മോനേ സ്ഥാവരകാ. എടാ നീ ജീവിച്ചിരിപ്പുണ്ടോ?

സ്ഥാവരകൻ: പിന്നെന്താ?

ശകാരൻ: വണ്ടിയിൽ ഒരു സ്ത്രീ ഇരിക്കുന്നു ഭവാൻ നോക്കൂ.

വിടൻ:എന്ത്? സ്ത്രീയോ? സ്ത്രീ എങ്കിൽ നമ്മൾ, മഴനനഞ്ഞ കണ്ണുകളുള്ള കാളകളെ പോലെ നമുക്ക് പെട്ടെന്ന് തന്നെ തലയും താഴിത്തി ഓടിപ്പോകാം. സമൂഹത്തിൽ മാന്യസ്ഥാനം ഉള്ള എന്റെ കണ്ണുകൾക്ക് കുലസ്ത്രീകളുടെ ദർശനം ഭയമാണ്.

വസന്തസേന: (ആശ്ചര്യത്തോടേ ആത്മഗതം) എന്ത് ഇവൻ എന്റെ കണ്ണുകൾക്ക് വിഷമമുണ്ടാക്കുന്ന ആ രാജസ്യാലൻ സംസ്ഥാനകൻ തന്നെ. അല്പഭാഗ്യയായ ഞാൻ ഇപ്പോൾ കുടുങ്ങിയതു തന്നെ. ഈ സമയത്തെ വരവ്, ചുടുമണ്ണിൽ വീണ വിത്തിനെ പോലെ വ്യർത്ഥമായിരിക്കുന്നു. ഇനി ഞാൻ എന്ത് ചെയ്യും?

ശകാരൻ: ആ വയസ്സൻ പേടിത്തൊണ്ടൻ വണ്ടിയിലേക്ക് നോക്കുന്നില്ല. വണ്ടിയിൽ നോക്ക് വണ്ടിയിൽ ശ്രദ്ധിക്ക്.

വിടൻ: ഇതിലെന്ത് ദോഷം? അങ്ങനെ തന്നെ ആകട്ടെ.

ശകാരൻ: കുറുക്കന്മാർ പറക്കുന്നു. കാക്കൾ ഓടുന്നു. ചങ്ങാതിയെ അവൾ കണ്ണുകൊണ്ട് തിന്ന് പല്ലുകൾ കൊണ്ട് നോക്കുന്നതിനു മുന്നേ ഞാൻ ഓടി രക്ഷപ്പെടട്ടെ.

വിടൻ: (വസന്തസേനയെ നോക്കി ദുഃഖപൂർവ്വം ആത്മഗതം) അയ്യയ്യോ മാൻപേട പുലിയുടെ പിന്നാലെ പോകുകയോ? കഷ്ടം തന്നെ. ശരത്കാല ചന്ദ്രനെ പോലെ കരയിലിരുന്ന് ശോഭിക്കുന്ന അരയന്നത്തെ വിട്ട് അരയന്നപ്പിട കാക്കയുടെ സമീപം വന്നിരിക്കുന്നു. (വസന്തസേനയോട് മാത്രമായി) വസന്തസേനേ, ഇത് ഉചിതമല്ല, യോഗ്യവുമല്ല. അമ്മ പറഞ്ഞയച്ചതിനാൽ നീ മുന്നേ തഴഞ്ഞവന്റെ അടുത്ത് ധനം മോഹിച്ച് വന്നതല്ലേ?

വസന്തസേന: അല്ല അല്ല (എന്ന് പറഞ്ഞ് തല നിഷേധാർത്ഥത്തിൽ ഇളക്കുന്നു)

വിടൻ: എന്നാൽ പിന്നെ നീ, മാനാഭിമാനമില്ലാത്ത തനി വേശ്യയായി തന്നെ വന്നതായി ഞാൻ മനസ്സിലാക്കുന്നു. ഞാൻ തന്നെ നിന്നോട് മുന്നേ പറഞ്ഞതാണല്ലോ "ഭദ്രേ, ഇഷ്ടപ്പെട്ടവർക്കും ഇല്ലാത്തവർക്കും ഒരുപോലെ സേവനം ചെയ്യണം" എന്ന്. കാരണം നീ വേശ്യയാകുന്നു.

വസന്തസേന: വണ്ടി മാറിക്കയറിയതാണ്. ശരണാഗതയാണ്. രക്ഷിക്കണം.

വിടൻ: ശരി, പേടിക്കണ്ടാ. ഇവനെ ഞാൻ പറ്റിക്കാം (ശകാരന്റെ അടുത്ത് ചെന്ന്) എടാ ജാരസന്തതീ, വണ്ടിയിൽ സത്യമായും രാക്ഷസി ഇരിക്കുന്നുണ്ട്.

ശകാരൻ: ഭാവാ, അങ്ങനെ രാക്ഷസി ഉണ്ടെങ്കിൽ നിന്നെ എന്തുകൊണ്ട് കട്ടുകൊണ്ട് പോകുന്നില്ല? അല്ല കള്ളനോ കള്ളിയോ എങ്കിൽ നിന്നെ എന്തുകൊണ്ട് തിന്നുന്നില്ല?

വിടൻ: ഇത്തരം വിവാദങ്ങൾ കൊണ്ട് എന്ത് ലാഭം? നമുക്ക് ഈ ഉദ്യാനങ്ങൾ തോറും നടന്ന് ഉജ്ജയനി നഗരത്തിലേക്ക് പോയാൽ എന്ത് കുഴപ്പമാണുള്ളത്?

ശകാരൻ: അങ്ങനെ നടന്ന് പോയാൽ എന്തു കിട്ടാനാണ്?

വിടൻ: അങ്ങനെ നടന്നാൽ അതൊരു വ്യായാമം ആകില്ലേ? മാത്രമല്ല കാളകൾക്ക് വിശ്രമവും ആകും.

ശകാരൻ: എന്നാലങ്ങനെ തന്നെ ആകട്ടെ. സ്ഥാവരകാ വണ്ടി കൊണ്ട് പോ. അല്ലെങ്കിൽ വേണ്ടാ നിൽക്ക് നിൽക്ക്. ദേവന്മാരുടേയും ബ്രാഹ്മണന്മാരുടേയും മുന്നിലൂടെ കാൽനടയായി പോവുകയോ? ഇല്ല ഇല്ല. വണ്ടിയിൽ കയറി തന്നെ പോകും. ആളുകൾ ഞാൻ പോകുന്നത് ദൂരെ നിന്ന് കണ്ട്, "ഇതാ രാജാവിന്റെ അളിയൻ സംസ്ഥാനകസ്വാമി പോകുന്നു" എന്ന് പറയും.

വിടൻ:(ആത്മഗതം) വിഷത്തെ മരുന്നാക്കി മാറ്റാൻ നല്ല ബുദ്ധിമുട്ട് തന്നെ. (ഉറക്കെ) എടാ കഴുവേറിമോനേ, ആ വസന്തസേന നിന്റെ കൂടെ അഭിസരിക്കാൻ വന്നിട്ടുണ്ട്.

വസന്തസേന: ശാന്തം പാപം ശാന്തം പാപം! ദയവു ചെയ്ത് അങ്ങനെ പറയരുത്

ശകാരൻ: (സന്തോഷത്തോടേ) കേമനയ, മനുഷ്യരിലെ വാസുദേവനായ എന്നോടൊത്ത് അഭിസരിക്കാൻ വന്നെന്നോ?

വിടൻ: പിന്നെന്താ?

ശകാരൻ: എന്നാൽ അപൂർവമായ ലക്ഷ്മിയെ എനിക്ക് കിട്ടിയത് തന്നെ. അന്ന് ഞാൻ അവളോട് ശുണ്ഠി എടുത്തു ഇന്ന് ഞാനതിനു കാൽക്കൽ വീണ് പ്രസാദിപ്പിക്കട്ടെ.

വിടൻ: അത് നീ പറഞ്ഞത് ശരി തന്നെ.

ശകാരൻ: ഈ ഞാനിതാ നിന്റെ കാൽക്കൽ വീഴുന്നു (എന്ന് പറഞ്ഞ് വസന്തസേനയെ സമീപിച്ച്) അമ്മേ ദേവീ എന്റെ പ്രാർത്ഥന കേൾക്കൂ. അല്ലയോ വിശാലാക്ഷീ, വെളുത്ത് ശോഭിക്കുന്ന പല്ലുകളോട് കൂടിയവളേ, നിന്റെ കാലടിയിലെ പത്ത് നഖങ്ങളിലും എന്റെ തൊഴുകൈകൾ സമർപ്പിക്കുന്നു. അല്ലയോ സുന്ദരീ, കാമപരവശനായ ഈ ഞാൻ, ശകാരൻ, മുന്നെ നിന്നോട് ചെയ്ത അപരാധങ്ങൾ എല്ലാം ക്ഷമിച്ചാലും. ഞാൻ നിന്റെ അടിമയാണ്.

വസന്തസേന:(ദേഷ്യത്തോടെ) പോ കടന്ന്. വായിൽത്തോന്നീത് പറയാതെ (ഇതുപറഞ്ഞ് കാലുകൊണ്ട് തൊഴിക്കുന്നു)

ശകാരൻ: (ദേഷ്യത്തോടെ) എന്റെ അമ്മ ഉമ്മവെച്ച ഈ മൂർദ്ധാവ്, ദേവകളുടെ മുന്നിൽ കൂടെ കുനിയ്ക്കാത്ത ഈ തലയിൽ, കുറുക്കൻ കൊന്ന ഒരു ശവത്തിലെന്ന പോലെ, നീ, നിന്റെ കാലുകൊണ്ട് ചവിട്ടി.

എടാ സ്ഥാവരകാ നിനക്കിതിനെ എവിടുന്ന് കിട്ടി?

സ്ഥാവരകൻ: സ്വാമീ, ഗ്രാമത്തിൽ വണ്ടികൾ കൊണ്ട് ഗതാഗതം തടസ്സപ്പെട്ടപ്പോൾ ഞാൻ ചാരുദത്തന്റെ പൂന്തോട്ടത്തിൽ വണ്ടി നിർത്തി, അവിടെ ഇറങ്ങി ഒരുത്തനെ അവന്റെ വണ്ടി ഉന്തിക്കൊടുത്ത് സഹായിയ്ക്കുന്ന സമയത്ത് ഇവൾ വണ്ടിമാറിക്കയറിയതായിരിക്കാമെന്ന് തോന്നുന്നു.

ശകാരൻ: ഇവൾ വണ്ടിമാറിക്കയറിയാണിവിടെ എത്തിയത് അല്ലേ? എന്നോട് അഭിസരിക്കാനല്ല. എന്നാലെന്റെ വണ്ടിയിൽ നിന്ന് ഇറങ്ങെടീ. നീ ആ ദരിദ്രൻ ചാരുദത്തനുമായി അഭിസരിക്കും എന്നിട്ട് എന്റെ വണ്ടിയിൽ യാത്രയും ചെയ്യും. ഇറങ്ങെടീ പുറത്ത്. തെവിടിശ്ശീ. ഇറങ്ങ് പുറത്ത്.

വസന്തസേന: ആ ചാരുദത്തന്റെ കൂടെ അഭിസരിക്കുന്നു എന്ന് നീ പറഞ്ഞത് സത്യമായിരുന്നുവെങ്കിൽ; ഈ പറഞ്ഞതിനാൽ ഞാൻ അലംകൃതമായിരുന്നു. ഇനി വന്നത് പോലെ വരട്ടെ.

ശകാരൻ: താമരയിതളുകളെ പോലെ പത്ത് വിരലുകളിൽ കൂർത്തമൂർത്ത നഖങ്ങളോടുകൂടിയ എന്റെ ഈ കൈകളാൽ നിന്നെ, നിന്റെ കൈകൊണ്ട് ഈ വണ്ടിയെ പിടിച്ച പോലെ, ജടായു, ബാലിയുടെ ഭാര്യ താരയെ പിടിച്ച പോലെ, നിന്റെ മുടിയ്ക്ക് പിടിച്ച് ഞാൻ വലിച്ച് പുറത്തിടും.

വിടൻ: ഗുണവതിയായ ഇത്തരം സ്ത്രീകളുടെ മുടിയിൽ പിടിയ്ക്കരുത്. ഉദ്യാനവള്ളികളിലെ ഇലകളേയും മൊട്ടുകളേയും പറിക്കരുത്. അതിനാൽ താങ്കൾ മാറിനിൽക്കൂ. ഞാനിവളെ ഇറക്കാം. വസന്തസേനേ, ഇറങ്ങിയാലും.

(വസന്തസേന വണ്ടിയിൽ നിന്ന് ഇറങ്ങി ഒതുങ്ങി നിൽക്കുന്നു)

ശകാരൻ: (ആത്മഗതം) അന്നത്തെ അവളുടെ വർത്തമാനം കേട്ട ദേഷ്യം ഇന്ന് ഇതാ അവൾ എന്നെ കാലുകൊണ്ട് തൊഴിയ്ക്കുകൂടെ ചെയ്തതിനാൽ കൂടുതലായി. അതിനാൽ ഇവളെ കൊല്ലുകതന്നെ ചെയ്യണം. അതിനാൽ. അല്ലേ ഭവാൻ നോക്കൂ,
ആയിരം നൂലുകൊണ്ടുണ്ടാക്കിയ വീതിയിൽ കൈപ്പണികൾ ചേർത്ത ദുപ്പട്ടയ്ക്കോ അതോ ചുഹ് ചുഹ് എന്ന് പറയുന്ന നല്ല മാംസം തിന്നുന്നതിനോ നീ കൊതിയ്ക്കുന്നുണ്ടോ? എങ്കിൽ..

വിടൻ:കൊതിയ്ക്കുന്നുണ്ടെങ്കിൽ എന്ത് ചെയ്യണം?

ശകാരൻ: എനിക്ക് ഇഷ്ടമുള്ളത് നീ ചെയ്യണം

വിടൻ: ചെയ്യാം. പക്ഷെ തെറ്റോ അനുചിതമായതോ ആയ കാര്യങ്ങൾ ഒഴിച്ച്

ശകാരൻ: തെറ്റ്, അനുചിതം തുടങ്ങിയ കാര്യങ്ങളുടെ മണം പോലുമില്ല.

വിടൻ: എന്നാൽ പറയൂ എന്ത് ചെയ്യണമെന്ന്

ശകാരൻ: വസന്തസേനയെ കൊല്ലൂ

വിടൻ: (ചെവി പൊത്തിക്കൊണ്ട്) സ്ത്രീകളെ, കുട്ടികളെ, ശക്തിയില്ലാത്തവരെ, ഈ നഗരത്തിന്റെ അലങ്കാരമായ, വേശ്യകൾക്ക് ചേരാത്ത യഥാർത്ഥപ്രേമം നടിയ്ക്കുന്ന (ചാരുദത്തനെ പ്രേമിക്കുന്ന) ഈ നിരപരാധിയായ ഗണികയെ കൊന്നാൽ ഞാനെങ്ങനെ പരലോകനദി കടക്കും? (വൈതരണി നദി പരലോകത്തുള്ള നദിയാണ്. മരിച്ചാൽ അത് കടക്കണം എന്ന് സങ്കൽപ്പം)

ശകാരൻ: ഞാൻ നിനക്കൊരു തോണി തരാം. മാത്രമല്ല ഈ ഉദ്യാനത്തിൽ ഇവളെ കൊന്നാൽ ആരുകാണാനാണ്?

വിടൻ: പാപപുണ്യങ്ങൾക്ക് സാക്ഷിയായി പത്ത് ദിശകളും വനദേവതകളും ചന്ദ്രനും സൂര്യനും ധർമ്മവും വായുവും ആകാശവും അന്തരാത്മാവും ഈ ഭൂമിയും എന്നെ കാണുന്നുണ്ട്.

ശകാരൻ: എന്നാൽ വസ്ത്രംകൊണ്ട് മറച്ച് കൊന്നോ.

വിടൻ: നീ ഭയങ്കര നീചനാണ്.

ശകാരൻ:ഈ വയസ്സൻ പന്നി അധർമ്മത്തെ പേടിയ്ക്കുന്നു. ശരി, എന്നാൽ ഞാൻ ആ സ്ഥാവരകൻ, എന്റെ അടിമയാണ് അവനോട് പറയാം. എടാ സ്ഥാവരകാ, നിനക്ക് ഞാൻ സ്വർണ്ണവളകൾ തരാം.

സ്ഥാവരകൻ: എന്നാൽ ഞാനത് അണിയും

ശകാരൻ: നിനക്കുവേണ്ടി ഞാൻ സ്വർണ്ണസിംഹാസനം പണിഞ്ഞ് തരാം

സ്ഥാവരകൻ: എന്നാൽ ഞാനതിൽ ഇരിക്കും

ശകാരൻ:ഞാൻ നിനക്ക് എല്ലാതരത്തിലുമുള്ള ഭക്ഷണവും തരാം

സ്ഥാവരകൻ: എന്നാൽ ഞാനതെല്ലാം കഴിക്കും

ശകാരൻ: നിന്നെ ഞാൻ എല്ലാ വേലക്കാരുടേയും മുഖ്യനാക്കാം

സ്ഥാവരകൻ: സ്വാമീ ഞാൻ മുഖ്യവേലക്കാരനാകാം

ശകാരൻ: എന്നാലെന്റെ ആജ്ഞ അനുസരിക്കണം

സ്ഥാവരകൻ: സ്വാമീ, ഞാൻ തെറ്റും അനുചിതവുമായ എന്ത് ആജ്ഞയും അനുസരിക്കാം

ശകാരൻ: അനുചിതമായതിന്റെ മണം പോലുമില്ല

സ്ഥാവരകൻ: എന്നാൽ സ്വാമി ആജ്ഞാപിച്ചാലും

ശകാരൻ: വസന്തസേനയെ കൊല്ല്

സ്ഥാവരകൻ: സ്വാമി ദേഷ്യപ്പെടരുത്. വണ്ടിമാറിക്കയറിയതിനാലാണ് ആദരണീയ ആയ വസന്തസേനയെ, നീചനായ ഞാനിവിടെ എത്തിച്ചത്.

ശകാരൻ: എടാ വേലക്കാരാ, നിന്റെ മേലിലും എനിക്ക് എന്റെ ആജ്ഞപ്രഭാവം (മേലധികാരം) കാണിക്കാൻ പറ്റില്ലേ?

സ്ഥാവരകൻ: എന്റെ ശരീരത്തിൽ അങ്ങയ്ക്ക് അവകാശമുണ്ട്. പക്ഷെ എന്റെ സദാചാരത്തിൽ ഇല്ല. അതിനാൽ സ്വാമി കോപിക്കരുത് എനിക്ക് പേടിയുണ്ട്.

ശകാരൻ: നീ എന്റെ വേലക്കാരനായിട്ട് ആരേയാണ് നീ പേടിക്കുന്നത്?

സ്ഥാവരകൻ: പരലോകത്തെ സ്വാമീ

ശകാരൻ: ആ പരലോകം എന്ന് വെച്ചാൽ ആരാ?

സ്ഥാവരകൻ: പാപപുണ്യങ്ങളുടെ പരിണിതി

ശകാരൻ: പുണ്യത്തിന്റെ പരിണാമം എങ്ങനെ ആണ്?

സ്ഥാവരകൻ: സ്വാമീ, താങ്കളെ പോലെ സ്വർണ്ണാലംകൃതമായത്

ശകാരൻ: എന്നാൽ പാപം?

സ്ഥാവരകൻ: എന്നെ പോലെ പരാന്നഭോജികൾ. അതിനാൽ അനുചിതമായ കാര്യങ്ങൾ ചെയ്യില്ല

ശകാരൻ: നീ അവളെ കൊല്ലില്ലേ? (എന്ന് പറഞ്ഞ് സ്ഥാവരകനെ മർദ്ദിക്കുന്നു)

സ്ഥാവരകൻ: തല്ലിക്കോ സ്വാമീ, കൊന്നോ. ഞാൻ ജന്മനാൽ ഭാഗ്യദോഷം കൊണ്ട് ജീവിതം മുഴുവൻ അടിമയാണ്. ഇനിയും കൂടുതൽ ഭാഗ്യദോഷം വരുത്തിവെയ്ക്കാൻ വയ്യ. അതിനാൽ അനുചിതമായതൊന്നും ഞാൻ ചെയ്യില്ല.

വസന്തസേന: ഭാവാ, ശരണാഗതയാണ് ഞാൻ.

വിടൻ:കഴുവേറി മോനേ, ക്ഷമിയ്ക്ക് ക്ഷമിക്ക്. സ്ഥാവരക കേമായി. കൊള്ളാം. കൊള്ളാം. ദയനീയസ്ഥിതിയിലിരിക്കുന്ന ഈ ദരിദ്രവാസി വേലക്കാരൻ പരലോകനന്മയ്ക്ക് കൊതിക്കുന്നു. പക്ഷെ ഇവന്റെ യജമാനൻ അത് കൊതിയ്ക്കുന്നില്ല. അതിനാൽ ദുഷ്ടന്മാർ ഇപ്പോഴും കുറവല്ല.
മാത്രമല്ല, തിന്മ കാണുന്നവൻ തെറ്റായ കാര്യം ചെയ്യുന്നവനാണ്. ഈ അടിമ നിന്റെ സമ്പത്ത് ഉപയോഗിക്കുന്നില്ല നീ നിന്റെ യജമാനന്റെ ആജ്ഞ അനുസരിക്കുന്നുമില്ല

ശകാരൻ:(ആത്മഗതം) ഈ തന്തപന്നി അധർമ്മത്തെ പേടിക്കുന്നു. ഈ അടിമ പരലോകത്തെ പേടിക്കുന്നു. ശ്രേഷ്ഠനായ ഞാൻ, രാജാവിന്റെ അളിയൻ, ഞാൻ ആരെ പേടിയ്ക്കണം? (ഉറക്കെ) എടാ അടിമേ, നീ പൊയ്ക്കോ ഏതെങ്കിലും കോണിൽ മറവിൽ പോയി വിശ്രമിക്ക്.

സ്ഥാവരകൻ: സ്വാമീ, ആജ്ഞ പോലെ. (വസന്തസേനയുടെ അടുത്ത് ചെന്ന്) ആര്യേ, ഇത്രയൊക്കെ ചെയ്യാനേ എനിക്ക് ശക്തിയുള്ളൂ.
(ഇതും പറഞ്ഞ് പോകുന്നു)

ശകാരൻ: (അരമുറുക്കി കെട്ടി) എടീ വസന്തസേനേ നിൽക്ക് നിന്നെ ഞാനിപ്പോൾ കൊല്ലും. നിൽക്ക് അവിടെ.

വിടൻ: എന്റെ മുന്നിൽ വെച്ച് നീ അവളെ കൊല്ലുമെന്നോ?
(ഇത് പറഞ്ഞ് ശകാരന്റെ കഴുത്തിനുപിടിയ്ക്കുന്നു)

ശകാരൻ:(താഴെ വീണ്) ശങ്ങാതി, സ്വാമിയെ കൊല്ലുന്നേ
(മോഹാലസ്യപ്പെട്ട് വീഴുന്നതായി നടിക്കുന്നു, ശേഷം ബോധം വന്ന പോലെയും)
എന്റെ മാംസവും നെയ്യും തിന്ന് തടിച്ച് കൊഴുത്ത താങ്കൾ ഇന്ന് കാര്യം കഴിഞ്ഞപ്പോൾ എന്റെ ശത്രു ആവുന്നതെന്തുകൊണ്ട്?

(ആലോചിച്ച്) ശരി. എനിക്കൊരു സൂത്രം തോന്നുന്നു. ഈ തന്തക്കുറുക്കൻ തലയിളക്കി അവൾക്ക് ആംഗ്യം കാണിച്ചിരിക്കുന്നു. അതിനാൽ ഞാൻ ഇവനെ ഓടിച്ച് വസന്തസേനയെ കൊല്ലാം. (ഉറക്കെ) ഞാൻ ഭവാനോട് പറഞ്ഞ കാര്യം എന്നെ പോലെ നല്ലകുലത്തിൽ ജനിച്ചവർ ചെയ്യാത്തതാണ്. ഞാനങ്ങനെ പറഞ്ഞത് വസന്തസേന എന്നെ സ്വീകരിക്കാനാണ്.

വിടൻ: കുലം പറഞ്ഞിട്ട് എന്ത് നേടാനാണ്? ഈ തെറ്റായ കാര്യം ചെയ്യാൻ സ്വഭവശീലം ആണ് കാരണം. മുൾച്ചെടിയും ഫലഭൂയിഷ്ഠമായ പാടത്ത് തഴച്ച് വളരും.

ശകാരൻ: ഭവാന്റെ മുന്നിൽ ഈ വസന്തസേനയ്ക്ക് നാണമുണ്ടാകുന്നു. അതിനാലാണവൾ എന്നെ സ്വീകരിക്കാത്തത്. അതിനാൽ താങ്കൾ പോകു. ഞാൻ സ്ഥാവരകനെ അടിച്ചോടിച്ചു. അവൻ ഓടിപ്പോയി. അതിനാൽ താങ്കൾ അവനെ പിടിച്ച് കൊണ്ടുവരു.

വിടൻ:(ആത്മഗതം) വസന്തസേന അവളുടെ അഭിമാനം കൊണ്ട് എന്റെ മുന്നിൽ ഇവനെ സ്വീകരിക്കാതിരിക്കുകയാകും. അതിനാൽ ഇവരെ തനിച്ചാക്കി വിട്ട് പോകാം. ഏകാന്തത്തിലും വിശ്വസ്ഥ സ്ഥലങ്ങളിലും മാത്രമേ കാമം ആനന്ദം തരുകയുള്ളൂ. (ഉറക്കെ) എന്നാൽ അങ്ങനെ തന്നെ. ഞാൻ പോകുന്നു.

വസന്തസേന: (വിടന്റെ വസ്ത്രത്തുമ്പ് പിടിച്ചുനിർത്തിക്കൊണ്ട്) ഞാൻ പറയുന്നു ഞാൻ അങ്ങയുടെ അടുക്കൽ ശരണം ചോദിക്കുന്നു.

വിടൻ: വസന്തസേന, പേടിയ്ക്കരുത്. എടാ തന്തയ്ക്ക്പിറക്കാത്തവനേ, വസന്തസേന നിന്റെ കയ്യിൽ എന്റെ ന്യാസമാണ്. (വിശ്വസിച്ച് സൂക്ഷിക്കാൻ ഏൽപ്പിക്കുന്ന വസ്തു ആണ് ന്യാസം.ആദ്യ അങ്കമായ അലങ്കാരന്യാസം ഓർക്കുമല്ലോ)

ശകാരൻ: ഒഹോ ഇവൾ എന്റെ കയ്യിൽ ന്യാസമായിത്തന്നെ ഇരിക്കും.

വിടൻ: സത്യം?

ശകാരൻ: സത്യം!

വിടൻ: (അൽപ്പദൂരം പോയി) അല്ലെങ്കിൽ ഞാൻ പോയിക്കഴിഞ്ഞാൽ ഈ ദുഷ്ടന് അവളെ കൊല്ലാൻ പറ്റും. അതിനാൽ ഞാനിവിടെ ഒളിച്ചിരുന്ന് ഇവനെന്തു ചെയ്യുന്നു എന്ന് നോക്കാം. (എന്ന് പറഞ്ഞ് ഒളിഞ്ഞിരിക്കുന്നു)

ശകാരൻ: ഞാനിവളെ കൊല്ലട്ടെ. അല്ല, ഈ വയസ്സൻ ബ്രാഹ്മണൻ എവിടെയെങ്കിലും ഒളിഞ്ഞിരുന്ന് കുറുക്കനെ പോലെ നോക്കി എന്നെ വഞ്ചിക്കും. അതിനാൽ അവനെ പറ്റിക്കണം. (പൂക്കളറുത്ത് സ്വയം അണിയുന്നു.) പ്രിയേ വസന്തസേനേ വരൂ. എന്റടുക്കൽ വരൂ.

വിടൻ: ആഹാ. ഇവൻ ശരിക്കും കാമപരവശനായ കാമുകനായി തീർന്നിരിക്കുന്നു. എനിക്ക് സമാധാനമായി. അതിനാൽ ഇനി പോവുകതന്നെ (എന്ന് പറഞ്ഞ് പോകുന്നു)

ശകാരൻ: ഞാൻ നിനക്ക് സ്വർണ്ണം തരാം. നിന്നോട് സന്തോഷവർത്തമാനങ്ങൾ പറയാം. ഈ തലപ്പാവോടുകൂടെ നിന്റെ കാൽക്കൽ വീഴാം. മനോഹരമായ പല്ലുകൾ ഉള്ള വസന്തസേനേ, നീ എന്നിട്ടും എന്നെ സേവകനായി കണക്കാക്കുന്നില്ലേ? അയ്യോ മനുഷ്യന്റെ കാര്യം മഹാ കഷ്ടം തന്നെ.

വസന്തസേന: ഇതിലെന്ത് സംശയം? (ശിരസ്സ് താഴിത്തിക്കൊണ്ട് ബാക്കി പറയുന്നു) ദുഷ്ടാ നികൃഷ്ടജന്തു നിന്റെ ജാതകദോഷം തന്നെ. ധനം കാണിച്ച് എന്നെ പ്രലോഭിപ്പിക്കാനോ? സുചരിതനും വിശുദ്ധദേഹമുള്ളവനും ആയ താമരയെ വണ്ട് പരിത്യജിക്കുമോ? ദരിദ്രനെങ്കിലും കുലശീലനായ (കുലസദാചാരമുള്ളവൻ) പുരുഷൻ സേവനയോഗ്യനാണ്. കാരണം ഇത്തരം സദൃശന്മാരോട് ചേർന്ന സുരതം എന്നെ പോലെ ഗണികകൾക്ക് ശോഭയാണ്.
കൂടാതെ, തേന്മാവിനെ സേവിക്കുന്ന എനിക്ക് പലാശവൃക്ഷത്തെ അംഗീകരിയ്ക്കാൻ കഴിയില്ല. (പലാശം=രാക്ഷസനെന്നും അർത്ഥം)

ശകാരൻ: എടീ ദാസീപുത്രീ. നീ ആ ദരിദ്രവാസി ചാരുദത്തനെ തേന്മാവിനോട് ഉപമിച്ചു. എന്നിട്ട് എന്നെ പലാശവൃക്ഷത്തോടും ഉപമിച്ചു. കിംശുകവൃക്ഷം എന്ന് കൂടെ പറഞ്ഞില്ല. ഇങ്ങനെ എന്നെ ശകാരിച്ചുകൊണ്ടും നീ ആ ചാരുദത്തനെ ഓർമ്മിക്കുന്നു. (പലാശം, കിംശുകം=പ്ലാശ് അഥവാ മുരിക്ക് മരം)

വസന്തസേന: ഹൃദയത്തിൽ വസിക്കുന്നവൻ ആണ്. അവനെ ഞാൻ എന്തൊകൊണ്ട് ഓർമ്മിച്ചുകൂടാ?

ശകാരൻ: ഇന്നും നിനക്കും നിന്റെ ഹൃദയത്തിനും ചാരുദത്തന്റെ വർത്തമാനം മാത്രമേ ഉള്ളൂ എങ്കിൽ രണ്ടിനേം ഞാൻ കൊല്ലും. ദരിദ്രവാസിയുടെ കാമുകീ നിൽക്ക്. അവിടെ നിൽക്ക്.

വസന്തസേന: പറ.. ഇനിയും പറ.. ആ അക്ഷരങ്ങൾ ശ്ലാഘനീയങ്ങൾ ആണ്.

ശകാരൻ: ദാസീപുത്രീ നിന്നെ ആ ദരിദ്രവാസി ചാരുദത്തനെ രക്ഷിക്കുമെന്ന് നോക്കട്ടെ.

വസന്തസേന: അദ്ദേഹമെന്നെ കണ്ടിരുന്നെങ്കിൽ രക്ഷിക്കും തീർച്ച

ശകാരൻ: ചാരുദത്തന്റെ ആരാ ഇന്ദ്രനോ? അതോ ബാലിയുടെ മകൻ അംഗദനോ? മഹേന്ദ്രനാണോ? രംഭയുടെ മകൻ കാലനേമി ആണോ? അതുമല്ലെങ്കിൽ രാക്ഷസനായ സുബന്ധു ആണോ? അല്ലെങ്കിൽ രുദ്രനാണോ? ദ്രോണപുത്രൻ അശ്വത്ഥാമാവാണോ? ജടായു ആണോ? ത്രിശങ്കുവോ ദുന്ധുമാരനോ ആണോ അവൻ?
ഇനി അഥവാ നിന്നെ രക്ഷിക്കാൻ കഴിഞ്ഞില്ലെങ്കിൽ, മഹാഭാരതയുദ്ധത്തിൽ ചാണക്യൻ സീതയെ കൊന്ന പോലെ,അല്ലെങ്കിൽ ജടായു ദ്രൗപദിയെ കൊന്നപോലെ ഞാൻ നിന്നെ കൊല്ലും.
(എന്ന് പറഞ്ഞ് അടിയ്ക്കാനോങ്ങുന്നു)

വസന്തസേന: അമ്മേ. അമ്മയെവിടെ? ആര്യ ചാരുദത്താ അങ്ങെവിടെ ആണ്? ഈയുള്ളവൾ മനോരാജ്യം പൂർണ്ണമാക്കാതെ ഇവിടെ മരിക്കുന്നു. ഇനി ഞാൻ ഉറക്കെ കരയും. വസന്തസേന ഉറക്കെ നിലവിളിക്കുന്നു. ഇത് ലജ്ജാവഹമാണ്. ആര്യ ചാരുദത്തനു പ്രണാമം.

ശകാരൻ: ഇപ്പോഴും ഈ ഗർഭദാസി അവന്റെ പേരുപറയുന്നു. (എന്ന് പറഞ്ഞ് വസന്തസേനയുടെ കഴുത്ത് ഇറുക്കുന്നു) ഓർമ്മിക്കവനേ ഗർഭദാസീ ഓർമ്മിക്ക്.

വസന്തസേന: ആര്യ ചാരുദത്തനു നമസ്കാരം.

ശകാരൻ: ചാവെടീ ചാവ് (കഴുത്ത് ഞെക്കി കൊല്ലുന്നതായി അഭിനയിക്കുന്നു)
(വസന്തസേന ബോധം നഷ്ടപ്പെട്ട് നിശ്ചേഷ്ടയായി വീഴുന്നു)

ശകാരൻ: (സന്തോഷത്തോടെ) അസത്ത്, ധിക്കാരിയുമായ ഇവൾ മുന്നെ തന്നെ ചാരുദത്തനോടൊപ്പം രമിക്കാൻ ഈ ഉദ്യാനത്തിൽ വന്നു. അവനിൽ അനുരക്തനായതിനാൽ ആസന്നമൃത്യു ആയി ഇവിടെ എത്തി. അങ്ങനെ ഉള്ള ഈ വസന്തസേനയെ കൊന്ന എന്റെ കൈകളുടെ ശൂരതയെ എങ്ങിന വാഴ്ത്തും? മഹാഭാരതത്തിൽ സീത മരിക്കുന്ന പോലെ ഇവളും ശ്വാസം മുട്ടി ചത്തു.
അവളെ കാമിക്കുന്ന എന്നെ ഈ വേശ്യപ്പെണ്ണ് ഇഷ്ടപ്പെട്ടില്ല. ആ ദേഷ്യം കൊണ്ട് പുഷ്പകരണ്ഡക ഉദ്യാനത്തിൽ വെച്ച് അവളെ ഞാൻ ശ്വാസം മുട്ടിച്ച് കൊന്നു. അവൾ പെട്ടെന്ന് ചത്തതിനാൽ, എന്റെ അച്ഛനും ദ്രൗപദിയെ പോലെ ഉള്ള എന്റെ അമ്മയും, എന്റെ ഈ വീരപരാക്രമം കാണാൻ സാധിച്ചില്ല.
ആകട്ടെ, ആ തന്തക്കുറുക്കൻ ബ്രാഹ്മണൻ ഇപ്പോൾ വരുമായിരിക്കും. അതിനാൽ ഇവിടെ നിന്ന് മാറിനിൽക്കുകയാകും ഉചിതം.
(മാറി ഇരിക്കുന്നു)

(വിടൻ സ്ഥാവരകനുമൊന്നിച്ച് പ്രവേശിക്കുന്നു)

വിടൻ: ഞാൻ സ്ഥാവരകനെ അനുനയിപ്പിച്ച് കൊണ്ടുവന്നിരിക്കുന്നു. അതിനാൽ ആ ജാരസന്തതി ശകാരനെ അന്വേഷിക്കുക തന്നെ. (അന്വേഷിക്കുന്നതായി നടിച്ച് ചുറ്റിനടക്കുന്നു) അയ്യോ

വഴിയിൽ മരം വീണിരിക്കുന്നല്ലോ. മരം വീണ് ഒരു സ്ത്രീയും മരിച്ചിരിക്കുന്നു. പാപി. നീ എന്ത് തെറ്റാണ് ചെയ്തിരിക്കുന്നതെന്ന് അറിയാമോ? പാപിയായ നിന്റെ സ്ത്രീഹത്യ കണ്ട ഞങ്ങൾ കൂടെ പതിതരായി തീർന്നിരിക്കുന്നു. (പാപി എന്ന് പറയുന്നത് മരത്തിനെ ആണ്) അപശ്ശകുനം! വസന്തസേനയുടെ കാര്യത്തിൽ എനിക്ക് ശങ്കയുണ്ട്. ദേവകൾ അവളെ എപ്പോഴും രക്ഷിക്കട്ടെ. (ശകാരന്റെ സമീപം ചെന്ന്) കഴുവേറി മോനേ, ഞാൻ ഒരുവിധം സ്ഥാവരകനെ അനുനയിപ്പിച്ച് കൊണ്ട് വന്നിരിക്കുന്നു.

ശകാരൻ: ചങ്ങാതീ നിനക്ക് സ്വാഗതം. സ്ഥാവരകാ നിനക്കും സ്വാഗതം.

സ്ഥാവരകൻ: നന്ദി വളരെ നന്ദി

വിടൻ: എന്റെ ന്യാസം എനിക്ക് തിരിച്ച് തരൂ,

ശകാരൻ: എന്ത് ന്യാസം?

വിടൻ: വസന്തസേന എന്ന ന്യാസം

ശകാരൻ: അവൾ പോയി

വിടൻ: എവിടെ?

ശകാരൻ: ഭവാന്റെ പിന്നാലെ

വിടൻ: (ആലോചിച്ച്) ഈ വഴി അല്ലല്ലോ പോയത്?

ശകാരൻ: നീ വേറെ വഴിക്കാണോ പോയത്?

വിടൻ: പടിഞ്ഞാട്ട്

ശകാരൻ: അവൾ കിഴക്കോട്ടാണ് പോയത്

വിടൻ: ഞാൻ കിഴക്ക് നിന്നാണല്ലോ വരുന്നത്

ശകാരൻ: അവൾ വടക്കോട്ടേയ്ക്ക് പോയി

വിടൻ: നീ നല്ലവണ്ണം പേടിച്ചാണല്ലോ പറയുന്നത്. എന്റെ മനസ്സ് ശാന്തമാകുന്നില്ല. സംശയമുണ്ട്. അതിനാൽ സത്യം സത്യമായി പറയ്

ശകാരൻ: ഞാൻ താങ്കളുടെ ശിരസ്സിൽ തൊട്ടും എന്റെ കാലിൽ തൊട്ടും സത്യം പറയുന്നു ധൈര്യമായി ഇരിക്കൂ. അവളെ ഞാൻ കൊന്നു.

വിടൻ:(ദുഃഖത്തോടെ) ശരിക്കും നീ അവളെ കൊന്നുവോ?

ശകാരൻ: എന്നെ വിശ്വസിക്കുന്നില്ലെങ്കിൽ, രാജാവിന്റെ അളിയനായ സംസ്ഥാനകനായ എന്റെ വീരപരാക്രമം കണ്ടോ. (എന്ന് പറഞ്ഞ് വസന്തസേനയെ കാണിക്കുന്നു)

വിടൻ: അയ്യോ മന്ദഭാഗ്യനായാ ഞാൻ മരിച്ചു (മോഹാലസ്യപ്പെട്ട് വീഴുന്നു)

ശകാരൻ: ഹ ഹ ഹ ആശാനും ചത്ത് പോയി.

സ്ഥാവരകൻ: (വിടനോട്) അയ്യോ ഭവാൻ എഴുന്നേൽക്കണേ എഴുന്നേൽക്കണേ. വണ്ടിയുടെ ഉള്ളിൽ ശരിയായി പരിശോധിക്കാതെ അവളെ ഇവിടെ കൊണ്ടുവരിക വഴി ഞാൻ ആണ് ആദ്യം അവളെ കൊന്നത്.

വിടൻ:(ആശ്വസിച്ച് എഴുന്നേറ്റ് കരുണയോടെ) ഹാ! വസന്തസേനേ!
കനിവിന്റെ ഉറവ വറ്റി. രതീദേവി(=കാമദേവന്റെ പത്നിയായണ്) സ്വർഗ്ഗലോകം പൂകി. ഹാ, ആഭരണങ്ങൾക്ക് ശോഭ നൽകുന്നവൾ! ഹാ, സുന്ദരി! ഹാ, കാമക്രീഡാരസത്തെ ശോഭിതമാക്കുന്നവൾ! ഹാ, സദാ മന്ദഹസിക്കുന്നവൾ! എന്നെപ്പോലുള്ളവർക്ക് എപ്പോഴും ആശ്രയമായവൾ! ഹാ, സുന്ദരമായ കാമവിപണി നഷ്ടമായി.

(കണ്ണീരോടെ) കഷ്ടം തന്നെ കഷ്ടം!. നീ എന്തിനാണ് ഈ പാപം ചെയ്തത്? നീ ഉജ്ജയിനിയുടെ ലക്ഷ്മിയെ കൊന്ന പാപം ചെയ്തു.
(ആത്മഗതം) ഈ പാപി ഇനി ഈ കുറ്റം എന്റെ തലയിലിടുമോ? നല്ലത് ഇവിടെ നിന്ന് പോവുകയാണ്. (ഇത് പറഞ്ഞ് പോകാനായി ചുറ്റി നടക്കുന്നു)

(ശകാരൻ, പോകാൻ നോക്കുന്ന വിടനെ ചെന്ന് പിടികൂടുന്നു)

വിടൻ: എടാ പാപീ, എന്നെ തൊടരുത്. ഞാൻ പോകുന്നു

ശകാരൻ: എടാ, വസന്തസേനയെ നീ കൊന്ന് എന്നെ കുറ്റക്കാരനാക്കി എവിടേയ്ക്ക് ഓടിപ്പോകുന്നു? ഞാനിപ്പോൾ അനാഥനായി.

വിടൻ: പതിതനാണ് നീ.

ശകാരൻ: നിനക്ക് ഞാൻ ധാരാളം പണം തരാം. സ്വർണ്ണം തരാം. എന്നെ നീ കുറ്റക്കാരനാക്കരുത്. കുറ്റം മറ്റുവല്ലവരുടേയും ആയിരിക്കട്ടെ. (കുറ്റം മറ്റുള്ളവരുടെ തലയിൽ ഇട്ടു എന്ന്)

വിടൻ: ധിക്കാരീ. പണമൊന്നും എനിക്ക് വേണ്ട. പണം നിന്റെ കയ്യിലിരുന്നോട്ടെ.

സ്ഥാവരകൻ: അങ്ങനെ പറയരുത്. ശാന്തം പാപം!

(ശകാരൻ ചിരിക്കുന്നു)

വിടൻ: ചിരിക്കരുത്. നിന്റെ കൂട്ടുകെട്ട് എനിക്ക് വേണ്ട. ഈ ബന്ധം അപമനകരമാണെനിക്ക്. പൊട്ടിയ വില്ലെന്ന പോലെ ഞാൻ നിന്നെ ഉപേക്ഷിക്കുന്നു.

ശകാരൻ: അയ്യയ്യോ ഭവാൻ സന്തോഷിക്കൂ സന്തോഷിക്കൂ പ്രസന്നനാകൂ. നമുക്ക് ഈ താമരക്കുളത്തിൽ ഇറങ്ങി കുളിയ്ക്കാം.

വിടൻ: ഞാൻ ശുദ്ധനെങ്കിലും, പതിതനായ നിന്റെ സേവ ചെയ്യുന്നതറിഞ്ഞാൽ ജനങ്ങൾ, ഞാനും അധഃപ്പതിച്ചതായി കണക്കാക്കും. സ്ത്രീഹത്യ നടത്തിയ നിന്നെ നഗരത്തിലെ മറ്റ് സ്ത്രീജനങ്ങൾ ശങ്കയോടെ മാത്രമേ നോക്കൂ എന്നറിഞ്ഞിട്ടും ഞാൻ എങ്ങനെ നിന്റെ പിന്നാലെ നടക്കും?
(കരുണയോടെ) വസന്തസേനേ, ഹേ സുന്ദരീ, അടുത്ത ജന്മത്തിൽ നീ വേശ്യയാവതിരിക്കട്ടെ. നീ നല്ലകുലത്തിൽ ചാരിത്ര്യഗുണസമ്പന്നയായി ജനിക്കുമാറാകട്ടെ!

ശകാരൻ: എന്റെ പുഷ്പകരണ്ഡ്കോദ്യാനത്തിൽ വസന്തസേനയെ കൊന്ന് നീ എങ്ങോട്ട് പോകുന്നു? നടക്ക് എന്റെ അളിയന്റെ അടുത്ത് ചെന്ന് കുറ്റസമ്മതം ചെയ്യ്. (എന്ന് പറഞ്ഞ് വിടനെ കടന്ന് പിടിക്കുന്നു)

വിടൻ: എടാ നീചാ. ദുഷ്ടാ. അത്രക്കായോ? നിൽക്കവിടെ (ഇത് പറഞ്ഞ് ക്രോധത്തോടെ വാളൂരുന്നു)

ശകാരൻ: (പേടിച്ച് മാറി) അയ്യയ്യേ നീ പേടിച്ചോ? എന്നാൽ നീ പൊയ്ക്കോ.

വിടൻ:(ആത്മഗതം) ഇനി ഇവിടെ നിന്നാൽ ശരിയാകില്ല. ആര്യ ശർവിലകനും ചന്ദനകനും എവിടെയാണോ അവിടെ അവരുടെ അടുത്തേയ്ക്ക് തന്നെ പോകാം. (ഇതും പറഞ്ഞ് നിഷ്ക്രമിക്കുന്നു)

ശകാരൻ: നീ പോയി ചാവ്.. എടാ മോനേ സ്ഥാവരകാ. നോക്ക് ഞാൻ എങ്ങനെ ഉള്ള കാര്യമാണ് ചെയ്തത്?

സ്ഥാവരകൻ: സ്വാമി വലിയ അനുചിതകാര്യം ചെയ്തു

ശകാരൻ: എടാ വേലക്കാരാ, അനുചിതകാര്യം എന്ന് പറയുന്നത് എന്താണ്? ഒരു കാര്യം ചെയ്യാം. (തന്റെ ദേഹത്തെ ആഭരണങ്ങൾ ഊരിക്കൊണ്ട്) ഇതെല്ലാം നീ എടുത്തോ. ഞാൻ നിനക്ക് തരുന്നതാണ്. ഞാൻ അണിയുമ്പോൾ ഇവ എന്റേതും അല്ലാത്ത സമയം നിന്റേതുമാണ്.

സ്ഥാവരകൻ: ഇവയൊക്കെ സ്വാമിയ്ക്ക് തന്നെ ആണ് ചേരുക. എനിക്ക് ഇവയെന്തിനാണ്?

ശകാരൻ: എന്നാൽ പൊയ്ക്കോ. ഈ കാളകളേയും കൊണ്ട് എന്റെ കളിവീടിന്റെ മട്ടുപ്പാവിൽ എന്നെ കാത്ത് നിൽക്ക്. ഞാനിതാ വരുന്നു.

സ്ഥാവരകൻ: സ്വാമിയുടെ ആജ്ഞ പോലെ.

ശകാരൻ: സ്വയം രക്ഷ നോക്കി ചങ്ങാതി പോയി. ഈ സ്ഥാവരകനെ ഞാൻ എന്റെ കളിവീട്ടിൽ ചങ്ങലയ്ക്കിടും. അങ്ങനെ ഞാൻ ചെയ്തത് ആരും അറിയാതെ ഇരിക്കും. എന്നാൽ പോവുക തന്നെ. അല്ല, ഇവളെ ഒന്നുകൂടെ നോക്കട്ടെ. ചത്തില്ലെങ്കിൽ ഇനിയും കൊല്ലും. (വസന്തസേനയെ നോക്കി) ഓ! നല്ലപോലെ ചത്തിരിക്കുന്നു. എന്റെ ഈ ഉത്തരീയം കൊണ്ട് ഞനിവളെ മൂടട്ടെ. അല്ലെങ്കിൽ വേണ്ട ഇതിലെന്റെ പേരെഴുതിയിട്ടുണ്ട്. ആരെങ്കിലും കണ്ട് പിടിച്ചാലൊ. നല്ലത്. ഈ കരിയിലകളെ കൊണ്ട് മൂടാം.(അങ്ങനെ ചെയ്യുന്നു. ശേഷം ആലോചിച്ച്) ഇനി കോടതിയിൽ പോയി ഇങ്ങനെ പരാതി കൊടുക്കാം: "ദരിദ്രകച്ചവടക്കാരൻ ചാരുദത്തൻ, എന്റെ പുഷ്പകരണ്ഡോദ്യാനത്തിൽ വസന്തസേനയെ ധനം മോഹിച്ച് കൊന്നിരിക്കുന്നു."
ഈ പവിത്രമായ ഉജ്ജയനി നഗരത്തിൽ ഭയങ്കരമായ ഗോവധം പോലെ, ചാരുദത്തവധത്തിനായി ഞാൻ ഒരു നാടകം കളിയ്ക്കുക തന്നെ.
എന്നാൽ ഞാൻ പോകുന്നു. (പോകാൻ തുടങ്ങുന്നുന്നു. കണ്ട് പേടിയോടെ) ഞാൻ ഏത് വഴിക്ക് പോകുമ്പോഴും ആ വഴിക്കെല്ലാം ദുശ്ശകുനമായി ഈ ബുദ്ധസന്യാസി കാഷായവസ്ത്രക്കഷ്ണവുമായി വരും. ഇവനെ ഞാൻ മുൻപ് ഓടിച്ചതിനാൽ എന്നോട് ശത്രുതയില്ലമാണ്. ഇനി ഇവനെങ്ങാനും ഞാൻ കൊലപാതകം നടത്തിയതായി പുറത്തറിയിക്കുമൊ? അതിനാൽ ഞാനെങ്ങനെ പോകും? ദേ ഈ പൊളിഞ്ഞമതിലുചാടി പോകാം.
മഹേന്ദ്രൻ, പണ്ട് ലങ്കയിലേക്ക് 'ഹനുമാൻകുന്നി'ൽ നിന്ന് ചാടി ആകാശത്തിലൂടെ ഭൂമിയിലൂടെ പാതാളത്തിലൂടെ വേഗം വേഗം പോയപോലെ ഞാൻ പോകും. (എന്ന് പറഞ്ഞ് മതിൽ ചാടി പോകുന്നു)

(സംവാഹകഭിക്ഷു തിരശ്ശീല നീക്കി പ്രവേശിക്കുന്നു.)

ഞാൻ ഈ സന്യാസിവസ്ത്രം അലക്കിക്കഴിഞ്ഞു. ഈ മരക്കൊമ്പിൽ ഉണക്കാനിട്ടാലോ? വേണ്ടാ കുരങ്ങൻ കൊണ്ട് പോകും. ഈ നിലത്ത് വിരിച്ച് ഉണക്കിയാൽ പൊടിയാകും. എന്നാൽ പിന്നെ എവിടെ ഇട്ട് ഉണക്കും? (നോക്കി കണ്ടിട്ട്) ആഹാ ഈ കരിയിലക്കൂമ്പാരത്തിന്റെ മുകളിൽ വിരിക്കാം. (അങ്ങനെ ചെയ്യുന്നു) ബുദ്ധഭഗവാനു പ്രണാമം. (എന്ന് പറഞ്ഞ് കൂമ്പാരത്തിനു സമീപം ഇരിക്കുന്നു) ഇനി ധർമ്മാക്ഷരങ്ങൾ ഉരുവിടുക തന്നെ. (മുൻപേ ചൊല്ലിയിരുന്ന അഞ്ചിന്ദ്രിയങ്ങളാകുന്ന ലോകങ്ങളെ കൊന്നവൻ.. എന്ന് തുടങ്ങുന്ന ശ്ലോകഭാഗം ഉരുക്കഴിക്കുന്നു) എല്ല, എനിക്ക് ഈ സ്വർഗ്ഗം കൊണ്ട് എന്ത് ഉപകാരം? ബുദ്ധോപാസികയായ ആ വസന്തസേനയ്ക്ക് പ്രത്യുപകാരം ചെയ്യാതെ, അവളാണല്ലോ എന്നെ പത്ത് പണം നൽകി ചൂതാട്ടക്കാരിൽ നിന്നും രക്ഷിച്ചത്, അന്നു മുതൽ അവൾ എന്നെ വാങ്ങിയിരിയ്ക്കുന്നു. (കണ്ടിട്ട്) ങ്ഹേ.. ഈ കരിയിലകൾക്കടിയിൽ ആരാണ് ശ്വാസം വലിയ്ക്കുന്നത്? അഥവാ,
ചൂടുകാറ്റ് ഏറ്റ് കിടക്കുന്ന ഈ കരിയിലകൾ എന്റെ വസ്ത്രത്തിലെ നനവുകൊണ്ട് പക്ഷികളുടെ ചിറകുപോലെ ഇളകുകയായിരിക്കാം.

(ബോധം വീണ്ടെടുത്ത വസന്തസേന കൈ മെല്ലെ പുറത്തേയ്ക്കിടുന്നു)

സംവാഹകഭിക്ഷു: ങ്ഹാ ഹാ ഇതാ ഒന്നാംതരം ആഭരണങ്ങൾ അണിഞ്ഞ ഒരു സ്ത്രീയുടെ കൈ പുറത്തേയ്ക്ക് വരുന്നു. മറ്റേ കയ്യും നീളുന്നുണ്ടോ? (പലവിധത്തിലും നോക്കിയശേഷം) അല്ല, എനിക്ക് പരിചിതമാണല്ലൊ ഈ കൈകൾ. എന്താ ഇത്ര ആലോചിക്കാനുള്ളത്? ഇത് എനിക്ക് പണ്ട് അഭയം തന്ന അതേ കൈകൾ തന്നെ. എന്നാൽ നോക്കുക തന്നെ. (കരിയിലകൾ മാറ്റി വസന്തസേനയെ കണ്ട് പരിചയം ഭാവിച്ച്) അതേ ആ ബുദ്ധോപാസിക (വസന്തസേന) തന്നെ.

(വസന്തസേന വെള്ളം ചോദിയ്ക്കുന്നു)

സംവാഹകഭിക്ഷു: എന്ത് ഇവർ വെള്ളം ചോദിയ്ക്കുന്നുവോ? കിണറാണെങ്കിൽ ദൂരെ ആണല്ലൊ. ഞാനിപ്പോൾ എന്ത് ചെയ്യും? അഹാ ഒരു കാര്യം ചെയ്യാം. ഈ വസ്ത്രം പിഴിഞ്ഞ് വെള്ളം ഇറ്റിച്ച് കൊടുക്കാം. (വസ്ത്രം പിഴിഞ്ഞ് വെള്ളം വസന്തസേനയുടെ വായിലൊറ്റിക്കുന്നു)

(വെള്ളം കിട്ടിയ വസന്തസേന ബോധം മുഴുവനായി വന്ന് എഴുന്നേറ്റിരിക്കുന്നു. സംവാഹകഭിക്ഷു വസ്ത്രം കൊണ്ട് വീശിക്കൊടുക്കുന്നു)

വസന്തസേന: ആര്യ, അങ്ങാരാണ്?

സംവാഹകഭിക്ഷു: അല്ലയോ ബുദ്ധോപാസികേ, പണ്ട് പത്ത് സ്വർണ്ണനാണയം കൊണ്ട് വാങ്ങിയ എന്നെ താങ്കൾക്ക് ഓർമ്മ ഇല്ലേ?

വസന്തസേന: ഓർമ്മിക്കുന്നു. പക്ഷെ അത് താങ്കൾ പറയുന്ന പോലെ അല്ല. ഇതിലും നല്ലത് ഞാൻ മരിക്കുന്നതായിരുന്നു.

സംവാഹകഭിക്ഷു: ബുദ്ധോപാസികേ ഇതെന്താണ് താങ്കൾ പറയുന്നത്?

വസന്തസേന: (ദുഃഖത്തോടെ) വേശ്യകൾക്ക് ചേരുന്നത്

സംവാഹകഭിക്ഷു: ദേ ഈ മരത്തിനടിയിലെ വള്ളിപിടിച്ച് ബുദ്ധോപാസികേ, താങ്കൾ എഴുന്നേറ്റാലും.
(വള്ളി പിടിച്ച് ഇളക്കി വളച്ച് കൊടുക്കുന്നു)

(വസന്തസേന വള്ളിപിടിച്ച് എഴുന്നേൽക്കുന്നു)

സംവാഹകഭിക്ഷു: ഇവിടെ അടുത്തുള്ള ഈ ബുദ്ധവിഹാരത്തിൽ എന്റെ സഹോദരി ഉണ്ട്. അവിടെ ചെന്ന് മനസ്സിനു ആശ്വാസവും ധൈര്യവും വീണ്ടെടുത്ത്, ബുദ്ധോപാസികേ താങ്കൾക്ക്, മെല്ലെ വീട്ടിലേക്ക് മടങ്ങാം. മെല്ലെ മെല്ലെ നടക്കു. (ചുറ്റി നടന്നുകൊണ്ട് നോക്കിക്കണ്ട്) മാന്യരെ വഴിമാറൂ. വഴിമാറൂ. ഇതൊരു യുവതി ആണ്. ഞാൻ ഒരു സംന്യാസിയുമാണ്. ആയതിനാൽ ഇതെന്റെ പരിശുദ്ധധർമ്മമാണ്.
കൈകളും മുഖവും ഇന്ദ്രിയങ്ങളും എല്ലാം സംയമനം പാലിക്കുന്നവൻ ആണ് യഥാർത്ഥ പുരുഷൻ. അവൻ പരലോകവും ജയിച്ചിരിക്കുന്നവനാണ്. അങ്ങനെ ഉള്ളവനെ രാജാവിന്റെ ആളുകൾക്ക് എങ്ങനെ നശിപ്പിക്കാം?

(എല്ലാവരും പോകുന്നു)

**ഇപ്രകാരം മൃച്ഛകടികത്തിലെ വസന്തസേനാമോടനമെന്ന എട്ടാമങ്കം സമാപിച്ചു.**

വസന്തസേനയുടെ കഴുത്ത് ഞെരിക്കൽ എന്ന എട്ടാമങ്കം അവസാനിച്ചു.

## അങ്കം ഒൻപത്: നീതിയുടെ മുറി. കോടതി

ശോധനകൻ: (=കോടതിയിലെ ഒരു ഉദ്യോഗസ്ഥൻ; പ്രവേശിച്ച്) ന്യായാധിപന്മാരെന്നോട് കോടതിയിൽ ചെന്ന് ഇരിപ്പിടങ്ങൾ ഒക്കെ സജ്ജീകരിക്കാൻ കല്പിച്ചിരിക്കുന്നു. അതിനാൽ കോടതിയിലേക്ക് പോകുക തന്നെ. (ചുറ്റിനടന്ന് കണ്ട്) ഇതാ കോടതി. അവിടേയ്ക്ക് പ്രവേശിക്കുക തന്നെ. (നടന്ന് ഇരിപ്പിടങ്ങൾ എല്ലാം വൃത്തിയാക്കി സജ്ജീകരിച്ച്). അങ്ങനെ ഞാൻ കോടതി വൃത്തിയാക്കി ഇരിപ്പിടങ്ങളും സജ്ജീകരിച്ചു. ന്യായാധിപന്മാരോട് ചെന്ന് പറയുക തന്നെ. (ചുറ്റിനടന്ന് കണ്ട്) ഇതെന്ത്? ഈ ദുഷ്ടൻ രാജസ്യാലൻ ഇവിടേയ്ക്ക് തന്നെ ആണല്ലോ വരുന്നത്. ഇവന്റെ കണ്ണ് വെട്ടിച്ച് പോകാം.

(ഇത് പറഞ്ഞ് ഒരു വശത്ത് മാറി നിൽക്കുന്നു. ശേഷം ഉജ്ജ്വലവേഷധാരിയായ ശകാരൻ പ്രവേശിയ്ക്കുന്നു.)

ശകാരൻ: ഞാൻ കുളിച്ച് സുന്ദരികളായ സ്ത്രീകളോടൊത്ത് ഉദ്യാനത്തിൽ ഇരിക്കുന്ന ഗന്ധർവനെ പോലെ തോന്നിയ്ക്കുന്നു. എന്റെ തലയിലെ മുടി ഇടയ്ക്ക് മെടഞ്ഞ് ഇടും ഇടയ്ക്ക് ചുരുട്ടി വെയ്ക്കും ഇടയ്ക്ക് അവ നെറ്റിയിലേക്ക് വീഴും. ഇടയ്ക്ക് അവ അഴിച്ചിടും. എന്നിട്ട് ഞാനതിനെ പിടിച്ച് കെട്ടും. ഞാൻ രാജസ്യാലൻ ആണ്. ആശ്ചര്യം തന്നെ!
മാത്രമല്ല, വിഷച്ചെടികൾക്കിടയിൽ പെട്ട് പോയ ഒരു പുഴുവിനെ പോലെ വഴിയന്വേഷിച്ചു നടക്കുന്ന എനിക്ക് തേടിയവള്ളി വാലിൽ ചുറ്റിയ പോലെ വഴിയും തെളിഞ്ഞിരിക്കുന്നു. ഈ നികൃഷ്ടകൃത്യം ഞാനാരുടെ തലയിൽ ഇടും? (ഓർമ്മിച്ച്) ഓർമ്മ വന്നു. ദരിദ്രവാാസി ചാരുദത്തന്റെ തലയിലിടുക തന്നെ. മാത്രമല്ല അവൻ ദരിദ്രനുമാണ്. അതിനാൽ അയാൾക്ക് എന്തും ചെയ്യാമല്ലോ. ശരി കോടതിയിൽ പോയി ആദ്യം വ്യവഹാരം രേഖപ്പെടുത്തുക തന്നെ. “ചാരുദത്തൻ, വസന്തസേനയെ കഴുത്ത് ഞെരിച്ച് കൊന്നു.” അതിനു കോടതിയിലേക്ക് തന്നെ പോകാം. (ചുറ്റിനടന്ന് കണ്ട്) ഇതാ കോടതി. അകത്തുകയറുകതന്നെ. (ചുറ്റിനടന്ന് പ്രവേശിച്ച്) ആഹാ ഇരിപ്പിടങ്ങൾ എല്ലാം സജ്ജീകരിച്ചിട്ടുണ്ടല്ലോ. ന്യായാധിപന്മാർ വരുന്നത് വരെ ഈ പുല്ലിൽ ഇരിക്കുക തന്നെ.
(അത് പ്രകാരം ഇരിക്കുന്നു)

ശോധനകൻ: (മറ്റൊരുഭാഗത്തേയ്ക്ക് നടന്ന് മുന്നിൽ നോക്കി) ഇതാ ന്യായാധിപൻ വരുന്നു. അടുത്ത് പോകുക തന്നെ. (എന്ന് പറഞ്ഞ് പോകുന്നു)

(ശ്രേഷ്ഠിയോടും കായസ്ഥനോടും കൂടെ മുഖ്യന്യായാധിപൻ പ്രവേശിക്കുന്നു. ശ്രേഷ്ഠി പണമെണ്ണാനും വിലപിടിപ്പുള്ള ആഭരണങ്ങളും മറ്റും പരിശോധിച്ച് തീർപ്പ് കൽപ്പിക്കാനും ഉള്ള ആളാണ്. കച്ചവടനിയമങ്ങൾ അറിയുന്നവനും ആയിരിക്കും. കായസ്ഥൻ=രേഖസൂക്ഷിപ്പികാരനാണ്. തെളിവെടുക്കൽ, നിയമോപദേശം നൽകുക എന്നിവയും കടമയാണ്.)

ന്യായാധിപൻ: ശ്രേഷ്ഠീ.. കായസ്ഥാ

ശ്രേഷ്ഠിയും കായസ്ഥനും: ശ്രീമൻ, ഉത്തരവ്

ന്യായാധിപൻ: വ്യവഹാരത്തിനു പരാധീനത ഉള്ളതിനാൽ മറ്റുള്ളവരുടെ മനോവിചാരങ്ങൾ അറിയുന്നത് ബുദ്ധിമുട്ടേറിയ കാര്യമാണ്. (മറ്റുള്ളവരുടെ വാദങ്ങൾ കേട്ടശേഷമാണല്ലൊ വിധി നിർണ്ണയിക്കേണ്ടത്. വ്യവഹാരത്തിനെത്തുന്നവർ സത്യം പറയുന്നുവെന്നതിനു ഉറപ്പുമില്ല. അതിനാൽ ശരിയായ വ്യവഹാരം തീർപ്പ് കൽപ്പിക്കുന്നത് ബുദ്ധിമുട്ടേറിയ കാര്യമാണ്)

വാദിപ്രതി തുടങ്ങിയവർ എല്ലാം സത്യം മറച്ച് വെച്ച് ന്യായമില്ലാതെ കാര്യങ്ങൾ ബോധിപ്പിക്കും. തന്റെ കാര്യം നേടാനായി സ്വന്തം ദോഷങ്ങൾ ഒന്നും വെളിപ്പെടുത്തില്ല. വാദിയും പ്രതിയും സമർപ്പിക്കുന്ന തെളിവുകൾ അവരുടെ ദോഷങ്ങളെ മറച്ച് വെയ്ക്കുന്നവ ആയിരിക്കും. ഇങ്ങനെ വ്യവഹാരം കേട്ട് തീർപ്പ് കൽപ്പിക്കുന്ന ന്യായാധിപനെ കളങ്കം ആരോപിക്കാൻ എളുപ്പമാണ്. അതിനാൽ തന്നെ കീർത്തി യശസ്സ് എന്നിവ വിദൂരമായ കാര്യങ്ങളാണ്.

അത് മാത്രമല്ല
ദേഷ്യത്തോടെ ന്യായരഹിതമായ കാര്യങ്ങൾ ജനങ്ങൾ പറയും. സജ്ജനങ്ങൾ കൂടെ അവരവരുടെ അപരാധങ്ങൾ വെളിപ്പെടുത്തില്ല. വാദിയുടേയും പ്രതിയുടേയും ദോഷങ്ങൾ കണ്ട് തീർപ്പ് കല്പിക്കുന്നവർ ചുരുങ്ങും. ന്യായാധിപനു തെറ്റ് ചെയ്യാൻ എളുപ്പമാണ്. അതിനാൽ തന്നെ യശസ്സും കീർത്തിയും വിദൂരകാരമായ കാര്യങ്ങൾ തന്നെ.
(രണ്ട് ശ്ലോകങ്ങളിലും ഒരേ ആശയം ആവർത്തിയ്ക്കപ്പെടുന്നുണ്ട്. അതിനാൽ ഒന്ന് പ്രക്ഷിപ്തമായിരിക്കാം.)

ന്യായാധിപൻ,
ശാസ്ത്രങ്ങൾ അറിഞ്ഞിരിക്കുന്നവനാകണം. കപടം കണ്ട് പിടിക്കാൻ മിടുക്കനാകണം. വികാരങ്ങൾ നിയന്ത്രിച്ചവനായിരിക്കണം. വർത്തമാനചതുരൻ ആയിരിക്കണം. സുഹൃത്തിനോടും ശത്രുവിനോടും ആത്മീയജങ്ങളോടും ഒരേ പോലെ പെരുമാറുന്നവനായിരിക്കണം. അവരവരുടെ വാദങ്ങൾ കേട്ട് നീതിപൂർവം തീർപ്പ് കലിപ്പിക്കുന്നവരായിരിക്കണം. ദുർബലന്മാരുടെ രക്ഷകനായിരിക്കണം. ധൂർത്തന്മാരെ ശിക്ഷിക്കണം. ധാർമ്മികമൂല്യങ്ങൾ ഉള്ളവനായിരിക്കണം. രാജാവിന്റെ ക്രോധത്തിനെ ശാന്തമായി ഇല്ലാതാക്കുന്നവനുമാകണം.

ശ്രേഷ്ഠിയും കായസ്ഥനും: ശ്രീമൻ, അങ്ങയുടെ ഗുണങ്ങളിലും അവർ ദോഷം കണ്ടെത്തുമോ? എങ്കിൽ നിലാവെളിച്ചം തൂകുന്ന ചന്ദ്രനും അന്ധകാരം തരുന്നു എന്ന് പറയാം.

ന്യായാധിപൻ: ശോധനകാ കോടതിയിലേക്ക് വഴി കാണിക്കൂ.

ശോധനകൻ: ബഹുമാനപ്പെട്ട മജിസ്ട്രേട്ട് ഇതുവഴി വന്നാലും.
(എല്ലാവരും ചുറ്റി നടക്കുന്നു)

ശോധനകൻ: ഇതാ കോടതി എത്തിക്കഴിഞ്ഞു. ന്യായാധിപന്മാർ ഇതിലേക്ക് പ്രവേശിച്ചാലും

(എല്ലാവരും പ്രവേശിക്കുന്നു)

ന്യായാധിപൻ: ശോധനകാ, ആരൊക്കെ വ്യവഹാരവുമായി വന്നിട്ടുണ്ട് എന്ന് പുറത്ത് പോയി നോക്കി വരൂ.

ശോധനകൻ: ആജ്ഞപോലെ. (പുറത്ത് ചെന്ന്) സജ്ജനങ്ങളെ, ആരൊക്കെ വ്യവഹാരത്തിനായി കോടതിയിൽ വന്നിട്ടുണ്ടെന്ന് ന്യായാധിപൻ അന്വേഷിക്കുന്നു.

ശകാരൻ: (സന്തോഷത്തോടെ) മജിസ്ട്രേട്ട് വന്നു. (അഹന്തയോടെ ചുറ്റി നടന്ന്) ഞാൻ കേമൻ, മനുഷ്യൻ, വാസുദേവൻ, രാഷ്ട്രീയക്കാരൻ, രാജസ്യാലൻ വ്യവഹാരത്തിനായി വന്നിട്ടുണ്ട്.

ശോധനകൻ: (പേടിച്ച്, പരിഭ്രമിച്ച്) ഹായ്! ആദ്യം വന്നിരിക്കുന്നത് രാജാവിന്റെ അളിയൻ! ശരി. ആര്യൻ കുറച്ച് നേരം കാത്ത് നിൽക്കു. ഞാൻ അകത്ത് ചെന്ന് ഉണർത്തിക്കട്ടെ.
(ന്യായാധിപന്റെ സമീപം ചെന്ന്) ശ്രീമൻ, രാജാവിന്റെ അളിയൻ വ്യവഹാരാർത്ഥം വന്നിട്ടുണ്ട്.

ന്യായാധിപൻ: എന്ത്? ആദ്യം തന്നെ രാജാവിന്റെ അളിയൻ ആണോ വന്നിരിക്കുന്നത്? സൂര്യോദയത്തിൽ തന്നെ സൂര്യഗ്രഹണം പോലെ ആണല്ലോ അത്. ശോധനകാ, ഇന്ന് കോടതികാര്യങ്ങൾ വിഷമം പിടിച്ചതാകാൻ സാധ്യതയുണ്ടല്ലോ. ഇന്ന് താങ്കളുടെ വ്യവഹാരം എടുക്കാൻ പറ്റില്ല എന്ന് പുറത്ത് ചെന്ന് പറയൂ,

ശോധനകൻ: അങ്ങയുടെ ആജ്ഞപോലെ. (ശകാരന്റെ അടുത്ത് ചെന്ന്) ആര്യ, ഇന്ന് താങ്കളുടെ വ്യവഹാരം പരിഗണിക്കാൻ പറ്റില്ല എന്ന് ന്യായാധിപൻ പറയുന്നു.

ശകാരൻ: (ദേഷ്യത്തോടെ) എന്ത്? എന്റെ വ്യവഹാരം പരിഗണിക്കില്ലെന്നോ? എന്റെ അളിയൻ പാലകരാജാവിനോട് അല്ലെങ്കിൽ എന്റെ സഹോദരിയോട്, അതുമല്ലെങ്കിൽ അമ്മയോട് പറഞ്ഞ് ഈ ന്യായാധിപനെ മാറ്റി മറ്റൊരു ന്യായാധിപനെ വെയ്ക്കാനുള്ള ആജ്ഞാശക്തി എനിയ്ക്ക് ഉണ്ടെന്ന് അറിയില്ലേ?

ശോധനകൻ: അങ്ങ് കുറച്ച് നേരം കാത്ത് നിൽക്കു. ഞാനിത് അകത്ത് പോയി ഉണർത്തിച്ച് വരാം. (ന്യായാധിപസമീപം ചെന്ന്) രാജാവിന്റെ അളിയൻ ദേഷ്യപ്പെട്ട് പറയുന്നു താങ്കളെ മാറ്റാനുള്ള ആജ്ഞാശക്തി അയാൾക്ക് ഉണ്ടെന്ന്.

ന്യായാധിപൻ: ഈ മൂർഖൻ എന്തും ചെയ്യും. അതിനാൽ ശകാരനോട് ചെന്ന് അയാളുടെ വ്യവഹാരം പരിഗണിക്കാമെന്ന് പറയൂ.

ശോധനകൻ: (ശകാരന്റെ സമീപം ചെന്ന്) ആര്യ, ന്യായാധിപൻ താങ്കളുടെ വ്യവഹാരം പരിഗണിക്കാമെന്ന് അറിയിക്കുന്നു. അതിനാൽ അകത്ത് പ്രവേശിച്ചാലും

ശകാരൻ: ആദ്യം പറഞ്ഞു പരിഗണിക്കില്ല എന്ന് പിന്നെ അത് മാറ്റി പരിഗണിക്കാമെന്നാക്കി.അതിനർത്ഥം ന്യായാധിപൻ ഭയന്നു എന്ന് തന്നെ. ഞാനെന്ത് പറഞ്ഞാലും അത് സത്യമാണെന്ന് അവരെക്കൊണ്ട് അംഗീകരിപ്പിക്കും. (അകത്ത് പ്രവേശിച്ച് സമീപം ചെന്ന്) എനിക്ക് സുഖമായി. നിങ്ങൾക്കും സുഖം തരാം അല്ല തരാതിരിക്കാം.

ന്യായാധിപൻ: (ആത്മഗതം) ന്യായമായ വ്യവഹാരം പ്രതീക്ഷിക്കുന്ന ഇവന്റെ സ്ഥിരസംസ്കാരം! ആശ്ചര്യം തന്നെ! (ഉറക്കെ) ഇരിയ്ക്കു.

ശകാരൻ: ആഹാ. ഇതെന്റെ സ്ഥലമാണ്. അതിനാൽ എനിയ്ക്കിഷ്ടമുള്ളിടത്ത് ഇരിക്കും. (ശ്രേഷ്ഠിയെ നോക്കി) അവിടെ ഇരിക്കും. (ശോധനകനെ നോക്കി) അവിടേയും ഇരിക്കും. (ന്യായാധിപന്റെ തലയിൽ കൈ വെച്ച്) ഇവിടേയും കയറി ഇരിക്കും. (ഇതും പറഞ്ഞ് നിലത്ത് ഇരിക്കുന്നു)

ന്യായാധിപൻ: താങ്കൾ വ്യവഹാരത്തിനു വന്നതാണല്ലെ?

ശകാരൻ: പിന്നല്ലാതെ?

ന്യായാധിപൻ: എന്നാൽ സംഗതി പറയൂ

ശകാരൻ: ചെവിയിൽ പറയാം. മല്ലകം പോലെ ഒരു വലിയ കുലത്തിൽ ജനിച്ചവനാണ് ഞാൻ. എന്റെ അച്ഛൻ പാലകരാജാവിന്റെ ശ്വശുരനാണ്. രാജാവ് എന്റെ അച്ഛന്റെ മരുമകനാണ്. ഞാൻ രാജാവിന്റെ അളിയനാണ്. രാജാവ് എന്റെ സഹോദരിയുടെ ഭർത്താവാണ്.

ന്യായാധിപൻ: എല്ലാം അറിയാം. കുലമഹിമ പറഞ്ഞ് എന്ത് നേടാനാണ്? കോടതിയിൽ സ്വഭാവഗുണമാണ് പ്രധാനം. നല്ല മണ്ണിൽ കള്ളിച്ചെടികളും തഴച്ച് വളരും. അതിനാൽ വന്ന കാര്യം പറയൂ.

ശകാരൻ: പറയാം. ഞാൻ പറയാം. ഞാൻ അപരാധി ആയാൽ തന്നെ എന്നെ രാജാവ് ഒന്നും ചെയ്യില്ല. ശേഷം സന്തുഷ്ടനായ എന്റെ അളിയൻ എന്റെ വിഹാരത്തിനായി പുഷ്പകരണ്ഡകം എന്ന ഏറ്റവും നല്ല ഉദ്യാനം എനിക്ക് അനുവദിച്ച് തന്നു. ആ ഉദ്യാനം കാണാനായും പൂക്കൾ വെച്ച് പിടിപ്പിക്കുവാനും വൃത്തിയാക്കുവാനും പരിപാലിയ്ക്കുവാനുമായി ദിവസവും ഞാനവിടെ പോകാറുണ്ട്. സംയോഗവശാൽ ഞാൻ വീണ് (മരിച്ച്) കിടക്കുന്ന സ്ത്രീശരീരം കണ്ടു അഥവാ കണ്ടില്ല.

ന്യായാധിപൻ: ശരി ആരാണ് ആ നിർഭാഗ്യവതിയായ സ്ത്രീ എന്ന് അറിഞ്ഞുവോ?

ശകാരൻ: അഹോ! ബഹുമാനപ്പെട്ട ന്യായാധിപന്മാരേ, ഈ നഗരത്തിന്റെ ഭൂഷണവും ധാരാളം സ്വർണ്ണാഭരണങ്ങളാൽ അലംകൃതവുമായ ആ സുന്ദരിയെ ഞാനെങ്ങനെ തിരിച്ചറിയാതിരിക്കും? ഏതൊ ഒരു ദുഷ്ടൻ തുച്ഛമായ ധനത്തിനുവേണ്ടി വസന്തസേനയെ വിജനമായ പുഷ്പകരണ്ഡകോദ്യാനത്തിൽ കൊണ്ട് പോയി കഴുത്ത് ഞെരിച്ച് കൊന്നതായിരിക്കാം. ഏതായാലും ഞാൻ അല്ല. (എന്ന് പകുതി പറഞ്ഞ് വായ പൊത്തിപ്പിടിക്കുന്നു)

ന്യായാധിപൻ: ഓഹ്! നഗരത്തിലെ പോലീസുകാരുടെ ഉദാസീനത. ശ്രേഷ്ഠീ, കായസ്ഥാ "ഞാൻ അല്ല" എന്നത് ആദ്യമായി വ്യവഹാരരേഖകളിൽ എഴുതു.

കായസ്ഥൻ: ഉത്തരവ് (എഴുതിയ ശേഷം) എഴുതി

ശകാരൻ: (ആത്മഗതം) നശിച്ചു! ധൃതിപിടിച്ച് ചുടുപായസം കഴിച്ച പോലെ ഞാൻ എനിക്ക് തന്നെ പാര വെച്ചു. സാരമില്ല ഇങ്ങനെ പറയാം (ഉറക്കെ) ബഹുമാനപ്പെട്ട ന്യായാധിപന്മാരേ, ഞാൻ പറഞ്ഞ് വന്നത് അഥവാ ഞാൻ കണ്ടില്ലായിരുന്നെങ്കിൽ എന്നാണ്. പിന്നെ എന്തിനാണ് ഈ കോലാഹലം? (ഇത് പറഞ്ഞ് എഴുതി വെച്ചത് കാലുകൊണ്ട് മായ്ക്കുന്നു. എവിടെ എന്തെഴുതി എന്ന് വ്യക്തമല്ല)

ന്യായാധിപൻ: ധനം മോഹിച്ച് കഴുത്ത് ഞെരിച്ച് കൊന്നതാണെന്ന് താങ്കൾക്ക് എങ്ങനെ അറിയാം?

ശകാരൻ: അവളുടെ വീങ്ങിയ കഴുത്തും ആഭരണങ്ങൾ അണിയേണ്ട സ്ഥാനങ്ങൾ ശൂന്യമായി കിടക്കുന്നതും കണ്ട് ഞാൻ ഊഹിച്ചതാണ്.

ശ്രേഷ്ഠികായസ്ഥന്മാർ: ശരിയാണെന്ന് തോന്നുന്നു.

ശകാരൻ: ഹാവൂ സന്തോഷം! ഭാഗ്യം കൊണ്ട് ജീവൻ കിട്ടി

ശ്രേഷ്ഠികായസ്ഥന്മാർ: ശ്രീമാൻ, എന്തിനെ ആശ്രയിച്ചാണ് ഈ വ്യവഹാരവിചാരണ?

ന്യായാധിപൻ: രണ്ട് വിധത്തിൽ വ്യവഹാരവിചാരണ ചെയ്യാം

ശ്രേഷ്ഠികായസ്ഥന്മാർ: അവ ഏതെല്ലാം?

ന്യായാധിപൻ: വാക്യത്തെ അവലംബിച്ചും അർത്ഥത്തെ (തെളിവിനെ) അവലംബിച്ചും. വാക്യത്തെ അവലംബിച്ചുള്ളത് വാദി-പ്രതികൾ പറയുന്ന മൊഴിയ്ക്കനുസരിച്ചും അർത്ഥത്തെ (തെളിവിനെ) അവലംബിച്ചുള്ളത് ന്യായാധിപന്റെ ബുദ്ധികൊണ്ടും ആണ് തീരുമാനിക്കുന്നത്.

ശ്രേഷ്ഠികായസ്ഥന്മാർ: എങ്കിൽ വസന്തസേനയുടെ അമ്മയുടെ മൊഴി കൂടെ എടുക്കണം.

ന്യായാധിപൻ: അത് ശരിയാണ് അങ്ങനെ തന്നെ ആകട്ടെ. ഭദ്ര, ശോധനക, ചെന്ന് വസന്തസേനയുടെ അമ്മയെ പരിഭ്രമിപ്പിക്കാതെ കൂട്ടിക്കൊണ്ട് വരൂ.

ശോധനകൻ: അങ്ങനെ തന്നെ ആകട്ടെ. (എന്ന് പറഞ്ഞ് പോകുന്നു)
(ശേഷം വസന്തസേനയുടെ അമ്മയോടൊത്ത് പ്രവേശിച്ച്) ഇതിലേ.. ഇതിലേ..വന്നാലും

വൃദ്ധ (വസന്തസേനയുടെ അമ്മ): എന്റെ മകൾ അവളുടെ സുഹൃത്തിന്റെ (ചാരുദത്തന്റെ) ഗൃഹത്തിൽ അവളുടെ യൗവ്വനം അനുഭവിക്കാൻ പോയിരിക്കുകയാണ്. ഇദ്ദേഹമാകട്ടെ ന്യായാധിപൻ വിളിക്കുന്നു എന്ന് പറയുന്നു. എനിക്ക് ആകെ പരവേശം വരുന്നതായി തോന്നുന്നു. ഹൃദയം വിറയ്ക്കുന്നു. ആര്യ, കോടതിയിലേക്ക് വഴികാണിക്കൂ.

ശോധനകൻ: ആര്യേ.. ഇതിലേ ഇതിലേ...
(രണ്ട് പേരും ചുറ്റിനടക്കുന്നു) ആര്യേ ഇതാ കോടതി എത്തി. അകത്ത് പ്രവേശിക്കാം

(രണ്ട് പേരും അകത്ത് പ്രവേശിക്കുന്നു)

വൃദ്ധ: (അടുത്ത് ചെന്ന്) ബഹുമാനപ്പെട്ട സജ്ജനങ്ങളേ, നിങ്ങൾക്ക് മംഗളം ഭവിയ്ക്കട്ടെ.

ന്യായാധിപൻ: ഭദ്രേ, സ്വാഗതം. ഇരിക്കൂ

വൃദ്ധ: അങ്ങനെ ആകട്ടെ. നല്ലത് (ഇരിക്കുന്നു)

ശകാരൻ: (ആക്ഷേപിച്ചുകൊണ്ട്) വന്നു അല്ലേ? വയസ്സിത്തള്ള വന്നു അല്ലേ?

ന്യായാധിപൻ: താങ്കൾ വസന്തസേനയുടെ അമ്മയാണോ?

വൃദ്ധ: അതെ

ന്യായാധിപൻ: ഇപ്പോൾ വസന്തസേന എവിടെ ആണ് പോയിരിക്കുന്നത്?

വൃദ്ധ: അവളുടെ സുഹൃത്തിന്റെ ഗൃഹത്തിലേക്ക്

ന്യായാധിപൻ: അവളുടെ സുഹൃത്തിന്റെ പേരെന്താണ്?

വൃദ്ധ: (ആത്മഗതം) ഹായ് ഹായ്.. ഇത് അതീവലജ്ജാവഹമാണല്ലോ (ഉറക്കെ) ഇക്കാര്യം സാധാരാണജനങ്ങൾ അല്ലാതെ ഒരു ന്യായാധിപൻ ചോദിച്ചുകൂടാത്തതാണ്.

ന്യായാധിപൻ: ലജ്ജിക്കേണ്ട ആവശ്യമില്ല. ഇത് കോടതിയാണ് ചോദിക്കുന്നത്.

ശ്രേഷ്ഠികായസ്ഥന്മാർ: കോടതിയാണ് ചോദിക്കുന്നത്. ദോഷമൊന്നും വരാനില്ല പറയൂ പറയൂ.

വൃദ്ധ: എന്ത് കോടതി വിചാരണയോ? അങ്ങനെ എങ്കിൽ സജ്ജനങ്ങളെ കേൾക്കൂ. കച്ചവടക്കാരൻ വിനയദത്തന്റെ പേരക്കുട്ടി, സാഗരദത്തന്റെ മകൻ, കച്ചവടക്കാരുടെ തെരുവിൽ താമസിക്കുന്നവനുമായ ചാരുദത്തനെന്ന പേരുകൊണ്ട് തന്നെ ധന്യനായ അവന്റെ ഗൃഹത്തിലേക്കാണ് എന്റെ മകൾ അവളുടെ യൗവ്വനം ആഘോഷിക്കാൻ പോയിരിക്കുന്നത്.

ശകാരൻ: എല്ലാവരും കേട്ടല്ലോ. ഈ അക്ഷരങ്ങൾ എഴുതി വെയ്ക്കൂ. ചാരുദത്തനുമായാണ് എന്റെ വ്യവഹാരം.

ശ്രേഷ്ഠകായസ്ഥന്മാർ: ചാരുദത്തൻ സ്നേഹിതനാകുന്നത് ഒരു ദോഷമാകുന്നില്ല.

ന്യായാധിപൻ: എങ്കിൽ ഈ വ്യവഹാരനിർണ്ണയം ചാരുദത്തനേയും ആശ്രയിച്ചിരിക്കുന്നു

ശ്രേഷ്ഠകായസ്ഥന്മാർ: അത് ശരിയാണ്.

ന്യായാധിപൻ: ധനദത്താ, (കായസ്ഥനാണ് ഇയാൾ) വിചാരണയുടെ ആദ്യപാദമായി വസന്തസേന ചാരുദത്തന്റെ ഗൃഹത്തിലേക്ക് പോയി എന്നെഴുതുക. ആയതിനാൽ ചാരുദത്തനേയും നമുക്ക് വിചാരണ ചെയ്യേണ്ടിയിരിക്കുന്നു. ഭദ്ര ശോധനക, ആര്യ ചാരുദത്തനോട് ചെന്ന്, ഭയപ്പെടുത്താതെ പരിഭ്രമിപ്പിക്കാതെ ആദരപൂർവ്വം പറയൂ: പ്രസ്താവന കാരണം (പേർ കോടതിയിൽ പറഞ്ഞ കാരണം) ന്യായാധിപൻ താങ്കളെ കാണാനാഗ്രഹിക്കുന്നു എന്ന്.

ശോധനകൻ: ആജ്ഞപോലെ. (എന്ന് പറഞ്ഞ് പോകുന്നു. ശേഷം ചാരുദത്തനുമായി വന്ന്) ഇതിലേ ഇതിലേ..

ചാരുദത്തൻ: (ചിന്തിച്ച് ആലോചിച്ച്) പാലകരാജാവിനു എന്റെ കുലത്തെ പറ്റിയും ആചാരശീലങ്ങളെ പറ്റിയും നല്ല പോലെ അറിയാം. ഈ ഉത്തരവ് എന്റെ ദരിദ്രാവസ്ഥകാരണം എന്ന് തന്നെ ശങ്കിക്കേണ്ടിയിരിക്കുന്നു. (ദരിദ്രനായതിനാൽ എന്ത് കുറ്റവും ചുമത്തപ്പെടാം എന്ന് ശങ്കിക്കുന്നു)

(സ്വയം തർക്കിച്ച് ആത്മഗതം) ജയിൽ ചാടി ആര്യകൻ എന്റെ വണ്ടിയിൽ രക്ഷപ്പെട്ടു എന്ന് ആളുകൾ അറിഞ്ഞ് കാണുമോ? ആ വാർത്ത രാജാവിന്റെ അടുത്ത് ചാരന്മാർ അറിയിച്ചിരിക്കുമൊ? അതുകൊണ്ടാകുമോ ഒരു അപരാധിയെ പോലെ എന്നെ വിളിപ്പിച്ചത്?

എന്തിനു ഞാൻ വിചാരപ്പെടുന്നു? കോടതിയിലേക്ക് പോകുക തന്നെ. (ഉറക്കെ) ഭദ്ര ശോധനക, കോടതിയിലേക്കുള്ള വഴി കാണിച്ചാലും.

ശോധനകൻ: ഇതിലേ ഇതിലേ ആര്യാ

ചാരുദത്തൻ: (സംശയത്തോടെ) ഇതെന്താണ്? കാക്കകൾ രൂക്ഷമായി ക്രാ ക്രാ കരയുന്നു. രാജസേവകർ എന്നെ വിളിക്കുന്നു. എന്റെ ഇടംകണ്ണാകട്ടെ വല്ലാതെ തുടിക്കുന്നു. ഈ അപശ്ശകുനങ്ങൾ കണ്ട് എന്റെ മനസ്സ് ദുഃഖിക്കുന്നു.

ശോധനകൻ: ആര്യ ഇതിലേ ഇതിലേ.. പരിഭ്രമിക്കാതെ കടന്ന് വരൂ.

ചാരുദത്തൻ: (ചുറ്റിനടന്ന് മുൻപിലേക്ക് നോക്കിയിട്ട്) ഉണക്കമരത്തിൽ സൂര്യനഭിമുഖമായി ഇരുന്ന് ഇടം കണ്ണുകൊണ്ട് കാക്ക എന്നെ നോക്കുന്നു, എന്റെ ഇടം കണ്ണ് തുടിക്കുന്നു. ആപത്ത് വരുന്നു എന്നതിനു സംശയമില്ല.
(ചുറ്റി നടന്ന് പിന്നെ മറ്റൊരു ദിശയിലേക്ക് നോക്കി) ഇതാ ഒരു പാമ്പ്!
കറുത്തിരുണ്ട ഈ സർപ്പം നാക്കു നീട്ടി വിഷപ്പല്ലുകൾ കാണിച്ച് എന്റെ നേർക്ക് തന്നെ ദേഷ്യത്തോടെ നോക്കി പത്തി വിടർത്തി ആടുന്നു.
മാത്രമല്ല, ഇതുകൂടെ,
നനയാത്ത ഈ മണ്ണിലും എന്റെ കാലുവഴുക്കുന്നു. ഇടം കൈ വിറയ്ക്കുന്നു ഇടം കണ്ണുകൾ തുടിക്കുന്നു. അമംഗളസൂചകമായി ഇതാ മറ്റൊരു പക്ഷി കൂടെ ചിലയ്ക്കുന്നു. മരണം ആസന്നമായി എന്ന് തന്നെ ആണ് ഇവയെല്ലാം സൂചിപ്പിക്കുന്നത്.
മരണത്തെ പറ്റി വിചാരപ്പെടാനില്ല. ദേവതകൾ എല്ലാതരത്തിലും മംഗളം വരുത്തട്ടെ.

ശോധനകൻ: ആര്യ വരൂ വരൂ ഇതാ കോടതി ഇതിലേ പ്രവേശിച്ചാലും

ചാരുദത്തൻ: (പ്രവേശിച്ച്, ചുറ്റുപാടും നോക്കിയിട്ട്) കോടതി മുറി സമുദ്രം പോലെ ഗാംഭീര്യമുള്ളതാണ്. കാരണം, ചിന്തയിലാണ്ടിരിക്കുന്ന മന്ത്രിമാർ ജലം പോലെ, ദൂതന്മാർ ശംഖങ്ങളാണ്, ചുറ്റുമുള്ള ചാരന്മാർ മുതലകൾ, വാദി-പ്രതികൾ പക്ഷികളെ പോലെ ചിലയ്ക്കുന്നു. പാമ്പുകൾ വിവിധരേഖകളുമായി നിൽക്കുന്ന കായസ്ഥന്മാരുടെ രൂപത്തിൽ നിൽക്കുന്നു. ഹിംസരൂപികളായ ഇവരെ എല്ലാം നോക്കിയാൽ കോടതി സമുദ്രഗംഭീരം തന്നെ.

ആട്ടെ, ഉള്ളിലേക്ക് പ്രവേശിക്കുക തന്നെ. (പ്രവേശിയ്ക്കുമ്പോൾ തലമുട്ടിയതായി ഭാവിച്ച്) ആഹാ, ഇതാ മറ്റൊരു ദുശ്ശകുനം. ഇടം കണ്ണുകൾ തുടിയ്ക്കുന്നു. കാക്കകൾ കരയുന്നു. വഴിയിൽ ഒരു പാമ്പും. ഭാഗ്യം എല്ലാതരത്തിലും മംഗളകരമാകട്ടെ.

(പ്രവേശിക്കുന്നു)

ന്യായാധിപൻ: ഇദ്ദേഹമാണല്ലേ ചാരുദത്തൻ. നീണ്ട മൂക്ക്, വിടർന്ന കണ്ണുകൾ, ഈ മുഖം കണ്ടാൽ അപരാധം ചെയ്യുന്നവനെ പോലെ അല്ല. കാരണം ആനകളിൽ, കുതിരകളിൽ ഗോക്കളിൽ മനുഷ്യരിൽ എല്ലാം സുന്ദരാകാരന്മാർ അവരുടെ യോഗ്യത കളഞ്ഞ് കുളിയ്ക്കുമെന്ന് തോന്നുന്നില്ല. അതിനാൽ തന്നെ ഇവൻ വസന്തസേനയെ കൊല്ലുമെന്ന് തോന്നുന്നില്ല.

ചാരുദത്തൻ: ന്യായാധിപന്മാരേ, ശ്രേഷ്ഠി കായസ്ഥന്മാരേ മറ്റുള്ളവരെ, നിങ്ങൾക്കേവർക്കും സുഖമല്ലേ?

ന്യായാധിപൻ: (അൽപ്പം സംഭ്രമത്തോടെ) ആര്യ, ഭവാനു സ്വാഗതം. ശോധനക, ഇരിപ്പിടം കൊണ്ടുവരൂ.

ശോധനകൻ: ഇതാ ഇരിപ്പിടം. ഇരുന്നാലും ആര്യൻ.
(ചാരുദത്തൻ ഇരിക്കുന്നു)

ശകാരൻ: (ദേഷ്യത്തോടെ) ആഹാ സ്ത്രീഘാതകൻ വന്നുവല്ലൊ. ഇതെന്ത് നീതി? ഇതെന്ത് ന്യായം? ഇവനെ പോലെ ഒരു സ്ത്രീഘാതകനെ കോടതി ഇരിക്കാൻ ഇരിപ്പിടം കൊടുക്കുന്നുവോ? (ഗർവ്വോടെ) ങ്ഹാ കൊടുത്തോ കാണിച്ച് തരാം.

ന്യായാധിപൻ: ആര്യ ചാരുദത്താ, താങ്കൾക്ക് ഈ വൃദ്ധയുടെ മകളുമായി ഏതെങ്കിലും തരത്തിൽ ബന്ധം, സ്നേഹം, പ്രണയം, ഇഷ്ടം ഉണ്ടോ?

ചാരുദത്തൻ: ആരുടെ?

ന്യായാധിപൻ: ഇവരുടെ (എന്ന് പറഞ്ഞ് വസന്തസേനയുടെ അമ്മയെ കാണിക്കുന്നു)

ചാരുദത്തൻ: (എഴുന്നേറ്റ്) ആര്യേ, നമസ്കാരം.

വൃദ്ധ: മകനേ ചിരംഞ്ജീവി ഭവഃ (ആത്മഗതം) ഓഹോ ഇതാണ് ചാരുദത്തൻ. എന്റെ മകൾ ഉത്തമസ്ഥാനത്ത് തന്നെ ആണല്ലോ അവളുടെ യൗവ്വനം നിക്ഷേപിച്ചിരിക്കുന്നത്.

ന്യായാധിപൻ: ആര്യാ, ഗണിക താങ്കളുടെ സുഹൃത്താണോ?

(ചാരുദത്തൻ ലജ്ജ നടിയ്ക്കുന്നു)

ശകാരൻ: എടാ നുണയാ, പണം മോഹിച്ച് നീ ഒരുത്തിയെ കൊന്ന് അത് മറച്ച് വെയ്ക്കാൻ ഇപ്പോൾ അഭിനയിക്കുന്നുവോ? എടാ അധികാരികൾ എല്ലാം വെളിച്ചത്ത് കൊണ്ട് വരും.

ശ്രേഷ്ഠികായസ്ഥന്മാർ: ആര്യ ചാരുദത്താ മടിയ്ക്കാതെ എല്ലാം തുറന്ന് പറയൂ. ഇത് കോടതി ആണ്.

ചാരുദത്തൻ: (ലജ്ജയോടെ) ബഹുമാനപ്പെട്ട കോടതി, ഗണിക എന്റെ സുഹൃത്താണെന്ന് ഞാനെങ്ങനെ പറയും? എന്റെ പ്രായമാണിവിടെ അപരാധി എന്റെ സ്വഭാവശീലമല്ല. (ചാരിത്രമല്ല)

ന്യായാധിപൻ: കോടതിവിചാരണ കഠിനമാണ്. വിദ്യാസമ്പന്നനായ താങ്കൾ നാണിക്കരുത്. സത്യം മാത്രമേ പറയാവൂ. കോടതിയിൽ നുണ ഏശില്ല. ഒന്നും മറച്ച് വെയ്ക്കരുത്.

ചാരുദത്തൻ: എന്റെ കേസിൽ ആരാണ് എതിര് എന്ന് ബഹുമാനപ്പെട്ട കോടതി എന്നോട് പറയണം.

ശകാരൻ: (ഗർവ്വോടെ) ഞാനാണ് നിനക്കെതിരെ കേസ് കൊടുത്തിരിക്കുന്നത്

ചാരുദത്തൻ: താനാണോ എന്റെ എതിരാളി? അതികഠിനം തന്നെ. കഷ്ടം.

ശകാരൻ: എടാ സ്ത്രീകൊലയാളീ. നീ സർവ്വാഭരണവിഭൂഷിതയായ അവളെ കൊന്നിട്ട് ഇപ്പോൾ നാട്യം കാണിക്കുന്നുവോ?

ചാരുദത്തൻ: അസംബന്ധം പറയുന്നവനാണ് നീ.

ന്യായാധിപൻ: ആര്യ ചാരുദത്താ, ഇത്തരം അനാവശ്യവാഗ്വാദങ്ങൾ ഒഴിവാക്കി സത്യം പറയൂ. വസന്തസേന താങ്കളുടെ സുഹൃത്താണോ?

ചാരുദത്തൻ: അതെ മിത്രമാണ്.

ന്യായാധിപൻ: വസന്തസേന എവിടെ ആണ്?

ചാരുദത്തൻ: വീട്ടിൽ പോയി

ശ്രേഷ്ഠികായസ്ഥന്മാർ: എങ്ങനെ പോയി? എപ്പോൾ പോയി? ആരുടെ കൂടെ പോയി?

ചാരുദത്തൻ:(ആത്മഗതം) അവൾ  വേഷപ്രച്ഛന്നയായി പോയി എന്ന് പറയാമോ?

ശ്രേഷ്ഠികായസ്ഥന്മാർ: ആര്യ സത്യം പറഞ്ഞാലും

ചാരുദത്തൻ: വീട്ടിൽ പോയി എന്നല്ലാതെ എന്ത് പറയാൻ?

ശകാരൻ: എന്റെ പുഷ്പകരണ്ഡകോദ്യാനത്തിൽ കൊണ്ട് വന്ന് അവളുടെ കഴുത്ത് ഞെരിച്ച് കൊന്നിട്ട് ഇപ്പോൾ പറയുന്നു വീട്ടിൽ പോയി എന്ന്!

ചാരുദത്തൻ: ച്ഛീ...ഇവൻ അസംബന്ധം പറയുന്നു. അന്തരീക്ഷത്തിലെ കാർമേഘവെള്ളം കൊണ്ട് ചാതകപ്പക്ഷികളുടെ ചിറകിന്റെ അറ്റം നനയില്ല. എന്നാലും നിന്റെ മുഖം ഹേമന്തത്തിലെ താമരപോലെ തെളിച്ചമില്ലാതെ ഇരിക്കുന്നു. അതിനാൽ തന്നെ നീ പറയുന്നത് പച്ചക്കള്ളമാണ്.

ന്യായാധിപൻ: (കോടതിയിലുള്ളവരോടായിട്ട് മാത്രമായി)  ഹിമാലയത്തെ തൂക്കുന്നപോലെ. കാറ്റിനെ പിടിച്ച് കെട്ടുന്നപോലെ. സമുദ്രം നീന്തിക്കടക്കുന്നപോലെ, അതുപോലെയാണ് ചാരുദത്തനെ ദൂഷണം ചെയ്യുന്നതും.

(ഉറക്കെ) ആര്യചാരുദത്തനാണ് ഇദ്ദേഹം. നീണ്ട മൂക്ക്, വിടർന്ന കണ്ണുകൾ, ഈ മുഖം കണ്ടാൽ അപരാധം ചെയ്യുന്നവനെ പോലെ അല്ല. കാരണം ആനകളിൽ, കുതിരകളിൽ ഗോക്കളിൽ മനുഷ്യരിൽ എല്ലാം സുന്ദരാകാരന്മാർ അവരുടെ യോഗ്യത കളഞ്ഞ് കുളിയ്ക്കുമെന്ന് തോന്നുന്നില്ല. അതിനാൽ തന്നെ ഇവൻ വസന്തസേനയെ കൊല്ലുമെന്ന് തോന്നുന്നില്ല.

ശകാരൻ: ഇത് പക്ഷപാതമാണ്.

ന്യായാധിപൻ: പോടാ വിഡ്ഢീ. നീ ഒരു മൂർഖനാണ്. നീചൻ വേദമോതുന്ന സമയത്തും നിന്റെ നാവിനു ഉഴറിച്ച ഇല്ല. ഉച്ചസൂര്യനെ നോക്കുന്ന കണ്ണുകൾ മഞ്ഞളിയ്ക്കുന്നില്ല. തീയിൽ വെച്ച കൈ പൊള്ളുന്നില്ല. ആര്യ ചാരുദത്തനെ അപമാനപ്പെടുത്തിയിട്ടും ഭൂമി പിളർന്ന് നീ പാതാളത്തിലേക്ക് പോകുന്നില്ല.
ബഹുമാനപ്പെട്ട ആര്യ ചാരുദത്തനെങ്ങനെ ഈ നീചകൃത്യം ചെയ്യാനാകും?
കാരണം സർവ്വസമ്പത്തും ദാനം ചെയ്ത് ദാരിദ്ര്യം അനുഭവിക്കുന്ന മഹാത്മാവായ ഇദ്ദേഹം ഇത്രയും നീചമായ കാര്യം ധനസമ്പാദനത്തിനായി ചെയ്യുന്നതെന്തിനാണ്?

വൃദ്ധ: ഹതാശാ! വീട്ടിൽ ഏൽപ്പിച്ച സ്വർണ്ണാഭരണപ്പെട്ടി മോഷണം പോയി എന്ന് പറഞ്ഞ് അതിലും എത്രയോ വിലപിടിപ്പുള്ള രത്നമാല തന്നവൻ എങ്ങനെ ഇപ്പോൾ തുച്ഛമായ ധനത്തിനു വേണ്ടി ഇങ്ങനെ ഒരു ഹീനകൃത്യം എങ്ങനെ ചെയ്യു? (സാധ്യതയില്ല എന്ന അർത്ഥത്തിൽ) എന്റെ മോളേ.. നീ വേഗം തിരിച്ച് വാ (കരയുന്നു)

ന്യായാധിപൻ: ആര്യ ചാരുദത്താ, വസന്തസേന വണ്ടിയിലോ അതോ നടന്നോ വീട്ടിൽ പോയത്?

ചാരുദത്തൻ: വാസ്തവത്തിൽ ഞാൻ കണ്ടില്ല അവൾ പോകുന്നത്. അതിനാൽ എങ്ങനെ പോയി എന്ന് എനിക്കറിഞ്ഞുകൂടാ.

(വീരകൻ ക്രോധത്തോടെ പ്രവേശിക്കുന്നു)

വീരകൻ: (അമർഷത്തോടെ) ചന്ദനകൻ, കാലുകൊണ്ട് തൊഴിച്ച് എന്നെ അവഹേളിച്ചതിനാൽ എനിക്കുണ്ടായ ശത്രുത കൊണ്ട് എങ്ങനെ രാത്രി കഴിച്ചുകൂട്ടി എന്ന് എനിക്ക് തന്നെ അറിയില്ല. നേരം പുലർന്നു. ഇനി കോടതിയിൽ പരാതി കൊടുക്കുക തന്നെ.
(കോടതിയിൽ പ്രവേശിച്ച്) മാന്യജനങ്ങളെ ഏവർക്കും സുഖം അല്ലേ?

ന്യായാധിപൻ: ആഹാ നഗരപരിപാലനത്തിനായി നിയോഗിക്കപ്പെട്ട വീരകൻ. നീ എന്തിനിപ്പോൾ ഇവിടെ വന്നു?

വീരകൻ: തടവറ ചാടിയ ആര്യകൻ രക്ഷപ്പെട്ടു. ആര്യകനെ അന്വേഷിക്കുന്നതിനിടയിൽ ഒരു മൂടിയ വണ്ടി പരിശോധിക്കാൻ തുടങ്ങി. ചന്ദനകൻ പരിശോധിച്ച വണ്ടി നീ എന്തിനു വീണ്ടും പരിശോധിക്കണം എന്ന് പറഞ്ഞ് ചന്ദനകൻ എന്നെ ചവിട്ട് വീഴ്ത്തി കാലുകൊണ്ട് തൊഴിച്ചു. എന്റെ ഈ പരാതിയിൽ കോടതി തീർപ്പ് കല്പിക്കണം.

ന്യായാധിപൻ: ശ്രീമാൻ വീരകനു ആ കാളവണ്ടി ആരുടെ എന്നറിയാമോ?

വീരകൻ: ആര്യ ചാരുദത്തന്റെ. വസന്തസേനയേയും കൊണ്ട് പുഷ്പകരണ്ഡകോദ്യാനത്തിൽ കാത്തിരിക്കുന്ന ചാരുദത്തന്റെ അടുത്തേയ്ക്ക് പോവുകയാണെന്ന് വണ്ടിക്കാരൻ പറഞ്ഞു.

ശകാരൻ: കേട്ടോ? കേട്ടില്ലേ നിങ്ങൾ എല്ലാവരും?

ന്യായാധിപൻ: ദുഃഖമുണ്ട്. പൂർണ്ണചന്ദ്രനെ രാഹു ഗ്രസിക്കുന്നപോലെ, തടം പൊട്ടിയാൽ ഒലിയ്ക്കുന്ന ശുദ്ധജലവും മലിനമാകും.
വീരക, താങ്കളുടെ പരാതി പിന്നീട് പരിഗണിക്കാം. ഇപ്പോൾ പുറത്ത് കെട്ടിയ കുതിരയുടെ പുറത്ത് കയറി പുഷ്പകരണ്ഡകോദ്യാനത്തിൽ പോയി അവിടെ ഒരു സ്ത്രീ മരിച്ച് കിടക്കുന്നുണ്ടോ എന്ന് നോക്കി വരൂ.

വീരകൻ: ആജ്ഞ പോലെ (പോയി നോക്കി തിരിച്ച് വന്ന്) അവിടെ പോയിരുന്നു. അവിടെ മൃഗങ്ങൾ കടിച്ച് കീറിയ ഒരു സ്ത്രീ ശരീരം കണ്ടു.

ശ്രേഷ്ഠികായസ്ഥന്മാർ: സ്ത്രീശരീരമാണെന്ന് നിനക്കെങ്ങനെ മനസ്സിലായി?

വീരകൻ: ബാക്കി അവിടെ കിടക്കുന്ന തലമുടി, കൈകാലുകൾ കണ്ട് സ്ത്രീശരീരം ആയിരിക്കുമെന്ന് ഞാൻ ഊഹിച്ചു.

ന്യായാധിപൻ: അഹോ! കോടതിക്കാര്യങ്ങൾ വിഷമം പിടിച്ചത് തന്നെ! അഴിക്കുംതോറും കെട്ട് മുറുകുന്നു. തെളിവുകൾ എല്ലാം സ്പഷ്ടമാണ്. പക്ഷെ എന്റെ മനസ്സ് ചെളിയിൽ വീണപശുവിനെ പോലെ വിഷമിക്കുന്നു.

ചാരുദത്തൻ: (ആത്മഗതം) പൂ വിടരുമ്പോഴേക്കും വണ്ട് തേൻ കുടിയ്ക്കാനെത്തും. അതുപോലെ മനുഷ്യർക്ക് ആപത്ത് സമയത്ത് ചെറിയ ചെറിയ ദോഷങ്ങൾ കൂടെ വലിയ അനിഷ്ടങ്ങളായി തീരുന്നു.

ന്യായാധിപൻ: ആര്യ ചാരുദത്താ, സത്യം പറയൂ

ചാരുദത്തൻ: ദുഷ്ടൻ, മറ്റുള്ളവരോട് ഈർഷ്യ വെയ്ക്കുന്നവൻ, കാമം കൊണ്ട് വിവേകശൂന്യനായവൻ, മറ്റുള്ളവരെ കൊല്ലാൻ തയ്യാറാകുന്നവൻ, അവന്റെ ദുസ്വഭാവം കൊണ്ട് നുണ പറയുന്നു എങ്കിൽ അത് സ്വീകരിക്കാൻ യോഗ്യമാണോ? അത് വിചാരണ ചെയ്യപ്പെടേണ്ടതല്ലേ?
മാത്രമല്ല,
പൂത്തുനിൽക്കുന്ന വള്ളികളെ പിടിച്ച് വലിച്ച് പൂനുള്ളുന്നവൻ കൂടെ അല്ല ഞാൻ. അങ്ങനെ ഉള്ള ഞാൻ മയിൽപീലിപോലെ വിടർന്നിടതൂർന്ന തലമുടി പിടിച്ച് വലിച്ച്, അലമുറയിട്ട് കരയുന്ന അവളെ എങ്ങനെ കൊല്ലാനാണ്? (കൊല്ലാൻ പറ്റില്ല എനിക്ക് എന്നർത്ഥം)

ശകാരൻ: മാന്യ നീതിപീഠാധികാരികളെ, നിങ്ങൾ പക്ഷപാതകരമായി വിചാരണ ചെയ്യുന്നുവോ? അധമൻ ചാരുദത്തൻ ഇപ്പോഴും ഞെളിഞ്ഞിരിക്കുന്നത് കണ്ടില്ലേ?

ന്യായാധിപൻ: ഭദ്ര ശോധനകാ, ചാരുദത്തനെ ഇരിക്കാനനുവദിക്കാതെ പിടിച്ച് നിർത്തു.
(ശോധനകൻ ചാരുദത്തന്റെ ഇരിപ്പിടം എടുത്ത് മാറ്റുന്നു)

ചാരുദത്തൻ: ന്യായാധിപന്മാരേ വിചാരണ ചെയ്താലും.
(എന്ന് പറഞ്ഞ് നിലത്ത് ഇരിക്കുന്നു)

ശകാരൻ:(സന്തോഷത്തോടെ തുള്ളിച്ചാടി ആത്മഗതം) ആഹാ ആഹാ ഞാൻ ചെയ്ത കുറ്റം ചാരുദത്തന്റെ തലയിലിട്ടു. ഇനി ഞാൻ ചാരുദത്തനിരിക്കുന്നതിന്റെ അടുത്ത് ഇരിക്കട്ടെ. (അങ്ങനെ ഇരിക്കുന്നു) ചാരുദത്താ എന്നെ നോക്ക്. നോക്ക്. നീ കൊല ചെയ്തു എന്ന് സമ്മതിയ്ക്ക്.

ചാരുദത്തൻ: അല്ലയോ അധികൃതരേ. (ദുഷ്ടൻ, മറ്റുള്ളവരോട് ഈർഷ്യ വെയ്ക്കുന്നവൻ, കാമം കൊണ്ട് വിവേകശൂന്യനായവൻ, മറ്റുള്ളവരെ കൊല്ലാൻ തയ്യാറാകുന്നവൻ, അവന്റെ ദുസ്വഭാവം കൊണ്ട് നുണ പറയുന്നു എങ്കിൽ അത് സ്വീകരിക്കാൻ യോഗ്യമാണോ? അത് വിചാരണ ചെയ്യപ്പെടേണ്ടതല്ലേ? എന്നുള്ള മുൻവാക്യങ്ങൾ നിശ്വാസത്തോടെ ഉരുവിടുന്നു. ആത്മഗതം)
ഹേ മൈത്രേയാ ഇന്നെന്റെ അവസാനം അടുത്തിരിക്കുന്നു. എന്റെ പ്രിയതമേ, നീ കളങ്കലേശമില്ലാത്ത ബ്രാഹ്മണകുലത്തിൽ ജനിച്ചവളാണ്. പക്ഷെ നിന്റെ ഭർത്താവ് കളങ്കിതനായി ഇതാ മരണം വരിയ്ക്കുന്നു. മോനേ രോഹസേനാ, നീ എന്റെ മരണം കാണുന്നില്ലല്ലോ. നിന്റെ കുട്ടികളികളികളിൽ നീ ആനന്ദിയ്ക്കുന്നു!
മൈത്രേയനെ ഞാൻ വിവരമന്വേഷിക്കാനും വസന്തസേന മകനു സ്വർണ്ണവണ്ടി ഉണ്ടാക്കാൻ കൊടുത്ത ആഭരണങ്ങൾ തിരിച്ച് നൽകാനുമായി അവളുടെ സമീപത്തേയ്ക്ക് അയച്ചിരിക്കുകയാണ്. എന്നിട്ട് അയാളെന്തേ വൈകാൻ കാരണം?

(അനന്തരം ആഭരണങ്ങളുമായി മൈത്രേയൻ പ്രവേശിക്കുന്നു)

വിദൂഷകൻ: ആര്യ ചാരുദത്തൻ ആഭരണങ്ങളുമായി വസന്തസേനയുടെ അടുത്തേയ്ക്കയച്ചതാണ്. " വസന്തസേന തന്റെ ആഭരണങ്ങൾ എന്റെ മകൻ രോഹസേനനെ അണിയിച്ച് അവന്റെ അമ്മയുടെ(ധൂതയുടെ) പക്കലേക്ക് അയച്ചു. വസന്തസേന ആഭരണങ്ങൾ കൊടുക്കാൻ പാടില്ലായിരുന്നു രോഹസേനൻ വാങ്ങാനും പാടില്ലായിരുന്നു. അതിനാൽ അവ തിരിച്ചുകൊടുക്കൂ" എന്ന് പറയുകയും ചെയ്തു. അതിനാൽ ഞാൻ വസന്തസേനയുടെ അടുക്കലേയ്ക്ക് പോകട്ടെ. (ചുറ്റിനടന്ന് മുകളിലേക്ക് നോക്കി) എന്ത് സുഹൃത്ത് രേഭിലനോ? എന്താണിത്ര വിവശത സുഹൃത്തെ രേഭില? (മറുപടി കേട്ടതായി നടിച്ച്) എന്ത് ആര്യ ചാരുദത്തനെ കോടതിയിലേക്ക് വിളിപ്പിച്ചിട്ടുണ്ടെന്നോ? എങ്കിൽ എന്തോ വലിയ കാരണം കാണുമല്ലൊ. (ആലോചിച്ച്) എന്നാൽ വസന്തസേനയുടെ വീട്ടിലേക്ക് പിന്നീട് പോകാം. ആദ്യ കോടതിയിൽ ചെന്നന്വേഷിക്കട്ടെ. (ചുറ്റിനടന്ന് കോടതിയിലെത്തിയതായി കാണിച്ച്) ഇതാ കോടതി. (കോടതിയിലേക്ക് പ്രവേശിച്ച്) മാന്യ ന്യായാധിപന്മാർക്ക് മംഗളം ഭവിയ്ക്കട്ടെ. എന്റെ പ്രിയസുഹൃത്ത് ചാരുദത്തൻ എവിടെ?

ന്യായാധിപൻ: ഇതാ ഇവിടെ ഇരിക്കുന്നു.

വിദൂഷകൻ: സുഹൃത്തേ ചാരുദത്താ നിനക്ക് സുഖമല്ലേ?

ചാരുദത്തൻ: ആയിരിക്കാം

വിദൂഷകൻ: താങ്കൾക്ക് ക്ഷേമം തന്നെ അല്ലേ?

ചാരുദത്തൻ: ക്ഷേമവും ആയിരിക്കാം

വിദൂഷകൻ: ഹേ കൂട്ടുകാരാ എന്തിനാണ് താങ്കൾ ദുഃഖിതനായിരിക്കുന്നത്? എന്തിനാണ് താങ്കളെ ഇവരിവിടെ വിളിച്ച് വരുത്തിയത്?

ചാരുദത്തൻ: സ്നേഹിതാ, പരലോകത്തെ അറിയാത്ത ഞാൻ ഒരു സ്ത്രീയെ, അല്ല കാമദേവന്റെ ഭാര്യ സാക്ഷാൽ രതീദേവിയെ തന്നെ.... ബാക്കി ഇവൻ (ശകാരൻ) പറയും

വിദൂഷകൻ: എന്ത്? എന്താ പറയുന്നത്?

ചാരുദത്തൻ: (മൈത്രേയന്റെ ചെവിയിൽ) ഇങ്ങനെ ഒക്കെ ആണ്.

വിദൂഷകൻ: ആരാണിങ്ങനെ പറയുന്നത്?

ചാരുദത്തൻ: (ശകാരനെ ചൂണ്ടിക്കാണിച്ച്) ഇവൻ ആണ് കാരണക്കാരൻ. പക്ഷെ യമരാജൻ എന്നെ വിളിക്കുന്നതാണ് വാസ്തവം.

വിദൂഷകൻ: (ചാരുദത്തന്റെ അടുത്ത് ചെന്ന് അദ്ദേഹത്തോട് മാത്രമായി) അവൾ വീട്ടിൽ പോയി എന്ന് എന്താണ് പറയാതിരുന്നത്?

ചാരുദത്തൻ: പറഞ്ഞാലും എന്റെ ഈ ദാരിദ്രസ്ഥിതി കൊണ്ട് വിശ്വസിക്കില്ല.

വിദൂഷകൻ: അല്ലയോ മാന്യജനങ്ങളേ, ആരാണോ പുതിയ ഉദ്യാനങ്ങളും കുളങ്ങളും വീഥികളും യജ്ഞസ്തൂപങ്ങളും മറ്റുമുണ്ടാക്കി ഈ ഉജ്ജയിനി നഗരത്തെ മോടിപിടിപ്പിച്ചത് ആ ആൾ ദരിദ്രനെങ്കിലും ഇപ്പോൾ പണം മോഹിച്ച് ഇത്തരം ദുഷ്കൃത്യം ചെയ്യുമോ? (ദേഷ്യത്തോടെ) എടാ കുലടയുടെ മകനേ രാജസ്യാലൻ സംസ്ഥാനകാ, കാട്ടാളാ, ദോഷീ, സ്വർണ്ണാഭരണങ്ങൾ അണിഞ്ഞ കൊരങ്ങാ, പറയ്.. എന്റെ മുന്നിൽ വെച്ച് പറയ്. എന്റെ പ്രിയസ്നേഹിതൻ മൊട്ടുകൾ വീണാലോ എന്ന് ഭയന്ന് പുഷ്പിച്ച വള്ളിപിടിച്ച് ഉലയ്ക്കുക കൂടെ ചെയ്യില്ല അങ്ങനെ ഉള്ള ഇദ്ദേഹം ഇഹപരലോകങ്ങൾക്ക് വിപരീതമായ ഒരു ദുഷ്ടത്തരം ചെയ്യുമോ? നിൽക്കവിടെ എടാ കഴുവേറിമോനേ. നിന്റെ കുടിലഹൃദയം പോലെ വളഞ്ഞ ഈ വടികൊണ്ട് അടിച്ച് നിന്റെ തല ഞാൻ പൊളിയ്ക്കും.

ശകാരൻ:(ദേഷ്യത്തോടെ) കേൾക്കൂ കേൾക്കൂ മാന്യരേ. ചാരുദത്തനുമായാണ് എനിക്ക് വ്യവഹാരം. എന്നിട്ട് ഈ കാക്കക്കാലുപോലെ കുടുമവെച്ചവൻ എന്റെ തലയ്ക്കടിയ്ക്കുന്നത് എന്തിനാണ്? എടാ ദാസീപുത്രാ, ദുഷ്ടബ്രാഹ്മണാ എന്നെ തൊടരുത്.

(മൈത്രേയൻ എഴുന്നേറ്റ് വടിയുമെടുത്ത് പിന്നേയും മുന്നത്തെ പോലെ ചീത്ത പറയുന്നു. ശകാരൻ അപ്പോൾ ദേഷ്യത്തോടെ എഴുന്നേറ്റ് മൈത്രേയനെ അടിയ്ക്കുന്നു. മൈത്രേയൻ തിരിച്ചടിയ്ക്കുന്നു. അതിനിടയിൽ മൈത്രേയന്റെ അരക്കെട്ടിൽ നിന്ന് സ്വർണ്ണാഭരണങ്ങൾ താഴെ വീഴുന്നു.)

ശകാരൻ: (ആഭരണങ്ങൾ എടുത്ത് പരിഭ്രമത്തോടെ) മാന്യരേ നോക്കൂ ഇത് നോക്കൂ ഇവയെല്ലാം വസന്തസേനയുടെ ആഭരണങ്ങൾ ആണ്. (ചാരുദത്തനെ ചൂണ്ടി) ഈ തുച്ഛമായ സാധനത്തിനുവേണ്ടി ഇവൻ അവളെ കൊന്നു.

(കോടതിയിൽ ഉള്ള ന്യായാധികാരികൾ എല്ലാം മുഖം കുനിയ്ക്കുന്നു)

ചാരുദത്തൻ: (മൈത്രേയനോട് മാത്രമായി) ഈ സമയം ഭാഗ്യവൈപരീത്യം കൊണ്ട് നിന്റെ അരയിൽ നിന്ന് വീണ ഈ ആഭരണങ്ങൾ നമ്മളെ എല്ലാവരേയും വീഴുത്തും.

വിദൂഷകൻ: സത്യമെന്തുകൊണ്ട് പറഞ്ഞുകൂടാ?

ചാരുദത്തൻ: സ്നേഹിതാ, രാജപരിസേവകർക്ക് കണ്ണുകൾക്ക് ശക്തികുറവാണ്. വാസ്തവം അവർക്ക് കാണാൻ കഴിയില്ല. ദീനവാക്കുകൾ പറയുന്നത് എനിക്ക് മരണതുല്യമാണ്. (അതിനാൽ ദീനവാക്കുകൾ പറയില്ല എന്നർത്ഥം.)

ന്യായാധിപൻ: അഹോ കഷ്ടം! കഷ്ടം!
ബുധൻ വ്യാഴത്തെ അപഹരിക്കുന്നത് പോരാതെ ഒരു ധൂമകേതു കൂടെ പ്രത്യക്ഷപ്പെട്ടു.

ശ്രേഷ്ഠികായസ്ഥന്മാർ: (നോക്കി വസന്തസേനയുടെ അമ്മയെ ലക്ഷ്യമാക്കി) ആര്യേ ഭവതി സാവകാശം സാവധാനം ഇവ പരിശോധിച്ച് ഈ ആഭരണങ്ങൾ അവതന്നെയാണോ അല്ലയോ എന്ന് പറയുമോ?

വൃദ്ധ: (നോക്കിയിട്ട്) സമാനത ഉണ്ട് എങ്കിലും അവയല്ല.

ശകാരൻ: ആഹാ തള്ളക്കിഴവി കണ്ണുകൊണ്ട് മനസ്സിലാക്കിയെങ്കിലും നാവുകൊണ്ട് പറയാതെ മറച്ച് വെച്ചു.

വൃദ്ധ: പോടാ തെണ്ടീ ദൂരെ പോ.

ശ്രേഷ്ഠികായസ്ഥന്മാർ: സാവകാശം പരിശോധിച്ച് പറയൂ ഇവ അവയാണോ അല്ലയോ എന്ന്.

വൃദ്ധ: മാന്യരേ പണിയുടെ കൗശലം കൊണ്ട് കാണാൻ നല്ല ഭംഗിയുണ്ട്. എങ്കിലും ഇവ അവയല്ല.

ന്യായാധിപൻ: ഭദ്രേ, താങ്കൾ ഈ ആഭരണങ്ങൾ പരിചയമുണ്ടോ? കണ്ടിട്ടുണ്ടോ? അറിയുമോ?

വൃദ്ധ: അപരിചിതമല്ല കാരണം അവയെല്ലാം ഒരേ തട്ടാനായിരിക്കും നിർമ്മിച്ചിരിക്കുക.

ന്യായാധിപൻ: ശ്രേഷ്ഠീ നോക്കു,
ഒന്നിനെപോലെ മറ്റൊന്ന് ഉണ്ടാകും. കാരണം തട്ടാന്മാർ നിർമ്മിച്ചതിനെ മാതൃകയാക്കി അതിന്റെ പ്രതിരൂപങ്ങൾ ഉണ്ടാക്കും. അവരുടെ കരകൗശലം കാരണം രണ്ടും ഒരേ പോലെ തോന്നുകയും ചെയ്യും.

ശ്രേഷ്ഠികായസ്ഥന്മാർ: ഈ ആഭരണങ്ങൾ ആര്യ ചാരുദത്തന്റെ ആണോ?

ചാരുദത്തൻ: അല്ല എന്റെ അല്ല.

ശ്രേഷ്ഠികായസ്ഥന്മാർ: എങ്കിൽ പിന്നെ ആരുടേതാണ്?

ചാരുദത്തൻ: ഈ വന്ദ്യവയോധികയുടെ മകളുടേതാണ്.

ശ്രേഷ്ഠികായസ്ഥന്മാർ: എന്നാൽ ഇവ അവളുടെ അടുത്ത് നിന്ന് പോയത് എങ്ങനെ?

ചാരുദത്തൻ: അതിങ്ങനെ സംഭവിച്ചു ങ്ഹാ അത്....

ശ്രേഷ്ഠികായസ്ഥന്മാർ: ആര്യ ചാരുദത്താ, ഇവിടെ സത്യം മാത്രം പറയണം. നോക്കു
സത്യം പറയുന്നവനു സുഖം ലഭിക്കുന്നു. സത്യം പറയുന്നവൻ പാപം ചെയ്യില്ല. "സത്യം" എന്ന രണ്ടക്ഷരം കൊണ്ട് അസത്യത്തെ മൂടരുത്.

ചാരുദത്തൻ: ഈ ആഭരണങ്ങൾ അവ തന്നെ ആണോ എന്നറിയില്ല. എന്നാൽ എന്റെ ഗൃഹത്തിൽ നിന്നും കൊണ്ടുവന്നതാണെന്ന് അറിയാം.

ശകാരൻ: ആദ്യമവളെ ഉദ്യാനത്തിൽ കൊണ്ട് പോയി കൊന്നു എന്നത് മറച്ച് വെയ്ക്കുന്നുവോ?

ന്യായാധിപൻ: ആര്യ ചാരുദത്താ, സത്യം പറയൂ.
ഈ സമയം താങ്കളുടെ സുകോമളശരീരത്തിൽ അനേകം കഠോര ചാട്ടവാറടികൾ വീഴുന്നതായി ഞങ്ങൾ സങ്കൽപ്പിക്കുന്നു.

ചാരുദത്തൻ: അകങ്കളിതരുടെ കുലത്തിൽ പിറന്ന എനിക്ക് കളങ്കമില്ല. പക്ഷെ ഞാൻ പാപിയാണെന്ന് മറ്റുള്ളവർ കരുതുന്നുവെങ്കിൽ എന്റെ കളങ്കരാഹിത്യം എനിക്ക് എന്ത് ഗുണം ചെയ്യും? (പാപരഹിതനാണെന്ന് ഞാൻ മാത്രം വിചാരിച്ചാൽ പോരാ മറ്റുള്ളവർ കൂടെ അത് വിചാരിക്കണമെന്നർത്ഥം.)
(ആത്മഗതം) വസന്തസേനയെ കൂടാതെ ഞാൻ ജീവിച്ചിരുന്നിട്ടെന്ത് ലാഭം?
(ഉറക്കെ) എന്തിനധികം മാന്യരെ?
ഇഹപരലോകങ്ങൾ അറിയാത്ത ക്രൂരനായ എന്നാൽ വിശേഷവതിയാ ഒരു സ്ത്രീരത്നത്തെ... ബാക്കി ഇവൻ, ഈ ശാകാരൻ പറയും.

ശകാരൻ: കൊന്നു. എടാ നീ തന്നെ പറയ് ഞാൻ കൊന്നു എന്ന്.

ചാരുദത്തൻ: അത് നീ തന്നെ പറഞ്ഞല്ലൊ.

ശകാരൻ: മാന്യരേ കേൾക്കൂ കേൾക്കൂ.. ഇവൻ കൊന്നു. സംശയം മാറിയല്ലൊ. ഈ ദരിദ്രചാരുദത്തനെ തൂക്കിലേറ്റണം.

ന്യായാധിപൻ: ശോധനക രാജസ്യാലൻ പറഞ്ഞ പോലെ തന്നെ. ഇവനെ പിടിച്ച് അകത്താക്കൂ.

(ശിപായിമാർ ചാരുദത്തനെ പിടിക്കുന്നു)

വൃദ്ധ: സന്തുഷ്ടരാകൂ മാന്യജനങ്ങളെ സന്തുഷ്ടരാകൂ. കൊന്നുവെങ്കിൽ അത് എന്റെ മകളെ ആണ് കൊന്നത്. ഞാൻ ജീവിച്ചിരിക്കുകയും ചെയ്യുന്നു. മറ്റൊന്ന് വാദിയും പ്രതിയും തമ്മിലാണ് കേസ്. ഞാനാണ് ഇതിൽ വാദി. അതിനാൽ ഇവനെ വെറുതെ വിടൂ.

ശകാരൻ: എടീ ഗർഭദാസീ, പോടീ ദൂരെ പോ. നിനക്കിതിൽ എന്ത് കാര്യം?

ന്യായാധിപൻ: ആര്യേ താങ്കൾ പോയാലും ശിപ്പായിമാരേ, ഇവരെ പുറത്താക്കൂ.

വൃദ്ധ: അയ്യോ എന്റെ മകളേ, എന്റെ മകനേ... (എന്ന് കരഞ്ഞുകൊണ്ട് പുറത്ത് പോകുന്നു)

ശകാരൻ: (ആത്മഗതം) ഞാൻ ഈ ചാരുദത്തനെ എന്റെ ഇഷ്ടത്തിനനുസരിച്ച പണി കൊടുത്തു. ഇനി പോകാം. (ഇത് പറഞ്ഞ് പോകുന്നു)

ന്യായാധിപൻ: ആര്യ ചാരുദത്താ, കേസ് നിർണ്ണയിക്കുന്നതിൽ ഞങ്ങൾ അധികാരികളാണ് .എന്നാൽ ശിക്ഷ തരുന്നത് രാജാവാണ്. അതിനാൽ ശോധനക, പാലകരാജാവിനെ അറിയിക്കൂ:
ഈ ബ്രാഹ്മണൻ പാതകി ആണെങ്കിലും മനുസ്മൃതി അനുസരിച്ച് വധിക്കാൻ യോഗ്യനല്ല. എന്നാൽ എല്ലാവിധസ്വത്തുക്കളും ഉൾപ്പെടെ ഇവനെ രാജ്യഭ്രഷ്ടനാക്കാൻ യോഗ്യനാണ്. (സർവ്വസ്വത്തുക്കളും

കൊടുത്ത് ഇവനെ രാജ്യത്തിൽ നിന്നും പുറത്താക്കണമെന്ന് രാജാവിനെ അറിയിക്കുക എന്നർത്ഥം.)

ശോധനകൻ: അങ്ങയുടെ ആജ്ഞ പോലെ തന്നെ. (ഇതുപറഞ്ഞ് പുറത്ത് പോകുന്നു. വീണ്ടും കണ്ണീരോടെ പ്രവേശിച്ച്) മാന്യരേ, ഞാൻ രാജാവിന്റെ അടുത്ത് ചെന്ന് പറഞ്ഞു. രാജാവ് ഇങ്ങനെ പറഞ്ഞു: “വസന്തസേനയെ തുച്ഛമായ ധനത്തിനു വേണ്ടി കൊന്നവനെ അവളുടെ അതേ ആഭരണങ്ങൾ കഴുത്തിലണിയിച്ച്, പെരുമ്പറ മുഴക്കി, തെക്കേശ്മശാനത്തിൽ കൊണ്ടുപോയി ശൂലത്തിൽ ഏറ്റുക. ഇതുപോലെ ക്രൂരകൃത്യം ചെയ്യുവർ എല്ലാവരേയും ഇതേ പോലെ അപമാനിച്ച് ശിക്ഷിക്കുന്നതാണ്. ഇതൊരു പാഠമാകട്ടെ.”

ചാരുദത്തൻ: ഓഹ്.. വീണ്ടുവിചാരമില്ലാതെ കാര്യങ്ങൾ ചെയ്യുന്നവനാണ് പാലകരാജാവ്. അഥവാ, ഇതുപോലെ നീതിരഹിതമായ വിചാരണ നടത്തുന്ന മന്ത്രിമാരുള്ള രാജാവിന്റെ സ്ഥിതി ശോചനീയമായിരിക്കും. ശരിയാണ്.
മാത്രമല്ല,
വെള്ളക്കാക്കയെ പോലെ ഇരിക്കുന്ന (പുറത്ത് വെളുപ്പും അകം കറുപ്പും) ദുഷിച്ച രാജനീതി കാരണം ആയിരങ്ങൾ കൊല്ലപ്പെട്ടിരിക്കുന്നു. ഇനിയും കൊല്ലപ്പെടുകയും ചെയ്യും.
സ്നേഹിതാ മൈത്രേയ, പോകൂ. അമ്മയോട് എന്റെ അന്ത്യാഭിവാദനങ്ങൾ അറിയിക്കൂ. അത് പോലെ മകൻ രോഹസേനനെ നോക്കി വളർത്തൂ.

വിദൂഷകൻ: വേരുപോയ മരത്തെ പരിപാലിക്കുന്നതെങ്ങനെ?

ചാരുദത്തൻ: അരുത് അങ്ങനെ പറയരുത്. മറ്റൊരു ലോകത്തേയ്ക്ക് പോയ പിതാവിന്റെ ശരീരമാണ് അല്ലെങ്കിൽ പ്രതിനിധിയാണ് പുത്രൻ. അതിനാൽ നിനക്ക് എന്നോടുള്ള സ്നേഹം ഇനി നീ എന്റെ മകൻ രോഹസേനനു കൊടുക്കണം.

വിദൂഷകൻ: ഹേ കൂട്ടുകാരാ, ഞാൻ നിന്റെ പ്രിയസ്നേഹതാനിയിട്ട് നിന്നെ കൂടാതെ ജീവിച്ചിരുന്നിട്ട് എന്ത് കാര്യം?

ചാരുദത്തൻ: രോഹസേനനെ ഒന്ന് കാണിച്ച് തരൂ.

വിദൂഷകൻ: ശരി തന്നെ പറയുന്നത്.

ന്യായാധിപൻ: ഭദ്ര ശോധനക, ഈ ബ്രാഹ്മണനെ കൊണ്ട് പോകൂ.
(ശോധനകൻ ചാരുദത്തനെ പിടിയ്ക്കുന്നു)

ന്യായാധിപൻ: ആരിവിടെ? ചണ്ഡാലന്മാർക്ക് ഉത്തരവ് കൊടുക്കൂ.

ശോധനകൻ: ആര്യ ഇവിടെ വരൂ.

ചാരുദത്തൻ: (ദുഃഖത്തോടെ) ഹേ മൈത്രേയാ ഇന്നെന്റെ അവസാനം അടുത്തിരിക്കുന്നു. എന്റെ പ്രിയതമേ, നീ കളങ്കലേശമില്ലാത്ത ബ്രാഹ്മണകുലത്തിൽ ജനിച്ചവളാണ്. പക്ഷെ നിന്റെ ഭർത്താവ്

കളങ്കിതനായി ഇതാ മരണം വരിക്കുന്നു. മോനേ രോഹസേനാ, നീ എന്റെ മരണം കാണുന്നില്ലല്ലോ. നിന്റെ കുട്ടികളികളികളിൽ നീ ആനന്ദിക്കുന്നു!

(ആകാശത്തേയ്ക്ക് നോക്കി) വിഷം, വെള്ളം, അഗ്നി, തുലാസ് എന്നിവയാൽ എന്നെ പരീക്ഷിച്ച് വിചാരണ പൂർത്തിയാക്കി അർഹമെന്ന് കണ്ടാൽ എന്റെ ശരീരത്തിൽ ശൂലം തറച്ചിരുന്നെങ്കിൽ! അതല്ല ശത്രുവായ ശകാരന്റെ വാക്കുകൾ മാത്രം വിശ്വസിച്ചാണ് ബ്രാഹ്മണനായ എന്നെ ശിക്ഷിക്കുന്നതെങ്കിൽ പുത്രപൗത്രാദികളോടെ ഞാൻ നരകത്തിൽ വീഴും. ഞാൻ തയ്യാറാണ്. ഇതാവരുന്നു. (പണ്ട് കാലത്ത് മനുസ്മൃതിയ്ക്കനുസരിച്ചാണല്ലോ വിചാരണയും പരീക്ഷകളും എല്ലാം. നമ്മുടെ തന്നെ ശുചീന്ദ്രം കൈമുക്ക് പരിപാടി ഓർക്കുക.)

(ഇപ്രകാരം എല്ലാവരും പോകുന്നു)

**ഇപ്രകാരം മൃച്ഛകടികത്തിലെ വ്യവഹാരം എന്ന ഒൻപതാം അങ്കം സമാപിച്ചു.**

## അങ്കം പത്ത്: സമാപിക്കുന്ന സമാപ്തം ദ എന്റ്

(രണ്ട് ചണ്ഡാലന്മാരാൽ അനുഗതരായി ചാരുദത്തൻ പ്രവേശിക്കുന്നു)

ചണ്ഡാലന്മാർ: ആ ശ്മശാനത്തിലേക്ക് താങ്കളെ കൊണ്ടുപോകുന്നതിന്റെ കാരണം അറിയാമല്ലോ. ഞങ്ങൾ രണ്ട് പേരും പുതിയ കുറ്റവളികളെ കൊണ്ട് പോകാൻ മാത്രമല്ല, കുറ്റവാളികളുടെ തലയറുക്കാനും ശൂലത്തിൽ തറക്കാനും മിടുക്കന്മാരാണ്.
ദൂരെ മാറിൻ എല്ലാരും ദൂരെ മാറി നിൽക്കു. ഇത് ആര്യ ചാരുദത്തൻ ആണ്.
കരവീരപുഷ്പമാലയണിഞ്ഞ് ഞങ്ങളുടെ പിടിയിലുള്ള ഈ ആര്യ ചാരുദത്തൻ ഇനി എണ്ണ കഴിഞ്ഞ വിളക്കിനെ പോലെ അൽപ്പാല്പമായി എരിഞ്ഞടങ്ങും.

ചാരുദത്തൻ: (വിഷാദത്തോടെ) വിരസശബ്ദത്തോടെ കരയുന്ന കാക്കകൾക്ക്, കണ്ണീരിനാൽ നനഞ്ഞ, ചളിയിൽ പൊതിഞ്ഞ കാലുകളോടും ശ്മശാനത്തിൽ വിടർന്ന് പൂക്കളാൽ അലങ്കരിച്ച ചന്ദനം പൂശിയ എന്റെ ശരീരം കണ്ട് ബലിപിണ്ഡം പോലെ തോന്നിയിരിക്കാം.

ചണ്ഡാലന്മാർ: മാറി നിൽക്കു മാന്യജനങ്ങളെ വഴി മാറൂ.
എന്തിനാണ് നിങ്ങൾ തുറിച്ച് നോക്കുന്നത്? ഇദ്ദേഹത്തെ വധിക്കുന്നത് നിങ്ങൾക്ക് കാണണോ? (കാണരുത് എന്നർത്ഥത്തിൽ.) ചാരുദത്താ വരൂ.

ചാരുദത്തൻ: മനുഷ്യന്റെ ഭാഗ്യനിർഭാഗ്യങ്ങൾ അചിന്തനീയം തന്നെ. അല്ലെങ്കിൽ ഞാൻ ഇത്തരത്തിൽ ഒരു ദശാസന്ധിയിൽ ചെന്ന് വീഴുമോ? ചന്ദനം പൂശി തിലകം ചാർത്തി കയ്യിൽ ഛാപ കുത്തി എള്ളും അരിയും ദേഹത്ത് വിതറി മനുഷ്യനെ മൃഗതുല്യമാക്കിയിരിക്കുന്നു.
(മുന്നിലേക്ക് നോക്കി) ഒഹ്! വമ്പിച്ച ജനക്കൂട്ടം ആണല്ലോ. (കരുണയോടെ) ഈ നഗരവാസികൾ എനിക്ക് വന്ന് ചേർന്ന ദുർദശ കണ്ട് "മനുഷ്യന്റെ ധിക്കാരം" എന്ന് പറഞ്ഞ് കണ്ണിൽ കണ്ണീർ നിറച്ച് എന്നെ രക്ഷിക്കാൻ കഴിയാതെ അവർ "നീ സ്വർഗ്ഗം പ്രാപിക്കട്ടെ" എന്ന് പറയുന്നു.

ചണ്ഡാലന്മാർ: മാന്യരേ മാറി നിൽകൂ മാറി നിൽകൂ എന്താണ് നോക്കുന്നത്?
മഴപെയ്യിക്കാനായി കൊണ്ട് പോകുന്ന ഇന്ദ്രധനുസ്സ്, പശുക്കളുടെ ഇണചേരൽ, ആകാശത്തെ നക്ഷത്രങ്ങൾ താഴെ വീഴുന്നത്, സജ്ജനങ്ങളെ വധിക്കുന്നത് - ഇങ്ങനെ നാലുകാര്യങ്ങൾ നോക്കിനിൽക്കരുത് എന്നറിയില്ലേ?

ചണ്ഡാലൻ-1: എടാ അഹിന്താ(ഇത് രണ്ടാം ചണ്ഡാളന്റെ പേരാണ്), നോക്കു നോക്കു. യമരാജന്റെ ആജ്ഞ കാരണം ഉജ്ജയിനിയിലെ പ്രധാനപുരുഷന്റെ (ചാരുദത്തന്റെ) വധത്തിൽ ആകാശം കൂടെ കരയുന്നുവോ? കാർമേഘങ്ങൾ ഇല്ലാതെ മിന്നൽ മാത്രം കാണുന്നു.

ചണ്ഡാലൻ-2: എടാ ഗോഹാ(=ഇത് ആദ്യ ചണ്ഡാളന്റെ പേരാണ്), ആകാശം കരയുന്നുമില്ല കാർമേഘങ്ങൾ ഇല്ലാതെ മിന്നൽ വീശുന്നുമില്ല. പക്ഷെ കാർമേഘങ്ങൾ സ്ത്രീകളെ പോലെ കണ്ണീരൊഴുക്കുകയാണ്.
കൂടാതെ ഇതും കൂടെ,
ചാരുദത്തനെ വധിക്കാൻ കൊണ്ടുപോകുന്നതിനാൽ കരയുന്ന ജനങ്ങളുടെ കണ്ണിൽ നിന്നു കണ്ണീരുവീണ് നനഞ്ഞതിനാൽ രാജവീഥിയിൽ നിന്നും പൊടി പോലും പൊങ്ങുന്നില്ല.

ചാരുദത്തൻ: (നോക്കിയിട്ട് ദുഃഖത്തോടെ) മാളികകളിലെ മട്ടുപ്പാവിൽ നിന്ന് പാതി തുറന്ന ജനലിലൂടെ സ്ത്രീജനങ്ങൾ എന്നെ നോക്കി 'ഹായ് ചാരുദത്തൻ' എന്ന് പറഞ്ഞ് കണ്ണീരൊഴുക്കുന്നു.

ചണ്ഡാലന്മാർ: ചാരുദത്താ വരൂ വരൂ ഇവിടെ നിൽക്കൂ. ഇതാണ് വിളംബരത്തറ. പെരുമ്പറകൾ മുഴങ്ങട്ടെ, വിധി ഉറക്കെ വായിക്കട്ടെ.
മാന്യമഹാജനങ്ങളെ, കേട്ടുകൊൾക. കച്ചവടക്കാരൻ വിനയദത്തന്റെ പേരക്കുട്ടിയും സാഗരദത്തന്റെ മകനുമായ ആര്യ ചാരുദത്തൻ എന്ന പേരായ ഇവൻ, പാപകർമ്മങ്ങൾ ചെയ്യുന്ന ഇവൻ, തുച്ഛമായ പണത്തിനു വേണ്ടി, പുഷ്പകരണ്ഡകോദ്യാനത്തിൽ കൊണ്ട് പോയി കൈകൾ കൊണ്ട് കഴുത്ത് ഞെരിച്ച് ഗണികയായ വസന്തസേനയെ കൊന്നിരിക്കുന്നു. മോഷണവസ്തുക്കളുമായി ഇവൻ പിടിയിലായി. മാത്രമല്ല അവൻ സ്വയം കുറ്റമേൽക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ പാലകരാജാവ് ഇവനെ വധിക്കുവാനായി ഞങ്ങൾക്ക് നിർദ്ദേശം തന്നു. ഇഹപരലോകങ്ങൾക്ക് വിരുദ്ധമായ ഇത്തരം നീചകൃത്യം മറ്റാരു ചെയ്താലും അവരേയും പാലകരാജാവ് ഇതേ പോലെ ശിക്ഷിക്കുന്നതാണ്.

ചാരുദത്തൻ: (വിഷാദത്തോടെ ആത്മഗതം) മുൻപ് നൂറുകണക്കിനു യജ്ഞങ്ങൾ ചെയ്ത് പവിത്രമായ എന്റെ കുലം യജ്ഞശാലകളിലെ ജനനിബിഡമായ സഭാസ്ഥലങ്ങളെ വേദമന്ത്രങ്ങളാൽ പ്രകാശിതമാക്കിയിരുന്നു. മരണമാസന്നമായ ഇന്നത്തെ വർത്തമാനകാലത്ത് അതേ കുലം, പാപികളായവരെ കൊണ്ട് വാഴ്ത്തപ്പെട്ടിരിക്കുന്നു.
(മുകളിലേക്ക് നോക്കി ചെവികൾ പൊത്തി) അല്ലയോ പ്രിയേ വസന്തസേനേ! ചന്ദ്രകിരണങ്ങളെ പോലെ തിളങ്ങുന്ന പല്ലുകൾ ഉള്ളവളേ, ചുകന്ന് തുടുത്ത ചുണ്ടുകൾ ഉള്ളവളേ, നിന്റെ മുഖത്തിൽനിന്നുണ്ടാകുന്ന അമൃത് കുടിച്ച ഞാൻ ഈ സമയം ദുഷ്കീർത്തിയാകുന്ന വിഷം എങ്ങനെ കുടിയ്ക്കും?
(വിധി വായിക്കുന്നത് നിവൃത്തികേട് കൊണ്ട് കേൾക്കുന്നതാണ്, ഒരു നിവൃത്തി ഉണ്ടായിരുന്നെങ്കിൽ കേൾക്കില്ലായിരുന്നു എന്നർത്ഥം)

ചണ്ഡാലന്മാർ: മാറൂ സജ്ജനങ്ങളെ തിരക്കാതെ മാറൂ
ദയ പരോപകാരം തുടങ്ങിയ ഗുണങ്ങളുടെ സമൃദ്ധമായ, സജ്ജനങ്ങളുടെ ദുഃഖത്തെ ദൂരീകരിക്കുന്ന, സ്വർണ്ണാഭരണങ്ങൾ അണിയാത്ത ഈ ചാരുദത്തനെ ഇന്ന് ഉജ്ജയിനി നഗരത്തിൽ നിന്ന് ദൂരെ അയക്കുകയാണ്. അതായത് വധിക്കുകയാണ്.
മാത്രമല്ല,
ലോകത്ത് സസുഖം വാഴുന്നവരെ എല്ലാവരും അന്വേഷിക്കും. എന്നാൽ ദുഃഖത്തോടെ കഴിയുന്നവർക്ക് പ്രിയം ചെയ്യാൻ ആരുമുണ്ടാകില്ല.

ചാരുദത്തൻ: (ചുറ്റുപാടും നോക്കി) എന്റെ പ്രിയജനങ്ങൾ വസ്ത്രംകൊണ്ട് മുഖം മറച്ച് ദൂരേ ദൂരെ ഓടിപ്പോകുന്നു. കാരണം സുഖമായി ഇരിക്കുന്നവന്റെ ഒപ്പം എല്ലാവരും ഉണ്ട്. എന്നാൽ ദുഃഖത്തിൽ ഇരിക്കുന്നവനു ആരും സുഹൃത്തായി ഇല്ല.

ചണ്ഡാലന്മാർ: (എല്ലാവരോടുമായി) സകലരേയും ഓടിച്ചു. രാജവീഥിയിൽ ആളൊഴിഞ്ഞു. ഇനി വധയോഗ്യനായവനെ (ചാരുദത്തനെ) കൊണ്ട് വരൂ.

ചാരുദത്തൻ: (നിശ്വാസത്തോടെ) ഹേ മൈത്രേയാ ഇന്നെന്റെ അവസാനം അടുത്തിരിക്കുന്നു. എന്റെ പ്രിയതമേ, നീ കളങ്കലേശമില്ലാത്ത ബ്രാഹ്മണകുലത്തിൽ ജനിച്ചവളാണ്. പക്ഷെ നിന്റെ ഭർത്താവ് കളങ്കിതനായി ഇതാ മരണം വരിയ്ക്കുന്നു. മോനേ രോഹസേനാ, നീ എന്റെ മരണം കാണുന്നില്ലല്ലൊ. നിന്റെ കുട്ടികളികളികളിൽ നീ ആനന്ദിയ്ക്കുന്നു!

(അണിയറയിൽ)

ഹായ് അച്ഛാ, പ്രിയപ്പെട്ട കൂട്ടുകാരാ

ചാരുദത്തൻ: (കേട്ട് കരുണയോടെ) നിങ്ങൾ നിങ്ങളുടെ ജോലിയിൽ അധികാരികളാണ്. അതിനാൽ ഞാൻ നിങ്ങളോട് ദാനം ചോദിക്കുന്നു

ചണ്ഡാലന്മാർ: എന്ത്, ഞങ്ങളോട് ദാനം ചോദിക്കുന്നുവോ?

ചാരുദത്തൻ: അങ്ങനെ പറയരുത്. വീണ്ടുവിചാരമില്ലാത്ത പാലകനെ പോലെ അല്ല എല്ലാ ചണ്ഡാളന്മാരും. അതിനാൽ മകന്റെ മുഖമൊന്ന് കാണാൻ ആഗ്രഹിക്കുന്നു.

ചണ്ഡാളന്മാർ: അത് സമ്മതിച്ചിരിക്കുന്നു.

(അണിയറയിൽ) ഹായ് അച്ഛാ, ഹാ പ്രിയ സ്നേഹിതാ..
(ചാരുദത്തൻ കരുണയോടെ കേട്ട്, “നിങ്ങൾ നിങ്ങളുടെ ജോലിയിൽ അധികാരികളാണ്. അതിനാൽ ഞാൻ നിങ്ങളോട് ദാനം ചോദിക്കുന്നു“ എന്ന് വീണ്ടും പറയുന്നു)

ചണ്ഡാലന്മാർ: (അണിയറയിലേക്ക് നോക്കി) നഗരവാസികളേ, അൽപ്പം സ്ഥലം കൊടുക്കൂ. ചാരുദത്തപുത്രന്റെ മുഖം ഒന്ന് കാണട്ടെ. വരൂ മോനേ വരൂ. ഇവിടെ വരൂ.

(മൈത്രേയനും രോഹസേനനും കൂടെ പ്രവേശിക്കുന്നു)

വിദൂഷകൻ: മോനെ പെട്ടെന്ന് പെട്ടെന്നാകട്ടെ, നിന്റെ അച്ഛനെ വധിക്കാനായി കൊണ്ട് പോകുന്നു.

രോഹസേനൻ: ഹായ് അച്ഛാ. അച്ഛാ

വിദൂഷകൻ: പ്രിയ സ്നേഹിതാ ഇനി നിന്നെ ഞാൻ എവിടെ കാണും?

ചാരുദത്തൻ: (മകനേയും കൂട്ടുകാരനേയും കണ്ട്) മോനേ.. എന്റെ സ്നേഹിതാ... കഷ്ടം തന്നെ!
ഞാൻ അനവധി കാലം പരലോകത്ത് ദാഹിച്ച് ഇരിക്കും. കാരണം എനിയ്ക്ക് തർപ്പണം ചെയ്യേണ്ടവൻ വളരെ ചെറുപ്പമാണ്.
മകനു ഞാനെന്ത് കൊടുക്കും? (സ്വന്തം ദേഹത്ത് നോക്കി പൂണൂൽ കണ്ട്) ങ്ഹാ ഇതു മതി ഇതുണ്ടല്ലൊ. ദേവതകളുടെയും പൂർവ്വീകരുടേയും വീതം നൽകുന്നതിനുപകരിയ്ക്കുന്ന ഇത് മുത്തുകൾക്കൊണ്ടല്ലാതെ, സ്വർണ്ണംകൊണ്ടല്ലാതെ നിർമ്മിച്ച, ബ്രാഹ്മണരുടെ ആഭരണമാണ്. [യജ്ഞോപവീതം എന്ന് പൂണൂലിന്റെ പര്യായം.]

(ഇത് പറഞ്ഞ് പൂണൂൽ ഊരി കൊടുക്കുന്നു)

ചണ്ഡാലന്മാർ: വരൂ വരൂ ചാരുദത്താ

ചണ്ഡാലൻ-2: എന്തെടാ നീ ഒരു വിശേഷണവും കൂടാതെ ഇദ്ദേഹത്തെ വെറും ചാരുദത്താ എന്ന് വിളിക്കുന്നത്? നോക്കൂ നോക്കൂ,
ഭാഗ്യം, ഇഷ്ടം പോലെ നടക്കുന്ന നവയുവതികളെ പോലെ ആണ്. അത് അതിന്റെ ഇഷ്ടം പോലെ സമ്പത്തിലും വിപത്തിലും വരാം.
കൂടാതെ,
ഇദ്ദേഹത്തിന്റെ (ചാരുദത്തന്റെ) കുലനാമവും നഷ്ടപ്പെട്ടോ? ഇദ്ദേഹത്തിന്റെ ഗുണങ്ങളെ വന്ദിച്ച് ശിരസ്സിലേറ്റണ്ടതല്ലെ? (കുലനാമം നഷ്ടപ്പെട്ടിട്ടില്ല എന്നും ചാരുദത്തൻ സദ്ഗുണസമ്പന്നനായതിനാൽ മാനിക്കണം എന്നും) രാഹുവാൽ ഗ്രസിച്ചെങ്കിലും ചന്ദ്രനെ ആരും ഇകഴ്ത്തുന്നില്ലല്ലൊ.

രോഹസേനൻ: എടാ ചണ്ഡാല എന്റെ അച്ഛനെ എവിടേയ്ക്കാണ് കൊണ്ട് പോകുന്നത്?

ചാരുദത്തൻ: മകനേ!
കരവീരമാല കഴുത്തിലിട്ട് തോളത്ത് ശൂലവുമായി ഹൃദയത്തിൽ ശോകവും ആയി പോകുന്ന ഞാൻ ഇന്ന് യജ്ഞത്തിനിടയിൽ ബലിയ്ക്കായി കൊണ്ട് പോകുന്ന ബലിമൃഗം പോലെ മെല്ലെ മെല്ലെ ഇവരുടെ പിന്നാലെ നടക്കുകയാണ്.

ചണ്ഡാലന്മാർ: മോനേ, ചണ്ഡാലകുലത്തിൽ ആണ് ജനിച്ചതെങ്കിലും ഞങ്ങൾ നീചരായ ചണ്ഡാളരല്ല. സജ്ജനങ്ങളെ അപമാനിക്കുന്നവർ (വധിക്കുന്നവർ) പാപികളാണ് അതിനാൽ ഞങ്ങൾ ചണ്ഡാലരാണ്.

രോഹസേനൻ:എന്റെ അച്ഛനെ എന്തിനാണ് കൊല്ലുന്നത്?

ചണ്ഡാലന്മാർ: ദീർഘായുഷ്മാനേ, ഇവിടെ രാജാവിന്റെ കല്പന ആണ് അപരാധി. ഞങ്ങൾ അല്ല.

രോഹസേനൻ: എന്നാൽ എന്നെ കൊന്നോളൂ എന്റെ അച്ഛനെ വെറുതെ വിടൂ.

ചണ്ഡാലന്മാർ: ദീർഘായുഷ്മൻ, നീ ധാരാളം കാലം ജീവിച്ചിരിക്കട്ടെ!

ചാരുദത്തൻ: (കണ്ണീരോടെ മകനെ എടുത്ത് തോളത്ത് വെയ്ക്കുന്നു) ദരിദ്രനും ധനികനും ഒരുപോലെ അവരവരുടെ മകൻ സ്നേഹസർവ്വസ്വം ആണെന്നത് പ്രസിദ്ധമാണ്. അവൻ ഹൃദയത്തിൽ അണിയുന്ന സുഗന്ധലേപനമാണ്.
കരവീരമാല കഴുത്തിലിട്ട് തോളത്ത് ശൂലവുമായി ഹൃദയത്തിൽ ശോകവും ആയി പോകുന്ന ഞാൻ ഇന്ന് യജ്ഞത്തിനിടയിൽ ബലിയ്ക്കായി കൊണ്ട് പോകുന്ന ബലിമൃഗം പോലെ മെല്ലെ മെല്ലെ ഇവരുടെ പിന്നാലെ നടക്കുകയാണ്.
എന്റെ പ്രിയജനങ്ങൾ വസ്ത്രംകൊണ്ട് മുഖം മറച്ച് ദൂരേ ദൂരെ ഓടിപ്പോകുന്നു. കാരണം സുഖമായി ഇരിക്കുന്നവന്റെ ഒപ്പം എല്ലാവരും ഉണ്ട്. എന്നാൽ ദുഃഖത്തിൽ ഇരിക്കുന്നവനു ആരും സുഹൃത്തായി ഇല്ല.

വിദൂഷകൻ: ഹേ മംഗളകാരികളായ സജ്ജനങ്ങളെ, എന്റെ പ്രിയ സ്നേഹിതനെ വെറുതെ വിട്ട് പകരം എന്നെ ശൂലത്തിലേറ്റൂ.

ചാരുദത്തൻ: ശാന്തം പാപം! അങ്ങനെ പറയരുത്. (നോക്കിയിട്ട് ആത്മഗതം) ഇന്ന് മനസ്സിലായി. ദുഃഖത്തിൽ ഇരിക്കുന്നവനു ആരും സുഹൃത്തായി ഇല്ല. (ഉറക്കെ) മാളികകളിലെ മട്ടുപ്പാവിൽ നിന്ന് പാതി തുറന്ന ജനലിലൂടെ സ്ത്രീജനങ്ങൾ എന്നെ നോക്കി 'ഹായ് ചാരുദത്തൻ' എന്ന് പറഞ്ഞ് കണ്ണീരൊഴുക്കുന്നു.

ചണ്ഡാലന്മാർ: മാറൂ എല്ലാവരും മാറൂ.
കയറുപൊട്ടി കിണറ്റിൽ വീണ സ്വർണ്ണകുംഭം പോലെ അപകീർത്തി കാരണം ജീവിക്കാനുള്ള ആശ നശിച്ച സത്പുരുഷനെ (ചാരുദത്തനെ) എന്തിനാണിങ്ങനെ തുറിച്ച് നോക്കുന്നത്?

ചാരുദത്തൻ: (കരുണയോടെ) ചന്ദ്രകിരണങ്ങളെ പോലെ തിളങ്ങുന്ന പല്ലുകൾ ഉള്ളവളേ, ചുകന്ന് തുടുത്ത ചുണ്ടുകൾ ഉള്ളവളേ, നിന്റെ മുഖത്തിൽനിന്നുണ്ടാകുന്ന അമൃത് കുടിച്ച ഞാൻ ഈ സമയം ദുഷ്കീർത്തിയാകുന്ന വിഷം എങ്ങനെ കുടിയ്ക്കും?

ചണ്ഡാലൻ-2: വീണ്ടും പെരുമ്പറ മുഴക്കൂ വിധിവിളംബരം വായിക്കൂ.
(ഒന്നാമൻ അങ്ങനെ ചെയ്യുന്നു)

ചാരുദത്തൻ: വിപത്തികാരണം മാത്രമാണ് ഞാൻ ഈ ശോചനീയാവസ്ഥയിൽ എത്തിയത്. അതിൽ ജീവിതം അവസാനിക്കുമെന്ന് ഫലവും ഉണ്ട്. എന്നാലും "ഞാൻ വസന്തസേനയെ കൊന്നു" എന്ന് വിളിച്ച് പറയുന്നത് കേട്ട് എന്റെ മനസ്സ് തകരുന്നു.

(ശേഷം ഗോപുരമുകളിൽ കാൽച്ചങ്ങലയാൽ ബന്ധനസ്ഥനായ നിലയിൽ സ്ഥാവരകൻ പ്രവേശിക്കുന്നു)

സ്ഥാവരകൻ: (വിളംബരം കേട്ട് സങ്കടത്തോടെ) എന്ത് നിരപരാധിയായ ചാരുദത്തനെ വധിക്കുന്നുവെന്നോ? എന്നെയാകട്ടെ സ്വാമി ശകാരൻ ചങ്ങലയ്ക്കിട്ടിരിയ്ക്കുകയാണ്. അതിനാൽ ഉച്ചത്തിൽ വിളിച്ച് പറയുക തന്നെ. "കേൾക്കൂ സജ്ജനങ്ങളേ, കേൾക്കൂ മാന്യജനങ്ങളെ, ഞാൻ എന്ന ഈ പാപിയാണ് വണ്ട് മാറിക്കയറിയ വസന്തസേനയെ പുഷ്പകരണ്ഡകോദ്യാനത്തിലേക്ക്

എത്തിച്ചത്. അതിനുശേഷം എന്റെ യജമാനൻ ശകാരൻ “എന്നെ നിനക്ക് വേണ്ടാ അല്ലേടീ“ എന്ന് പറഞ്ഞ് കൈകൊണ്ട് ബലം പ്രയോഗിച്ച് കഴുത്തിൽ പിടിച്ച് ഞെക്കിക്കൊന്നു. അല്ലാതെ ഈ സത്പുരുഷൻ ചാരുദത്തൻ അല്ല കൊന്നത്.“ എന്ത്? ദൂരം കാരണം ആരും കേൾക്കുന്നില്ലേ? ഇനി എന്ത് ചെയ്യും? ഇവിടെ നിന്ന് ചാടുക തന്നെ. (ആലോചിച്ച്) അങ്ങനെ ചെയ്താൽ ആര്യചാരുദത്തൻ വധിക്കപ്പെടില്ല. നല്ലത് എന്നാൽ ഈ മാളികയുടെ പൊട്ടിയ ജനാലയിലൂടെ ഞാൻ പുറത്തേയ്ക്ക് ചാടുകതന്നെ. കുലപുത്രന്മാരായ പക്ഷികൾക്ക് ഇരിപ്പിടമായ ആര്യ ചാരുദത്തൻ മരിക്കുന്നതിനേക്കാൾ നല്ലതാണല്ലോ ഞാൻ മരിയ്ക്കുന്നത്. ഈവിധം മരണപ്പെട്ടാൽ സ്വർഗ്ഗലോകം പ്രാപിക്കും. (ചാടുന്നു) ഇല്ല ഞാൻ മരിച്ചില്ല. മാത്രമല്ല എന്റെ ചങ്ങല പൊട്ടിപ്പോയി. അതിനാൽ ചണ്ഡാളന്മാർ നിൽക്കുന്ന സ്ഥലം കണ്ട് പിടിക്കുക തന്നെ. (നോക്കി അടുത്ത് ചെന്ന്) ഹേ ഹേ ചണ്ഡാലന്മാരെ. സ്ഥലം തരൂ എനിക്ക് സ്ഥലം തരൂ..

ചണ്ഡാലന്മാർ: ആരാ ശൂന്യസ്ഥലം അന്വേഷിക്കുന്നത്?

സ്ഥാവരകൻ: “കേൾക്കു സജ്ജനങ്ങളേ, കേൾക്കു മാന്യജനങ്ങളെ, ഞാൻ എന്ന ഈ പാപിയാണ് വണ്ടി മാറിക്കയറിയ വസന്തസേനയെ പുഷ്പകരണ്ഡകോദ്യാനത്തിലേക്ക് എത്തിച്ചത്. അതിനുശേഷം എന്റെ യജമാനൻ ശകാരൻ “എന്നെ നിനക്ക് വേണ്ടാ അല്ലേടീ“ എന്ന് പറഞ്ഞ് കൈകൊണ്ട് ബലം പ്രയോഗിച്ച് കഴുത്തിൽ പിടിച്ച് ഞെക്കിക്കൊന്നു. അല്ലാതെ ഈ സത്പുരുഷൻ ചാരുദത്തൻ അല്ല കൊന്നത്.“ ഹേ ഹേ ചണ്ഡാലന്മാരെ. സ്ഥലം തരൂ എനിക്ക് സ്ഥലം തരൂ..

ചാരുദത്തൻ: ആഹ്! മഴകിട്ടാതെ വരണ്ട ധാന്യപ്പാടങ്ങൾക്ക് മേലെ ദ്രോണമെന്ന മേഘങ്ങൾ പോലെ, ഈ ആപത്ത് സമയത്ത് എന്നെ തൂക്കുമരത്തിൽ നിന്നും മാറ്റാനായി ആരാണിപ്പോൾ പ്രത്യക്ഷപ്പെട്ടത്? അല്ലയോ മാന്യജനങ്ങളേ, കേട്ടില്ലേ നിങ്ങൾ?
ഞാൻ മരണത്തെ ഭയക്കുന്നില്ല. എന്റെ സൽപ്പേരാണ് നശിച്ചത്. വിശുദ്ധനായ എനിക്ക് മരണം എന്നാൽ മകൻ ജനിക്കുന്നത് പോലെ തന്നെ ആനന്ദ ദായകമാണ്.
കൂടാതെ,
ഒരിക്കലും ഞാൻ ശത്രുത വിചാരിക്കാത്ത, ഒരു അൽപ്പബുദ്ധിക്കാരനായ അവൻ (ശകാരൻ) എന്നെ കളങ്കിതനാക്കി ചിത്രീകരിച്ചു.

ചണ്ഡാലന്മാർ: സ്ഥാവരക, നീ പറയുന്നത് സത്യമാണോ?

സ്ഥാവരകൻ: സത്യം! ആരോടും പറയരുത് എന്ന് വിചാരിച്ച് എന്നെ മാളികമുകളിൽ ചങ്ങലയാൽ ബന്ധനസ്ഥനാക്കിയിരിക്കുകയായിരുന്നു.

ശകാരൻ: (പ്രവേശിച്ച് സന്തോഷത്തോടെ) ഞാൻ എന്റെ ഗൃഹത്തിൽ നിന്നും പുളിയും കടുപ്പവുമുള്ള മാംസം കഴിച്ചു. മത്സ്യവും പരിപ്പും ചോറും ശർക്കരച്ചോറും എല്ലാം കഴിച്ചു. (ചെവികൂർപ്പിക്കുന്നതായി നടിച്ച്) പൊട്ടിയപാത്രങ്ങളെ പോലെ ചണ്ഡാലന്മാരുടെ ശബ്ദം കേൾക്കുന്നുണ്ട്. പെരുമ്പറകളുടെ ശബ്ദവും കേൾക്കുന്നുണ്ട്. അതിനാൽ ചാരുദത്തനെ കൊലമരത്തിനടുത്തേയ്ക്ക് (ശ്മശാനത്തിലേക്ക്) കൊണ്ടുപോകുന്നു എന്നനുമാനിക്കാം. അതൊന്ന് കാണാം. ശത്രുവിന്റെ മരണം നമുക്ക് സന്തോഷം തരുമല്ലോ. ശത്രു ചാവുന്നത് കണ്ടാൽ അടുത്ത് ജന്മത്തിൽ കണ്ണ് രോഗം പിടിപെടില്ല എന്നും കേട്ടിട്ടുണ്ട്. എന്തൊരു ഉപായത്താലാണ് ഞാൻ ആ ദരിദ്രചാരുദത്തനു മരണം സമ്മാനിച്ചത്! ഇനി എന്റെ മാളികയുടെ ഏറ്റവും മുകളിൽ ഗോപുരത്തിൽ ഇരുന്ന് എന്റെ പരാക്രമങ്ങൾ കാണട്ടെ.

(അങ്ങനെ ചെയ്ത് നോക്കിയിട്ട്) ഓഹ്! ദരിദ്രചാരുദത്തനെ കൊലക്കയറിലേക്ക് കൊണ്ട് പോകുന്ന സമയം ഇത്രയും ജനക്കൂട്ടമോ? അപ്പോൾ എന്നെ പോലെ മഹാനായ വ്യക്തികളെ തൂക്കിലേറ്റാൻ കൊണ്ടുപോകുമ്പോൾ എന്തായിരിക്കും ജനക്കൂട്ടം ! (കണ്ടിട്ട്) ചാരുദത്തനെ പുത്തൻ വിത്ത്കാളയെ പോലെ അണിയിച്ചൊരുക്കി തെക്ക് ഭാഗത്തേയ്ക്ക് കൊണ്ട് പോകുന്നു. പക്ഷെ എന്റെ മാളികയുടെ പുതിയഭാഗത്ത് എത്തിയപ്പോൾ വിളംബരം എന്തേ നിർത്തിയത്? (നോക്കിയിട്ട്) എന്ത് ഇവിടെ സ്ഥാവരകഭൃത്യനെയും കാണുന്നില്ലല്ലൊ. ഇനി അവനെങ്ങാനും ഇവിടുന്ന് പോയി രഹസ്യം പുറത്താക്കിയോ? അവനെ അന്വേഷിക്കുക തന്നെ.
(ഇത് പറഞ്ഞ് ജനക്കൂട്ടത്തിന്റെ സമീപത്തേക്ക് പോകുന്നു)

സ്ഥാവരകൻ: (കണ്ടിട്ട്) ഇതാവരുന്നു.(ശകാരൻ) അയാളിതാവരുന്നു.

ചണ്ഡാലന്മാർ: മാറൂ, മാറിനിൽക്കൂ വഴി കൊടുക്കൂ.. വാതിലടയ്ക്കൂ.. മിണ്ടാതിരിക്കൂ. ആ ദുഷ്ട പോത്ത് ഇവിടേയ്ക്ക് തന്നെ ആണ് വരുന്നത്.

ശകാരൻ: വഴി തരൂ വഴി തരൂ. മകനേ സ്ഥാവരകാ. വാ നമുക്ക് പോകാം.

സ്ഥാവരകൻ: നീചാ! വസന്തസേനയെ കൊന്ന് സന്തോഷമായില്ലേ? ഇനി പ്രിയ ജനങ്ങൾക്ക് കല്പവൃക്ഷമായ ആര്യ ചാരുദത്തനെ കൂടെ കൊലയ്ക്ക് കൊടുക്കണോ?

ശകാരൻ:രത്നകുംഭം പോലെ ഉള്ള ഞാൻ സ്ത്രീഹത്യ ചെയ്യുകയില്ല.

എല്ലാവരും: നീയാണ് വസന്തസേനയെ കൊന്നത്. ആര്യ ചാരുദത്തൻ അല്ല.

ശകാരൻ: ആരാണ് അങ്ങനെ പറഞ്ഞത്?

എല്ലാവരും:(സ്ഥാവരകനെ ചൂണ്ടി) ഇദ്ദേഹമാണ് പറഞ്ഞത്.

ശകാരൻ:(പേടിച്ചരണ്ട്, മെല്ലെ) ഹായ്! ഞാൻ സ്ഥാവരകനെ എന്തൊകൊണ്ട് നല്ലപോലെ ബന്ധിച്ചില്ല? ഇവൻ എന്റെ ദുഷ്കൃത്യത്തിനു സാക്ഷിയാണ്. (ആലോചിച്ച്) എന്നാലിങ്ങനെ പറയാം. (ഉറക്കെ) മാഹാനുഭാവന്മാരെ, ഇവൻ നുണയനാണ്. ഇവൻ സ്വർണ്ണം മോഷ്ടിക്കുന്നത് ഞാൻ കണ്ട് പിടിച്ചു, അവനെ അടിച്ചു ശിക്ഷിച്ചു പിന്നെ ബന്ധനസ്ഥനാക്കി. അതിനാൽ ശത്രുത ഉള്ള ഇവൻ ഇങ്ങനെ പറയുകയാണ്. അതൊക്കെ സത്യമാകുമോ? (ഒളിഞ്ഞ് ആരും കാണാതെ സ്ഥാവരകനു വള കൊടുത്തുകൊണ്ട് ശബ്ദം കുറച്ച്) മോനേ സ്ഥാവരകാ ഈ വള എടുത്തോ എന്നിട്ട് മാറ്റി പറയ്. (ഇതുവരെ പറഞ്ഞത് തെറ്റാണെന്ന് പറയാൻ)

സ്ഥാവരകൻ: (വാങ്ങിക്കൊണ്ട്) മഹാനുഭാവന്മാരേ ഇത് കാണൂ ഇത് നോക്കൂ സ്വർണ്ണം തന്നെ എന്നെ നുണ പറയാൻ പ്രലോഭിപ്പിക്കുന്നു.

ശകാരൻ: (വള വാങ്ങി) ഇത് അതേ സ്വർണ്ണമാണ്. ഇതാണ് ഇവൻ മോഷ്ടിച്ച സ്വർണ്ണം. മോഷ്ടിച്ച കാരണം കൊണ്ടാണ് ഞാനിവനെ കെട്ടിയിട്ടത്. (ദേഷ്യത്തോടെ) എടാ ചണ്ഡാലന്മാരേ, എന്റെ

ബന്ധാരത്തിൽ നിന്ന് സ്വർണ്ണം മോഷ്ടിച്ചതിനാൽ ഇവനെ ഞാൻ അടിച്ചു ദ്രോഹിച്ചു വിശ്വാസം വരുന്നില്ലെങ്കിൽ ഇവന്റെ ആസനം നോക്കൂ, (പിൻഭാഗം, ചന്തി)

ചണ്ഡാലന്മാർ: (നോക്കിയിട്ട്) ശരിതന്നെ ആണ് പറയുന്നത്. അടി കിട്ടിയ ഭൃത്യൻ നുണയാണ് പറയുന്നത്.

സ്ഥാവരകൻ: ഹാ കഷ്ടം! അടിമജോലിക്കാരനായി ഇരിക്കുന്നത് ഇത്ര വലിയ അപരാധമാണോ? ദാസൻ സത്യം പറഞ്ഞാൽ കൂടെ ആരും വിശ്വസിക്കില്ലേ? (സങ്കടത്തോടെ) ആര്യ ചാരുദത്താ, താങ്കളെ രക്ഷിക്കുന്നതിനു എനിക്കിത്രയേ ശക്തിയുള്ളൂ. (എന്ന് പറഞ്ഞ് ചാരുദത്തന്റെ കാൽക്കൽ വീഴുന്നു)

ചാരുദത്തൻ:(കരുണയോടെ)
ആപത്തിൽ പെട്ട സജ്ജനങ്ങളുടെ മേൽ കൃപയുള്ളവനേ, കാരണം കൂടാതെ വന്ന ബന്ധു, ധർമ്മ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവനേ, എഴുന്നേൽക്കൂ. എന്നെ വിമുക്തനാക്കാൻ നീ നല്ലവണ്ണം പ്രയാസപ്പെട്ടു പക്ഷെ ഭാഗ്യം അനുകൂലമായില്ല. നീ നിനക്ക് പറ്റാവുന്നവിധം എല്ലാം പ്രവൃത്തിച്ചു.

ചണ്ഡാലന്മാർ: സ്വാമീ, ഇവിടെ നിന്ന് പോയാലും

ശകാരൻ: പുറത്തിറങ്ങെടാ (എന്ന് പറഞ്ഞ് പുറത്തിറക്കുന്നു) എടാ ചണ്ഡാലന്മാരെ, എന്തിനാണ് വൈകിക്കുന്നത്? അവനെ വേഗം വധിക്കൂ.

ചണ്ഡാലന്മാർ: ഇങ്ങനെ തിർക്ക് കൂട്ടുന്നതിനർത്ഥം നീതന്നെയാകും കൊന്നിരിക്കുക.

രോഹസേനൻ: ചണ്ഡാലന്മാരെ, എന്നെ കൊന്നുകൊള്ളൂ, എന്റെ അച്ഛനെ വെറുതെ വിടൂ.

ശകാരൻ: മകനോടുകൂടെ തന്നെ ഇവനെ (ചാരുദത്തനെ) വധിക്കൂ

ചാരുദത്തൻ: ഈ മൂർഖനു എല്ലാം സംഭാവ്യമാണ്. (എല്ലാം ചെയ്യാൻ സാധിയ്ക്കുമെന്നർത്ഥത്തിൽ) അതിനാൽ എന്റെ പൊന്നുമോനേ നീ അമ്മയുടെ അടുത്ത് ചെല്ലൂ.

രോഹസേനൻ: ഞാൻ ചെന്ന് എന്ത് ചെയ്യാനാണ്?

ചാരുദത്തൻ: മോനേ, നിന്റെ അമ്മയോടൊപ്പം ഇന്ന് തന്നെ വീട്ടിലേക്ക് പോകൂ. പിതാവിന്റെ ദോഷം കൊണ്ട് നീയും വധിക്കപ്പെടാൻ ഇടവരാതിരിക്കട്ടെ! അതിനാൽ പ്രിയ സ്നേഹിതാ, രോഹസേനനേയും കൊണ്ട് പോകൂ.

വിദൂഷകൻ: പ്രിയ സ്നേഹിതാ, താങ്കൾ എന്താണ് ധരിച്ചിരിക്കുന്നത്, താങ്കളില്ലാതെ ഞാൻ ജീവിച്ചിരിക്കുമെന്നോ? (ഇല്ല എന്ന അർത്ഥത്തിൽ)

ചാരുദത്തൻ: സ്നേഹിതാ താങ്കളുടെ ജീവൻ താങ്കളുടെ കയ്യിലാണെന്നതിനാൽ ജീവത്യാഗം ചെയ്യുന്നത് ശരി അല്ല.

വിദൂഷകൻ: (ആത്മഗതം) ശരിയല്ല എങ്കിലും പ്രിയ സ്നേഹിതനെ കൂടാതെ ജീവിച്ചിരിക്കാൻ വയ്യ. അതിനാൽ കുട്ടിയെ അമ്മയുടെ അടുത്തേയ്ക്ക് ആക്കിയശേഷം ജീവത്യാഗം ചെയ്ത് സ്നേഹതിനെ അനുഗമിക്കാം. (ഉറക്കെ) പ്രിയ സ്നേഹിതാ, കുട്ടിയെ ഞാൻ വേഗം വീട്ടിൽ കൊണ്ട് ചെന്നാക്കട്ടെ.

(എന്ന് പറഞ്ഞ് കഴുത്തിലൂടെ കെട്ടിപ്പിടിച്ച് കാൽക്കൽ വീഴുന്നു. രോഹസേനനും കരഞ്ഞുകൊണ്ട് കാൽക്കൽ വീഴുന്നു)

ശകാരൻ: ഹേയ്, ഞാൻ പറയുന്നു കുട്ടിയേയും കൂട്ടി ചാരുദത്തനെ വധിക്കൂ.

(ചാരുദത്തൻ ഭയം അഭിനയിക്കുന്നു)

ചണ്ഡാലന്മാർ: ഞങ്ങൾക്ക് രാജാവിന്റെ ആജ്ഞ പുത്രസഹിതം ചാരുദത്തനെ വധിക്കാനല്ല. അതിനാൽ എട ചെക്കാ, നീ പോകൂ. (എന്ന് പറഞ്ഞ് പറഞ്ഞയക്കുന്നു.) ഇത് മൂന്നാമത്തെ വിളംബരത്തറ ആണ്. പെരുമ്പറമുഴക്കൂ..
(പെരുമ്പറ മുഴക്കി വീണ്ടും വിധിവിളംബരം നടത്തുന്നു)

ശകാരൻ:(ആത്മഗതം) ച്ഛേ.. ഈ നഗരവാസികൾ എന്തുകൊണ്ട് വിശ്വസിക്കുന്നില്ല? (ഉറക്കെ) എടാ ചാരുദത്താവടുക,(=വടുകൻ ബടുകൻ ബ്രാഹ്മണൻ എന്നർത്ഥം) നഗരവാസികൾ വിശ്വസിക്കുന്നില്ല അതിനാൽ "ഞാൻ വസന്തസേനയെ കൊന്നു" എന്ന് നീ തന്നെ പറ.

(ചാരുദത്തൻ ഒന്നും മിണ്ടാതെ നിൽക്കുന്നു)

ശകാരൻ: എട ചണ്ഡാല ഗോഹാ, ഈ ചാരുദത്തൻ ഞാൻ പറയുന്നത് കൂട്ടാക്കുന്നില്ല. അതിനാൽ അവനെ പെരുമ്പറ മുഴക്കുന്ന വടികൊണ്ട് അടിയ്ക്കൂ.

ചണ്ഡാലൻ-1 (വടിയെടുത്ത് ഓങ്ങി) ചാരുദത്താ, പറയ്.

ചാരുദത്തൻ: (സങ്കടത്തോടെ) ആപത്ത്സമുദ്രത്തിലാണെങ്കിലും എനിക്ക് ഭയമോ ദുഃഖമോ ഇല്ല. പക്ഷെ "ഞാൻ വസന്തസേനയെ കൊന്നു" എന്ന് പറയാൻ നിർബന്ധിതനാകുമ്പോളുണ്ടാകുന്ന ലോകാപവാദം ആകുന്ന തീ എന്നെ എരിക്കുന്നു.

(ശകാരൻ പിന്നേയും നിർബന്ധിക്കുന്നു)

ചാരുദത്തൻ: അല്ലയോ നഗരവാസികളെ, പരലോകത്തെ അറിയാത്ത ഞാൻ ഒരു സ്ത്രീയെ, അല്ല കാമദേവന്റെ ഭാര്യ സാക്ഷാൽ രതീദേവിയെ തന്നെ....

ശകാരൻ: ഞാൻ കൊന്നു.

ചാരുദത്തൻ: അങ്ങിനെ തന്നെ

ചണ്ഡാലൻ-1: എടാ ഇന്ന് വധിയ്ക്കാൻ നിന്റെ ഊഴമാണല്ലൊ.

ചണ്ഡാലൻ-2: അല്ല നിന്റേയാണ്.

ചണ്ഡാലൻ-1: എഴുതി നോക്കാം. (പലവിധത്തിലും എഴുതി നോക്കി = എന്താണ് എഴുതുന്നത് എന്ന് കൃത്യമായി ശൂദ്രകൻ എഴുതിയിട്ടില്ല) എടാ എന്റെ ഊഴമാണെങ്കിൽ അൽപ്പം നേരം വൈകിക്കണേ.

ചണ്ഡാലൻ-2: എന്തിനാണത്?

ചണ്ഡാലൻ-1: മോനേ, വധിക്കാൻ നിന്റെ ഊഴം വന്നാൽ ധൃതിപിടിച്ച് കുറ്റവാളിയെ വധിക്കരുത് എന്ന് മരിക്കുന്ന സമയത്ത് എന്റെ അച്ഛൻ എന്നോട് പറഞ്ഞിട്ടുണ്ട്.

ചണ്ഡാലൻ-2: അതെന്തിനാടാ?

ചണ്ഡാലൻ-1: ചിലപ്പോൾ നല്ലമനസ്സുള്ള മനുഷ്യർ വന്ന് ധനം തന്ന് കുറ്റവാളിയെ സ്വതന്ത്രനാക്കാം. ചിലപ്പോൾ രാജാവിനു പുത്രനുണ്ടായ സന്തോഷം കൊണ്ട് വൃദ്ധിമഹോത്സവം നടത്തുന്ന സമയത്ത് രാജാവ് പൊതുമാപ്പ് നൽകാം. അതുമല്ലെങ്കിൽ ആന ചങ്ങല അറുത്ത കോലാഹലത്താൽ കുറ്റവാളിയ്ക്ക് രക്ഷപ്പെടാം. കൂടാതെ രാജാവിന്റെ സ്ഥാനമാറ്റത്താലും എല്ലാ കുറ്റവാളികൾക്കും മോചനം ലഭിക്കാം.

ശകാരൻ: എന്ത്? എന്ത്? രാജാവിനെ മാറ്റുകയോ?

ചണ്ഡാലന്മാർ: ഹേയ്.. ഞങ്ങൾ കൊല്ലാനുള്ള ഊഴം നോക്കുകയാണ്.

ശകാരൻ: ചാരുദത്തനെ വേഗം വധിക്കൂ.
(എന്ന് പറഞ്ഞ് സ്ഥാവരകഭൃത്യനെ പിടിച്ച് ഒരു ഭാഗത്തേയ്ക്ക് മാറി നിൽക്കുന്നു)

ചണ്ഡാലന്മാർ: ആര്യ ചാരുദത്താ, രാജകൽപ്പനയാണ് അപരാധി. ഞങ്ങൾ ചണ്ഡാലന്മാരല്ല. അതിനാൽ എന്തെങ്കിലും പറയാനോ പ്രാർത്ഥിക്കാനോ ഉണ്ടെങ്കിൽ അത് ചെയ്യൂ. (ചണ്ഡാലന്മാർ രാജകൽപ്പന അനുസരിയ്ക്കുനതേ ഉള്ളൂ. അവർ കരുതിക്കൂട്ടി വധിക്കുകയല്ല എന്നർത്ഥം)

ചാരുദത്തൻ: ഭാഗ്യദോഷം കാരണം രാജസ്യാലന്റെ വാക്കുകളാൽ അപരാധിയാക്കപ്പെട്ടെങ്കിലും എന്റെ ധർമ്മപ്രഭാവം മൂലം, ഇന്ദ്രഭവനത്തിൽ എന്നല്ല എവിടെ ആണെങ്കിലും ഇരിക്കുന്ന അവൾ (വസന്തസേന) തന്നെ എന്റെ മുകളിൽ ചാർത്തിയ കളങ്കം ദൂരീകരിക്കട്ടെ. (വസന്തസേന അവളുടെ സ്വസ്വാഭവം കൊണ്ട് ചാരുദത്തന്റെ മേലിൽ ചാർത്തിയ ഈ കുറ്റത്തിൽ നിന്നും ചാരുദത്തൻ വിമുക്തനാക്കട്ടെ എന്നർത്ഥം. ചാരുദത്തനു ആശ്രയമുള്ളത് സ്വന്തം ധാർമ്മികതയുടെ ശക്തി മാത്രം. വസന്തസേനയ്ക്ക് ആരേയും ദ്രോഹിക്കാത്ത നിർദ്ദോഷസ്വഭാവവും)

ഹേ, ഞാൻ ഇനി എവിടേയ്ക്കാണ് നടക്കേണ്ടത്?

ചണ്ഡാലന്മാർ: (മുന്നിലേക്ക് കാണിച്ച്) ഇതാ തെക്ക് വശത്ത് ശ്മശാനം കാണുന്നു. വധിക്കാൻ യോഗ്യരായവർ അത് കണ്ടാൽ തന്നെ പെട്ടെന്ന് ജീവൻ വെടിയും. (കുറ്റവാളികൾ കൊലക്കയർ കണ്ടാൽ തന്നെ പേടിച്ച് മരിക്കുമല്ലൊ) നോക്കു നോക്കു..
ശൂലത്തിൽ തൂങ്ങിക്കിടക്കുന്ന മൃതദേഹത്തിന്റെ താഴെപകുതി കുറുക്കന്മാർ മുകളിലേയ്ക്ക് ചാടി കടിച്ച് വലിച്ച് തിന്നുന്നു. മറ്റേ പകുതി കാലന്റെ അട്ടഹാസം പോലെ കാണപ്പെടുന്നു.

ചാരുദത്തൻ: അയ്യോ ഭാഗ്യദോഷി എന്റെ ജീവൻ പോയി! (എന്ന് പറഞ്ഞ് കിതച്ചുകൊണ്ട് ഇരിക്കുന്നു)

ശകാരൻ: ഞാനിപ്പോൾ പോകുന്നില്ല. അവനെ കൊല്ലുന്നത് കാണണം. (ചുറ്റിനടന്ന് നോക്കിയിട്ട്) എന്ത് അവൻ ഇരുന്നോ?

ചണ്ഡാലന്മാർ: ചാരുദത്താ, പേടിച്ചുവോ?

ചാരുദത്തൻ: (പെട്ടെന്നെഴുന്നേറ്റ്) മൂർഖാ, ഞാൻ മരണത്തെ ഭയക്കുന്നില്ല. എന്റെ സൽപ്പേരാണ് നശിച്ചത്. വിശുദ്ധനായ എനിക്ക് മരണം എന്നാൽ മകൻ ജനിക്കുന്നത് പോലെ തന്നെ ആനന്ദ ദായകമാണ്. കൂടാതെ,
ഒരിക്കലും ഞാൻ ശത്രുത വിചാരിക്കാത്ത, ഒരു അൽപ്പബുദ്ധിക്കാരനായ അവൻ (ശകാരൻ) എന്നെ കളങ്കിതനാക്കി ചിത്രീകരിച്ചു.

ചണ്ഡാലൻ-1: ആര്യ ചാരുദത്താ, ആകാശത്തിൽ സൂര്യനും ചന്ദ്രനും കൂടെ വിപത്തി(=അത്യാഹിതം,ശോഷണം=ഗ്രഹണം) പ്രാപിക്കുന്നു. പിന്നെ മരണത്തെ ഭയക്കുന്ന മനുഷ്യരുടെ കാര്യം പറയാനുണ്ടോ? വീണവർ എഴുന്നേൽക്കുന്നു നിൽക്കുന്നചിലർ വീഴുന്നു. (ജനിച്ചവർ മരിക്കുന്നു മരിച്ചവർ ജനിക്കുന്നു എന്നർത്ഥത്തിൽ) മുകളിലേയ്ക്കും താഴേയ്ക്കും പോകുന്ന തുണിക്കഷ്ണങ്ങൾ പോലെ ജനനമരണങ്ങൾ സംഭവിച്ചുകൊണ്ടേ ഇരിക്കും. ഈ തത്വം മനസ്സിൽ വിചാരിച്ച് മനസ്സിനു ധൈര്യം കൊടുക്കു.
(മറ്റേ ചണ്ഡാലനോട്) ഇതാ നാലാം വിളംബരത്തറ എത്തി. അതിനാൽ വിളംബരം നടത്തു.
(വീണ്ടും പഴയ പോലെ വിളംബരം നടത്തുന്നു)

ചാരുദത്തൻ: അല്ലയോ പ്രിയേ വസന്തസേനേ! ചന്ദ്രകിരണങ്ങളെ പോലെ തിളങ്ങുന്ന പല്ലുകൾ ഉള്ളവളേ, ചുകന്ന് തുടുത്ത ചുണ്ടുകൾ ഉള്ളവളേ, നിന്റെ മുഖത്തിൽനിന്നുണ്ടാകുന്ന അമൃത് കുടിച്ച ഞാൻ ഈ സമയം ദുഷ്കീർത്തിയാകുന്ന വിഷം എങ്ങനെ കുടിയ്ക്കും?

(ശേഷം പേടിച്ച് പരിഭ്രമിച്ച് വസന്തസേനയും സംവാഹകഭിക്ഷുവും പ്രവേശിക്കുന്നു)

സംവാഹകഭിക്ഷു: അസ്ഥാനത്ത് ബോധമില്ലാതെ കിടന്നിരുന്ന വസന്തസേനയെ ആശ്വസിപ്പിച്ച് കൊണ്ട് പോകാൻ കഴിഞ്ഞ ഈ ഞാൻ എന്റെ സംന്യാസജീവിതം കൊണ്ട് അനുഗ്രഹീതനായിരിക്കുന്നു. ഉപാസികേ, താങ്കളെ എവിടേയ്ക്കാണ് കൊണ്ട് പോകേണ്ടത്?

വസന്തസേന: ആര്യ ചാരുദത്തന്റെ ഗൃഹത്തിലേക്ക് കൊണ്ട് പോകു. അദ്ദേഹത്തിന്റെ ദർശനം കൊണ്ട് ചന്ദ്രനെ കണ്ട ആമ്പലിനെ പോലെ എന്നെ സന്തോഷിപ്പിക്കും.

(ചന്ദ്രനിലാവിലാണ് ആമ്പൽ വിരിയുക എന്ന് സങ്കല്പം)

സംവാഹകഭിക്ഷു:(ആത്മഗതം) ഏത് വഴിക്കാണ് പോകാൻ പറ്റുക? (ആലോചിച്ച്) രാജവീഥിയിലൂടെ തന്നെ പോകാം. ഉപാസികേ, വരൂ ഇത് രാജവീഥിയിആണ്. ഇതിലേ വരൂ (കേട്ടുകൊണ്ട്) രാജവീഥിയിൽ എന്താണ് കോലാഹലശബ്ദം?

വസന്തസേന: (മുന്നോട്ട് നോക്കി) മുന്നിലെന്തിനാണ് ഇത്ര ആൾക്കൂട്ടം? ആര്യ ഇതെന്താണെന്ന് അറിയുമൊ? ഉജ്ജയിനി നഗരം എല്ലാം തന്നെ ഒരു സ്ഥലത്ത് കൂടിയിരിക്കുന്നതിനാൽ അസന്തുലിതഭാരം പേറുന്ന ഭൂമിപോലെ ആയിരിക്കുന്നു.

ചണ്ഡാലന്മാർ: ഇത് അവസാനത്തെ വിളംബരസ്ഥാനമാണ്. പെരുമ്പറ കൊട്ടുക വിളംബരം ഉൽഘോഷിക്കുക. (അങ്ങനെ ചെയ്തിട്ട്) ഹേ ചാരുദത്താ, പ്രതീക്ഷ വെടിയരുത്. ഭയക്കരുത്. പെട്ടെന്ന് തന്നെ കൊല്ലാം.

ചാരുദത്തൻ: ഹെന്റെ ഭഗവതീ.. ദേവകളേ..

സംവാഹകഭിക്ഷു: (കേട്ട് പേടിച്ച്) ഉപാസികേ, ഉപാസികേ. താങ്കളെ ചാരുദത്തൻ കൊന്നു എന്നതിനാൽ ചാരുദത്തനെ വധിക്കാൻ കൊണ്ട് പോവുകയാണ്.

വസന്തസേന: (പരിഭ്രമത്തോടെ) കഷ്ടം കഷ്ടം ഭാഗ്യഹീനയായ ഞാൻ കാരണം ആര്യ ചാരുദത്തൻ വധിക്കപ്പെടുന്നുവോ? നല്ല ജനങ്ങളേ സജ്ജനങ്ങളേ, വേഗം വഴിമാറൂ. വഴി തരൂ.

സംവാഹകഭിക്ഷു: ബുദ്ധോപാസികേ, ആര്യ ചാരുദത്തൻ ജീവിച്ചിരിക്കാൻ വേണ്ടി വേഗം ചെന്നാലും വേഗം വേഗം ചെന്നാലും. സജ്ജങ്ങളെ വഴിമാറൂ വഴി മാറൂ..

വസന്തസേന: വഴി വഴി.. വഴി തരൂ

ചണ്ഡാലന്മാർ: ആര്യ ചാരുദത്താ, രാജാവിന്റെ ആജ്ഞ ആണ്. അതിനാൽ എന്തെങ്കിലും ആരേയെങ്കിലും ഓർക്കാനുണ്ടെങ്കിൽ ഓർക്കൂ. പറയൂ

ചാരുദത്തൻ: എന്തിനധികം? എന്റെ ധർമ്മപ്രഭാവം മൂലം, ഇന്ദ്രഭവനത്തിൽ എന്നല്ല എവിടെ ആണെങ്കിലും ഇരിക്കുന്ന അവൾ (വസന്തസേന) തന്നെ എന്റെ മുകളിൽ ചാർത്തിയ കളങ്കം ദൂരീകരിക്കട്ടെ.

ചണ്ഡാലന്മാർ: (വാളൂരിക്കൊണ്ട്) ആര്യ ചാരുദത്താ, മുകളിലേക്ക് നോക്കി നിവർന്ന് നിൽക്കൂ. വാളുകൊണ്ട് ഉള്ള ഒറ്റ വെട്ട് കൊണ്ട് താങ്കൾക്ക് സ്വർഗ്ഗം ലഭിക്കും.

(ചാരുദത്തൻ അത് പ്രകാരം നിൽക്കുന്നു)

ചണ്ഡാലന്മാർ: (വെട്ടാൻ ശ്രമിക്കുമ്പോൾ വാൾ കയ്യിൽ നിന്ന് വീഴുന്നതായി അഭിനയിക്കുന്നു) കയ്യിൽ നന്നായി പിടിച്ച വാൾ നിലത്തെങ്ങിനെ വീണു? അതിനാൽ ആര്യ ചാരുദത്തൻ

കൊല്ലപ്പെടില്ല എന്ന് അനുമാനിക്കാം. ഭഗവതീ സഹ്യവാസിനീ.. പ്രസാദിച്ചാലും പ്രസാദിച്ചാലും. ചാരുദത്തൻ രക്ഷപ്പെടട്ടെ അത് ചണ്ഡാലകുലത്തിനു നീ തരുന്ന അനുഗ്രഹം ആകും.

മറ്റേ ചണ്ഡാലൻ: നമുക്ക് രാജകല്പന നിറവേറ്റാം.

ആദ്യത്തെ ചണ്ഡാലൻ: അതെ, അങ്ങിനെ തന്നെ.
(ഇത് പറഞ്ഞ് രണ്ട് പേരും ചാരുദത്തനെ ശൂലത്തിൽ തറയ്ക്കാൻ ശ്രമിക്കുന്നു)

ചാരുദത്തൻ: എന്റെ ധർമ്മപ്രഭാവം മൂലം, ഇന്ദ്രഭവനത്തിൽ എന്നല്ല എവിടെ ആണെങ്കിലും ഇരിക്കുന്ന അവൾ (വസന്തസേന) തന്നെ എന്റെ മുകളിൽ ചാർത്തിയ കളങ്കം ദൂരീകരിക്കട്ടെ.

വസന്തസേനയും സംവാഹകഭിക്ഷുവും: (കണ്ടിട്ട്) മഹാനുഭാവന്മാരേ അരുത് അരുത് ഞാനാണ് നിർഭാഗ്യവതി. ഞാൻ കാരണമാണ് ചാരുദത്തൻ വധിക്കപ്പെടുന്നത്.

ചണ്ഡാലൻ: (കണ്ടിട്ട്) ചുമലിലെക്ക് വീഴുന്ന കേശഭാരം കൈകൾ കൊണ്ട് മുകളിലേക്കാക്കി അരുത് അരുത് എന്ന് പറഞ്ഞുകൊണ്ട് ഇവിടേയ്ക്ക് വരുന്ന ഇവൾ ആരാണ്?

വസന്തസേന: ആര്യ ചാരുദത്താ, എന്താണിത്? (എന്ന് പറഞ്ഞ് ചാരുദത്തന്റെ മാറത്ത് വീഴുന്നു)

സംവാഹകഭിക്ഷു: ആര്യ ചാരുദത്താ, എന്താണിത്? (എന്ന് പറഞ്ഞ് കാൽക്കൽ വീഴുന്നു)

ചണ്ഡാലന്മാർ: (പേടിച്ച് അടുത്ത് വന്ന്) എന്ത്? വസന്തസേനയോ? അത് നല്ലതായി ഞങ്ങൾ ഈ സൽപുരുഷനെ വധിക്കാത്തത് നല്ലതായി.

സംവാഹകഭിക്ഷു: (എഴുന്നേറ്റ്) ഹായ് ചാരുദത്തൻ ജീവിച്ചിരിക്കുന്നു!

ചണ്ഡാലന്മാർ: നൂറുവർഷം ജീവിച്ചിരിക്കട്ടെ

വസന്തസേന:(സന്തോഷത്തോടെ) എനിക്ക് വീണ്ടും ജീവൻ കിട്ടി.

ചണ്ഡാലന്മാർ: എങ്കിൽ യജ്ഞശാലയിലേക്ക് പോയ രാജാവിനെ ഈ വിവരം അറിയിയ്ക്കുക തന്നെ.
(ഇത് പറഞ്ഞ് രണ്ട് പേരും പോകാൻ ശ്രമിക്കുന്നു)

ശകാരൻ: (വസന്തസേനയെ കണ്ട് പേടിച്ച്) ആരാണീ ഗർഭദാസിയ്ക്ക് ജീവൻ കൊടുത്തത്? എന്റെ ജീവൻ പോയി. ഇനി ഇവിടെ നിന്നാൽ ശരിയാവില്ല ഓടിപ്പോകാം.
(എന്ന് പറഞ്ഞ് ഓടിപ്പോകാൻ ശ്രമിക്കുന്നു)

ചണ്ഡാലന്മാർ: (അടുത്ത് ചെന്ന്) എടോ നമുക്ക് ഉള്ള ആജ്ഞ ആരാണ് വസന്തസേനയെ കൊന്നത് എങ്കിൽ അവനെ വധിക്കു എന്നല്ലേ? അതിനാൽ ഇപ്പോൾ രാജസ്യാലനെ തന്നെ തേടിപ്പിടിയ്ക്കാം. (എന്ന് പറഞ്ഞ് രണ്ട് പേരും പോകുന്നു)

ചാരുദത്തൻ: (ആശ്ചര്യത്തോടെ)വാളോങ്ങി മരണത്തിന്റെ വായിൽ നിൽക്കുന്ന എന്റടുത്ത് ഉണങ്ങിയ വിത്തിനുമുകളിൽ ദ്രോണമേഘങ്ങൾ(=ധാരാളം മഴതരുന്ന മേഘങ്ങൾ ആണിവ) വർഷിക്കുന്നത് പോലെ വന്ന ഈ സ്ത്രീ ആരാണ്?
(നോക്കിയിട്ട്) ങ്ഹേ? ഇത് വസന്തസേനയാണോ? അതോ മറ്റ് വല്ല സ്ത്രീയും ആണോ? അതോ അവൾ എന്നെ രക്ഷിക്കാനായി സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വന്നതായിരിക്കുമൊ? അതോ വിഭ്രാന്തിപൂണ്ട ഞാൻ എന്റെ മനസ്സിന്റെ വിഭ്രാന്തി കാരണം വസന്തസേനയെ കാണുന്നതായി തോന്നുകയാണോ? വസന്തസേന മരിച്ചില്ലേ? അഥവാ,
ഞാൻ ജീവിച്ച് കാണാനുള്ള ഇച്ഛ കാരണം അവൾ സ്വർഗ്ഗത്തിൽ നിന്നും തിരിച്ച് വന്നതായിരിക്കുമൊ? അതോ അവളുടെ ആകൃതി ഉള്ള മറ്റ് വല്ല സ്ത്രീകളും വന്നതായിരിക്കുമൊ?

വസന്തസേന: (കണ്ണീരോടെ എഴുന്നേറ്റ് ചാരുദത്തന്റെ കാൽക്കൽ വീണുകൊണ്ട്) ആര്യ ചാരുദത്താ, ഞാൻ തന്നെ ആ ഭാഗ്യദോഷി. ഈ ഭാഗ്യഹീന കാരണമാണ് താങ്കൾക്ക് ഈ അനുചിതമായ അവസ്ഥ വന്നത്. ആ ഭാഗ്യദോഷി തന്നെ ആണ് ഈ ഞാൻ.

(അണിയറയിൽ)

അത്ഭുതം അത്ഭുതം വസന്തസേന ജീവിച്ചിരിപ്പുണ്ട്. (എല്ലാവരും പറയുന്നു)

ചാരുദത്തൻ: (കേട്ട് പെട്ടെന്ന് എഴുന്നേറ്റ് സ്പർശസുഖം അനുഭവിച്ചതായി അഭിനയിച്ച് കണ്ണുകൾ അടച്ച് സന്തോഷത്തോടേയും ഗദ്ഗദത്തോടേയും) പ്രിയേ വസന്തസേനേ നീ തന്നെയാണോ ഇത്?

വസന്തസേന: അതേ ഞാൻ തന്നെ ആ ഭാഗ്യദോഷി

ചാരുദത്തൻ:(നോക്കിയിട്ട്, സന്തോഷത്തോടെ) വസന്തസേനതന്നെ ആണോ ഇത്? (ആനന്ദത്തോടെ) ഞാൻ മരണത്തിന്റെവായയിൽ അകപ്പെട്ടതിനാൽ കണ്ണീരുവീണ് നനഞ്ഞ മുലകളോട് കൂടിയ നീ മറന്ന് പോയ മൃതസഞ്ജീവനി വിദ്യപോലെ എവിടെ നിന്നാണ് വരുന്നത്?
പ്രിയേ വസന്തസേനേ,
നീ കാരണം കൊണ്ട് നഷ്ടമാകാൻ സാദ്ധ്യത ഉണ്ടായിരുന്ന ഈ ശരീരം നീ തന്നെ ആണ് രക്ഷിച്ചത്. പ്രിയസംഗമത്തിന്റെ ആശ്ചര്യകരമായ സന്തോഷം കൂടെ നീ തന്നു. മരിച്ചാലും പുനർജ്ജീവിക്കാൻ പറ്റും. (ഈ സംഗമസുഖം കൊണ്ട്)
മാത്രമല്ല പ്രിയേ ഇത് നോക്കു,
പ്രേയസി (വസന്തസേന) വന്നതിനാൽ എന്റെ ശരീരത്തിലുള്ള ഈ ചുവന്നവസ്ത്രം ശ്രേഷ്ഠമായ പട്ട് തുണിയായും എന്റെ കഴുത്തിലെ മാല വരണമാല്യം പോലേയും തോന്നിയ്ക്കുന്നു. ഈ പെരുമ്പറശബ്ദം ആകട്ടെ വിവാഹസമയത്ത് വായിക്കുന്ന നാദസ്വരം പോലേയും തോന്നിയ്ക്കുന്നു.

വസന്തസേന: അതിദാക്ഷിണ്യം കൊണ്ട് അങ്ങ് എന്താണ് വരുത്തി വെച്ചിരിക്കുന്നത്?

ചാരുദത്തൻ: പ്രിയേ, ഞാൻ നിന്നെ കൊന്നെന്ന് - ശാന്തം പാപം! മുൻശത്രുത ഉള്ളവനും ശക്തിശാലിയുമായ രാജസ്യാലൻ ശകാരൻ എന്നെ കുറ്റവാളിയാക്കിയതാണ്.

വസന്തസേന: (ചെവിപൊത്തിക്കൊണ്ട്) അരുത് അങ്ങനെ പറയരുത്. ആ രാജസ്യാലൻ ശകാരനാണ് കൊന്നത്.

ചാരുദത്തൻ: (സംവാഹകഭിക്ഷുവിനെ നോക്കി) ഇതാരാണ്?

വസന്തസേന: ആ നീചൻ എന്നെ കൊല്ലാൻശ്രമിച്ചു ഈ സത്പുരുഷൻ എനിയ്ക്ക് ജീവൻ തന്നു രക്ഷിച്ചു.

ചാരുദത്തൻ: അകാരണബന്ധുവായ താങ്കൾ ആരാണ്?

സംവാഹകഭിക്ഷു: ആര്യാ, എന്നെ മനസ്സിലായില്ലേ? അങ്ങയുടെ പരിചരണത്തിനും സുഗന്ധലേപനത്തിനും നിയമതിനായിരുന്നല്ലോ ഒരാൾ? ആ സംവാഹകൻ തന്നെ ഞാൻ. ചൂതാട്ടക്കാരിൽ നിന്നും എന്നെ ഈ ബുദ്ധോപാസിക അവളുടെ ആഭരണം കൊടുത്ത് രക്ഷിച്ചത് ഞാൻ അങ്ങയുടെ സ്വന്തം പരിചാരകൻ എന്ന് നിനച്ചായിരുന്നു. ചൂതാട്ടശീലം കൊണ്ട് ദുഃഖിതനായ ഞാൻ ഒരു ബുദ്ധസംന്യാസി ആയി. ആര്യ വസന്തസേന വണ്ടി മാറിക്കയറി പുഷ്പകരണ്ഡകോദ്യാനത്തിൽ എത്തിച്ചേർന്നു. അപ്പോൾ ആ സമയം ആ നീചൻ "എന്നെ ബഹുമാനിയ്ക്കുന്നില്ല" എന്ന് പറഞ്ഞ് കൈകൾ കൊണ്ട് ബലമായി കഴുത്ത് ഞെരിച്ചു. അത് ഞാൻ കണ്ടു.

(അണിയറയിൽ കോലാഹലം)

ദക്ഷപ്രജാപതിയുടെ യജ്ഞവിനാശം നടത്തിയ വൃഷഭകേതുവായ ശങ്കരൻ ജയിക്ക! വൈരികളെ നിഗ്രഹിക്കുന്ന ക്രൗഞ്ചരാക്ഷസനെ വധിച്ച സ്വാമി കാർത്തികേയൻ ജയിക്ക! പാലകരാജാവിനെ വധിച്ച് ധവളാഭമായ കൈലാസപർവ്വതപതാകചേർന്ന സമ്പൂർണ്ണ ഭൂമി പിടിച്ചടക്കിയ ആര്യകൻ ജയിക്ക!

(ശർവിലകൻ പെട്ടെന്ന് പ്രവേശിച്ച്)

ശർവിലകൻ: മാന്യജനങ്ങളെ, ഞാൻ ദുഷ്ടനായ പാലകരാജാവിനെ വധിച്ച് ആ സ്ഥാനത്ത് ആര്യകനെ പെട്ടെന്ന് വാഴിച്ചഭിഷേകം ചെയ്ത് ആ ആര്യകരാജാവിന്റെ പ്രധാന ആജ്ഞ ശിരസാവഹിച്ച് ആപത്തിൽ പെട്ട ചാരുദത്തനെ മോചിതനാക്കും.
മന്ത്രിയും സേനയുമില്ലാതെ ശത്രു പാലകനെ വധിച്ച്, എന്റെ പ്രഭാവം കാണിച്ച് പൗരന്മാരെ സമാധാനിപ്പിച്ച്, ബലനെന്ന രാക്ഷസനെ കൊന്ന ഇന്ദ്രരാജ്യമായ സ്വർഗ്ഗം കണക്കെ, ഈ ഭൂമിരാജ്യം മുഴുവൻ പിടിച്ചടക്കി.
(മുന്നിലേക്ക് നോക്കി) നല്ലത്, ആ ജനാവലി കൂടിനിൽക്കുന്ന സ്ഥലത്ത് തന്നെ ആര്യ ചാരുദത്തൻ ഉണ്ടാകും. ആര്യകരാജാവിന്റെ സ്ഥാനാരോഹണം ചാരുദത്തനു ജീവൻ കിട്ടിയാലേ സഫലമാകൂ. (വളരെ വേഗം ചെന്ന്) എല്ലാവരും മാറി നിൽക്ക് (നോക്കിയിട്ട് സന്തോഷത്തോടെ) ഹായ് വസന്തസേനയോടുകൂടെ ആര്യ ചാരുദത്തനും ജീവിച്ചിരിക്കുന്നു. നമ്മുടെ ആര്യകരാജാവിന്റെ എല്ലാ മനോരഥങ്ങളും സഫലമായിരിക്കുന്നു.

അല്ലയോ മാന്യജനങ്ങളെ, അനുരാഗാദി ഗുണങ്ങളും സത്സ്വഭാവവും ആയ പ്രിയതമ വസന്തസേനയാകുന്ന തോണിയിൽ വ്യസനസമുദ്രം തരണം ചെയ്ത പ്രിയസ്നേഹിതൻ ആര്യ ചാരുദത്തനെ, രാഹുവിൽ നിന്നും മോചിതനായ ചന്ദ്രനെന്ന പോലെ അനവധിസമയത്തിനു ശേഷം ഭാഗ്യവശാൽ ഇപ്പോൾ ഞാൻ കാണുന്നു.
എന്നാൽ മഹാപാപം ചെയ്ത (ചാരുദത്തന്റെ ഗൃഹത്തിൽ നിന്നും വസന്തസേനയുടെ സ്വർണ്ണാഭരണങ്ങൾ മോഷ്ടിച്ച) ഞാൻ അദ്ദേഹത്തിന്റെ സമീപം എങ്ങനെ പോകും? അഥവാ ഇദ്ദേഹത്തിന്റെ ആർജ്ജവം സർവ്വത്ര ശോഭിക്കുന്നുണ്ട്. (അടുത്ത് ചെന്ന് കൈകൂപ്പി ഉറക്കെ) ആര്യ ചാരുദത്താ. (വിളിക്കുന്നു)

ചാരുദത്തൻ: ങ്ഹേ. അങ്ങ് ആരാണ്?

ശർവിലകൻ: അങ്ങയുടെ ഭവനഭേദനം ചെയ്ത് സ്വർണ്ണാഭരണങ്ങൾ മോഷ്ടിച്ച ഞാൻ ഇപ്പോൾ അങ്ങയെ തന്നെ ശരണം പ്രാപിക്കുന്നു.

ചാരുദത്തൻ: സ്നേഹിതാ അങ്ങനെ പറയരുത്. നീയാണ് സ്നേഹം കാണിച്ചത്. (എന്ന് പറഞ്ഞ് കഴുത്തിൽ കെട്ടിപ്പിടിക്കുന്നു)

ശർവിലകൻ: കൂടാതെ ഇത് കേൾക്കൂ, കുലവും മാനവും രക്ഷിക്കുന്ന ആര്യകൻ, യജ്ഞശാലയിൽ നിന്നിരുന്ന ദുഷ്ടപ്രകൃതനായ പാലകനെ പശുവിനെ എന്നവണ്ണം വധിച്ചു.

ചാരുദത്തൻ: എന്ത്?

ശർവിലകൻ: മുൻപ് ആത്മരക്ഷയ്ക്ക് വേണ്ടി അങ്ങയുടെ വണ്ടിയിൽ കയറിയതിനാൽ അങ്ങയുടെ ശരണത്തിലായ ആ ആര്യകൻ ഇന്ന് ജനനിബിഢമായജ്ഞശാലയിൽ വെച്ച് പാലകനെ വധിച്ചു.

ചാരുദത്തൻ: ശർവിലകാ, ഇടയത്തെരുവിൽ നിന്നും ഒരുകാരണവുമില്ലാതെ പിടിച്ച്കൊണ്ടുവന്ന് ഘോരമായ തടവറയിൽ ബന്ധനസ്ഥനാക്കിയ, പിന്നീട് നീ തന്നെ മോചിപ്പിച്ച ആ ആര്യകൻ എന്ന് പേരുള്ള ആളാണോ?

ശർവിലകൻ: അത് അങ്ങ് പറഞ്ഞ പോലെ തന്നെ.

ചാരുദത്തൻ: നമുക്ക് നല്ല വാർത്ത ആണിത്. നല്ല സന്തോഷം തരുന്ന വാർത്ത.

ശർവിലകൻ: രാജസിംഹാസനാരൂഢനായപ്പോൾ തന്നെ അങ്ങയുടെ സ്നേഹിതനായ ആര്യകൻ ഉജ്ജയനിയിലെ വേണാനദിയുടെ തീരത്തെ "കുശാവതി" എന്ന രാജ്യം അങ്ങേയ്ക്ക് ദാനം തന്നിരിക്കുന്നു. അതിനാൽ സ്നേഹത്തിന്റെ ആദ്യത്തെ ഈ അഭ്യർത്ഥന സ്വീകരിച്ചാലും. (തിരിഞ്ഞ് നിന്ന്) ആരവിടെ, ആ ദുഷ്ടനായ രാജസ്യാലനെ കൊണ്ട് വരൂ.

(അണിയറയിൽ നിന്നും: ആജ്ഞപോലെ ശർവിലകാ)

ശർവിലാകൻ: ആര്യ, അങ്ങയുടെ ദയ കാരണമാണ് രാജ്യം ലഭിച്ചത്, അതിനാൽ അത് അനുഭവിക്കു എന്ന് ആര്യക രാജാവ് അറിയിക്കുന്നു. (അതായത് താങ്കളുടെ ഇച്ഛപോലെ എന്തും ചെയ്യാമെന്നർത്ഥം.)

ചാരുദത്തൻ: എന്ത്, രാജ്യം നേടിയത് എന്റെ ഗുണം കൊണ്ടോ?

(അണിയറയിൽ)
(എടാ രാജസ്യാലാ, വാടാ ഇവിടെ വാ നിന്റെ അഹങ്കാരത്തിനു ഫലം അനുഭവിച്ചോ)
(ശേഷം, കൈകൾ പിന്നിലേക്ക് കെട്ടപ്പെട്ട് ആളുകളാൽ പിടിയ്ക്കപ്പെട്ട ശകാരൻ പ്രവേശിക്കുന്നു)

ശകാരൻ: അയ്യോ! കഷ്ടം! കഷ്ടം!
കയറുവിട്ട കഴുതയെ പോലെ എത്ര ദൂരം ഓടിയ എന്നെ, ഒരു പേപ്പട്ടിയെ പോലെ പിടിച്ച് കെട്ടി കൊണ്ട് വന്നിരിക്കുന്നു. (നാലുചുറ്റും നോക്കി) എല്ലാസ്ഥലത്തും എന്റെ ശത്രുക്കളാണ്. അതിനാൽ ഇപ്പോൾ രക്ഷയില്ലാത്ത ഞാൻ ആരെ ശരണം പ്രാപിക്കും? (ആലോചിച്ച്) ശരണാഗതരായവർക്ക് അഭയം നൽകുന്ന ആ ചാരുദത്തനെ തന്നെ അഭയം പ്രാപിക്കാം. (അടുത്ത് ചെന്ന്) ആര്യ ചാരുദത്താ എന്നെ രക്ഷിക്കു. എന്നെ രക്ഷിക്കു. (എന്ന് പറഞ്ഞ് കാൽക്കൽ വീഴുന്നു)

(അണിയറയിൽ)
(ആര്യ ചാരുദത്താ, അവനെ വിട്, അവനെ വിട്, അവനെ ഞങ്ങൾ കൊന്നോളാം)

ശകാരൻ: (ചാരുദത്തനെ നോക്കി) അശരണർക്ക് ശരണമായവനെ, ആര്യ ചാരുദത്താ എന്നെ രക്ഷിക്കു. എനിക്കഭയം തരു.

ചാരുദത്തൻ: (അനുകമ്പയോടെ) ആഹാ, ശരണാഗതന് അഭയം, അഭയം തന്നിരിയ്ക്കുന്നു.

ശർവിലകൻ: (അമർഷത്തോടെ) ഓ! ഇവനെ ചാരുദത്തന്റെ സമീപത്തുനിന്നും കൊണ്ട് പോകൂ. (ചാരുദത്തനോട്) പറയൂ ഈ പാപിയെ എന്ത് ചെയ്യണമെന്ന് പറയൂ
ആളുകളെക്കൊണ്ട് ഇവനെ പിടിച്ച്കെട്ടി വലിപ്പിക്കട്ടെ? നായ്ക്കൾക്ക് തീറ്റയായികൊടുക്കട്ടെ? ശൂലത്തിൽ തറയ്ക്കട്ടെ? അല്ലെങ്കിൽ വാളുകൊണ്ട് ഈർന്ന് മുറിയ്ക്കട്ടെ?

ചാരുദത്തൻ: ഞാൻ പറയുന്നത് പോലെ ചെയ്യുമൊ?

ശർവിലകൻ: അതിൽ സംശയമെന്തിനാ? ചെയ്യും.

ശകാരൻ: സ്വാമീ ചാരുദത്താ, ഞാൻ അങ്ങയുടെ ശരണാർത്ഥിയാണ്. എന്നെ രക്ഷിക്കു എന്നെ രക്ഷിക്കു. അങ്ങയുടെ വ്യക്തിത്വത്തിനു യോഗ്യമായത് പോലെ ചെയ്യൂ. ഇനി ഞാൻ ഒരിക്കലും ദ്രോഹിക്കില്ല.

(അണിയറയിൽ നിന്നും)
ജനക്കൂട്ടം: അവനെ കൊല്ല് അവനെന്തിനു ജീവിച്ചിരിക്കണം? അവനെ കൊല്ലൂ.

(വസന്തസേന ചാരുദത്തന്റെ കഴുത്തിലെ കൊലമാല ഊരി ശകാരന്റെ ശരീരത്തിലേക്ക് എറിയുന്നു)

ശകാരൻ: എടീ കുരുത്തം കെട്ട ഗർഭദാസീപുത്രീ, സന്തോഷമായിരിക്ക്. പ്രസാദിയ്ക്ക്. ഇനി നിന്നെ ഞാൻ കൊല്ലില്ല. എന്നെ രക്ഷിക്ക്.

ശർവിലകൻ: ഇവനെ പെട്ടെന്ന് തന്നെ കൊണ്ട് പോ. ആര്യ ചാരുദത്താ, ആജ്ഞാപിച്ചാലും, ഈ പാപിയെ എന്ത് ചെയ്യണം?

ചാരുദത്തൻ: ഞാൻ പറയുന്നത് പോലെ ചെയ്യുമൊ?

ശർവിലാകൻ: അതിൽ സംശയിക്കണ്ടാ കാര്യമില്ല

ചാരുദത്തൻ: സത്യം?

ശർവിലാകൻ: സത്യം

ചാരുദത്തൻ: അങ്ങനെ എങ്കിൽ ഇവനെ പെട്ടെന്ന്…….

ശർവിലാകൻ: കൊല്ലട്ടെ?

ചാരുദത്തൻ: അരുത് അരുത് അവനെ വെറുതെ വിട്ടു

ശർവിലാകൻ: എന്തിനുവേണ്ടി? എന്തിന്?

ചാരുദത്തൻ: അപരാധിയെങ്കിലും ശരണം ചോദിച്ച് കാൽക്കൽ വീഴുന്നവനെ ആയുധം കൊണ്ട് വധിക്കരുത്.

ശർവിലാകൻ: എന്നാൽ പട്ടിയ്ക്ക് തീറ്റയായി കൊടുക്കട്ടെ?

ചാരുദത്തൻ: അരുത്. അവനുപകാരം ചെയ്ത് കൊല്ലണം. (അതായതവനെ കൊല്ലാതെ വിടുക എന്നത് തന്നെ ആണവന്റെ ശിക്ഷ എന്നർത്ഥം)
അപരാധം ചെയ്തവൻ ശത്രു ആണെങ്കിൽ കൂടെ അവൻ കാൽക്കൽ വീണ് അഭയം ചോദിച്ചാൽ അവനെ കൊല്ലാതെ രക്ഷിച്ച് അനവധി ഉപകാരം ചെയ്ത് കൊടുത്ത് അവൻ ചാവാതെചാവണം.

ശർവിലകൻ: അഹോ! ചാരുദത്തസ്വഭാവം ആശ്ചര്യം തന്നെ ആര്യ, പറയൂ ഞാൻ എന്താണ് ചെയ്യേണ്ടത്?

ചാരുദത്തൻ: അവനെ വെറുതെ വിട്ടു

ശർവിലാകൻ: അവനു മോചനം കൊടുക്കു. അവനെ വെറുതെ വിട്ടു

ശകാരൻ: ഓഹ്! രക്ഷപ്പെട്ടു. (അങ്ങനെ പറഞ്ഞ് കിങ്കരന്മാരോടു കൂടെ പോകുന്നു)

(അണിയറയിൽ കോലാഹലം)

വീണ്ടും അണിയറയിൽ: ആര്യചാരുദത്തന്റെ ധർമ്മ പത്നി ആര്യ ധൂത, കാലിലും വസ്ത്രത്തിലും പിടിച്ച് വലിക്കുന്ന ബാലനെ (രോഹസേനനെ) തള്ളി മാറ്റി, കണ്ണീർ നിറഞ്ഞ നേത്രങ്ങളോടെ നിൽക്കുന്ന ജനങ്ങൾ തടുത്തിട്ടും കൂസാതെ കുതറി മാറി തീയ്യിൽ ചാടുന്നു.

ശർവിലകൻ: (കേട്ടിട്ട് അണിയറയുടെ ഭാഗത്തേക്ക് നോക്കി) എന്ത്? ചന്ദനകാ ചന്ദനകാ ഇതെന്താണ്?

ചന്ദനകൻ:(പ്രവേശിച്ച്) രാജകൊട്ടാരത്തിന്റെ തെക്ക് ഭാഗത്ത് ജനക്കൂട്ടം അങ്ങ് കാണുന്നില്ലേ? (ആര്യ ചാരുദത്തന്റെ പത്നി അഗ്നിയിൽ ചാടി സതി അനുഷ്ഠിക്കുന്നു എന്ന് വീണ്ടും അണിയറയിൽ പറയുന്നു) "ആര്യേ ദുസ്സാഹസം ചെയ്യരുത്. ആര്യ ചാരുദത്തൻ ജീവിച്ചിരിപ്പുണ്ട്. വധിച്ചിട്ടില്ല" എന്ന് ഞാൻ അവരോട് പറഞ്ഞു. പക്ഷെ ദുഃഖം കൊണ്ട് വ്യാകുലനായ അവരുണ്ടോ കേൾക്കുന്നു? ആരുണ്ട് വിശ്വസിക്കുന്നു?

ചാരുദത്തൻ:(ഉദ്വേഗത്തോടെ) പ്രിയതമേ, ഞാൻ ജീവിച്ചിരുന്നിട്ടും നീ എന്താണ് ചെയ്യുന്നത്? (മുകളിലേക്ക് നോക്കി ദീർഘനിശ്വാസത്തോടെ)
അല്ലയോ സുചരിതേ, നിന്റെ സദ്ഗുണങ്ങൾകൊണ്ട് ഈ ലോകത്ത് ജീവിച്ചിരുന്നിട്ട് കാര്യമില്ല. (അത് സ്വർഗ്ഗയോഗ്യമാണ് എന്നർത്ഥം) എന്നാലും പതിവ്രതയായ നീ നിന്റെ ഭർത്താവിനെ വിട്ട് ഒറ്റയ്ക്ക് സ്വർഗ്ഗസുഖങ്ങൾ അനുഭവിക്കുന്നത് ഉചിതമല്ല. (ഞാൻ ജീവിച്ചിരിക്കേ നീ സതി അനുഷ്ഠിക്കുന്നത് ഉചിതമല്ല എന്നർത്ഥം) (ഇത് പറഞ്ഞ് മോഹാലസ്യപ്പെട്ട് വീഴുന്നു)

ശർവിലകൻ: പ്രമാദം! ഭാഗ്യക്കേട് തന്നെ. അവരുടെ സമീപം പെട്ടെന്ന് തന്നെ പോകണം. പക്ഷെ ഇവിടെ ആര്യചാരുദത്തൻ മോഹാലസ്യപ്പെട്ട് കിടക്കുന്നു. എല്ലാ പ്രയത്നങ്ങളും വിഫലമായതായി കാണുന്നു.

വസന്തസേന: ആര്യ ധൈര്യം സംഭരിക്കൂ. വേഗം ചെന്ന് ആര്യധൂതയെ രക്ഷിക്കൂ. അത് ചെയ്തില്ലെങ്കിൽ അധീരൻ ആയതുകൊണ്ടുള്ള അനർത്ഥം കൂടെ സംഭവിക്കും.

ചാരുദത്തൻ: (ധൈര്യത്തോടെ പെട്ടെന്ന് എഴുന്നേറ്റ്) അല്ലയോ പ്രിയതമേ നീ എവിടെ ആണ്? എനിക്ക് ഉത്തരം തരൂ. വിളികേൾക്കൂ.

ചന്ദനകൻ: ഇവിടെ ഇവിടെ... ഇതിലേ വരൂ ആര്യാ
(ഇത് പറഞ്ഞ് എല്ലാവരും ചുറ്റി നടക്കുന്നു)

(ശേഷം മുൻപേ പറഞ്ഞ പോലെ ഉള്ള അവസ്ഥയിൽ ധൂത, വസ്ത്രത്തിൽ പിടിച്ച് വലിക്കുന്ന രോഹസേനനും അവനെ അനുനയിപ്പിക്കുന്ന മൈത്രേയനും കൂടെ രദനികയും പ്രവേശിക്കുന്നു)

ധൂത: (കണ്ണീരോടെ) മകനേ, എന്നെ വിടൂ. തടായാതിരിക്കു. ആര്യപുത്രന്റെ ദൗർഭാഗ്യം കേൾക്കാൻ എനിക്ക് ഭയമാണ്. (എഴുന്നേറ്റ് വസ്ത്രം പിടിവിടുവിച്ച് തീയിനടുത്തേക്ക് ചെല്ലുന്നു)

രോഹസേനൻ: അമ്മേ എന്നെ നോക്കമ്മേ എന്നെ രക്ഷിക്കമ്മേ അമ്മയില്ലാതെ എനിക്ക് ജീവിക്കാൻ പറ്റില്ല. (എന്ന് പറഞ്ഞ് പെട്ടെന്ന് അടുത്ത് ചെന്ന് വസ്ത്രത്തുമ്പിൽ പിടിക്കുന്നു)

വിദൂഷകൻ: ബ്രാഹ്മണസ്ത്രീകൾ ഭർത്താവിനെ പിരിഞ്ഞ് ഒറ്റയ്ക്ക് അഗ്നിയിൽ ചാടുന്നതിനെ ഋഷികൾ പാപം എന്ന് പറയും.

ധൂത: ആര്യപുത്രനെ പറ്റിയുള്ള അമംഗള വാർത്ത (വധിക്കപ്പെട്ടു എന്ന്) കേൾക്കുന്നതിനാക്കാൾ നല്ലത് പാപം ചെയ്യുകയാണ്.

ശർവിലാകൻ: (മുൻപിലേക്ക് നോക്കി) ആര്യ ധൂത തീയ്യിനടുത്തേയ്ക്ക് പോയി. വേഗമാവട്ടെ വേഗം വേഗം.

(ചാരുദത്തൻ വേഗം വേഗം നടക്കുന്നു)

ധൂത: രദനികേ, കുട്ടിയെ പിടിക്കു. ഞാൻ എനിക്ക് ഇഷ്ടമുള്ളത് (തീയ്യിൽ ചാടുക എന്നത്) ചെയ്യട്ടെ.

രദനിക: (കരുണയോടെ) അങ്ങ് എന്നോട് പറയുന്നത് തന്നെ ഞാൻ തിരിച്ചും പറയട്ടെ. (കുട്ടിയെ പിടിക്കു ഞാൻ തീയ്യിൽ ചാടട്ടെ എന്ന്. ഭൃത്യ ആദ്യം ചാടണമല്ലോ)

ധൂത: (മൈത്രേയനോട്) എങ്കിൽ ആര്യൻ കുട്ടിയെ പിടിയ്ക്കു.

വിദൂഷകൻ: (പേടിച്ച്) കാര്യസിദ്ധിയ്ക്ക് വേണ്ടി ചെയ്യുമ്പൊൾ ബ്രാഹ്മണൻ മുന്നിൽ നടക്കണം. അതിനാൽ ഞാൻ ഭവതിയുടെ മുന്നിൽ നടക്കട്ടെ.

ധൂത: എന്ത്? രണ്ട് പേരും എന്നെ അനുസരിക്കുന്നില്ല. (കുട്ടിയെ ആലിംഗനം ചെയ്ത്) മോനേ, ഞങ്ങളുടെ മരണകർമ്മങ്ങൾ ചെയ്യാനായി നീ നിന്നെ തന്നെ നിയന്ത്രിക്കു.(ജീവിച്ചിരിക്കാനായി ധൈര്യമവലംബിക്കു എന്നർത്ഥം.) നീ കൂടെ മരിച്ചാൽ ഞങ്ങളുടെ ആഗ്രഹങ്ങൾ എല്ലാം വ്യർത്ഥമാകും. (നിശ്വാസത്തോടെ) ആര്യപുത്രനു നിന്നെ പരിപാലിക്കാൻ സാധിച്ചില്ലല്ലൊ.

ചാരുദത്തൻ:(കേട്ട്, പെട്ടെന്ന് അടുത്ത് ചെന്ന്) ഞാൻ തന്നെ എന്റെ മോനെ പരിപാലിയ്ക്കും.
(എന്ന് പറഞ്ഞ് മകനെ കൈകളിൽ കോരി എടുത്ത് ആലിംഗനം ചെയ്യുന്നു)

ധൂത: ങ്ഹേ ഇത് ആര്യപുത്രന്റെ ശബ്ദമാണല്ലൊ. (ശേഷം നല്ലപോലെ നോക്കിയശേഷം സന്തോഷത്തോടെ) ഭാഗ്യവശാൽ ഇത് ആര്യപുത്രൻ തന്നെ. സന്തോഷമായി എനിക്ക് സന്തോഷമായി.

രോഹസേനൻ: (സന്തോഷത്തോടെ നോക്കി) ഹായ് അച്ഛൻ എന്നെ കെട്ടിപ്പിടിക്കുന്നു. (ധൂതയോട്) അമ്മേ, അച്ഛൻ തന്നെ എന്നെ നോക്കും (എന്ന് പറഞ്ഞ് അച്ഛനെ കെട്ടിപ്പിടിക്കുന്നു)

ചാരുദത്തൻ: (ധൂതയെ നോക്കി) പ്രിയതമേ, ഞാൻ ജീവിച്ചിരുന്നിട്ടും നീ എന്ത് കഠിനമായ പ്രവൃത്തിയാണ് ചെയ്യുന്നത്? സൂര്യൻ അസ്തമിക്കാതെ താമര കൂമ്പുമോ?

ധൂത: അതുകൊണ്ടാണല്ലോ അവയെ അചേതനമെന്ന് പറയുന്നത്

വിദൂഷകൻ:(നോക്കി സന്തോഷത്തോടെ) ഹായ് ഹായ് ഹ ഹ.. ഈ കണ്ണുകൾ കൊണ്ട് തന്നെ ഞാൻ എന്റെ പ്രിയസ്നേഹിതനെ കാണുന്നു. അഹോ! സതികർമ്മപ്രഭാവം! തീയ്യിൽ ചാടാൻ തുടങ്ങിയപ്പോൾ തന്നെ പ്രിയതമനുമായി സമാഗമം നടന്നു. (ചാരുദത്തനെ നോക്കി) പ്രിയസ്നേഹിതനു വിജയിപ്പൂതാക.

ചാരുദത്തൻ: വരൂ പ്രിയസ്നേഹതാ, മൈത്രേയാ (എന്ന് പറഞ്ഞ് ആലിംഗനം ചെയ്യുന്നു)

രദനിക: അത്ഭുതം തന്നെ! എന്തൊരു ശുഭസംവിധാനം! ആര്യ പ്രണാമം. (എന്ന് പറഞ്ഞ് കാൽക്കൽ പ്രണമിക്കുന്നു)

ചാരുദത്തൻ: (പുറത്ത് കൈ വെച്ച്) രദനികേ എഴുന്നേൽക്കൂ. (എഴുന്നേൽപ്പിക്കുന്നു)

ധൂത: (വസന്തസേനയെ നോക്കി) സൗഭാഗ്യവശാൽ എന്റെ സഹോദരിയ്ക്ക് സുഖം തന്നെ അല്ലേ?

വസന്തസേന: ഇപ്പോൾ സുഖം ഭവിച്ചു. (ഇതുപറഞ്ഞ് രണ്ട് പേരും പരസ്പരം ആലിംഗനം ചെയ്യുന്നു)

ശർവിലകൻ: ഭാഗ്യം കൊണ്ട് ആര്യന്റെ സുഹൃത്തുകൾ എല്ലാവരും ജീവിച്ചിരിക്കുന്നു.

ചാരുദത്തൻ: താങ്കളുടെ പ്രസാദം കാരണം..

ശർവിലകൻ: ആര്യേ വസന്തസേനേ, പരിതുഷ്ടനായ ആര്യക രാജാവ് താങ്കളെ “വധു“ എന്ന പദം നൽകി അനുഗ്രഹിച്ചിരിയ്ക്കുന്നു. (ഇനി മുതൽ വേശ്യ അല്ലാതെ കുലസ്ത്രീകൾക്ക് തുല്യമായ പദവി നൽകി എന്നർത്ഥം)

വസന്തസേന: ആര്യ ഞാൻ കൃതാർത്ഥയായി.

ശർവിലകൻ: (വസന്തസേനയെ മൂടുപടം അണിയിച്ച് ചാരുദത്തനോടായി) ആര്യാ, ഈ സംന്യാസിയ്ക്ക് എന്ത് കൊടുക്കണം?

ചാരുദത്തൻ: ഭിക്ഷൂ താങ്കളുടെ ഏറ്റവും വലിയ ആഗ്രഹം എന്താണ്?

സംവാഹകഭിക്ഷു: ഇത്തരത്തിലുള്ള അനിത്യത്വം(=നശ്വരത, ക്ഷണികത) കണ്ട് എനിക്ക് എന്റെ സംന്യാസത്തിൽ ഉള്ള വിശ്വാസം ഇരട്ടിച്ചിരിക്കുന്നു.

ചാരുദത്തൻ: സഖേ, ഇദ്ദേഹം ദൃഢനിശ്ചയക്കാരനാണ്. അതിനാൽ ഇദ്ദേഹത്തെ രാജ്യത്തെ ബുദ്ധവിഹാരങ്ങളുടെ മേലധികാരിയാക്കി നിശ്ചയിക്കൂ.

ശർവിലാകൻ: ആര്യന്റെ ആജ്ഞ പോലെ തന്നെ.

സംവാഹകഭിക്ഷു: എനിക്കിഷ്ടമായി. സന്തോഷമായി.

വസന്തസേന: ഇപ്പോൾ എനിയ്ക്ക് ജീവിതം തിരിച്ച് കിട്ടി!

ശർവിലകൻ: സ്ഥാവരകനെ എന്ത് ചെയ്യണം?

ചാരുദത്തൻ: സദാചാരിയായ ഇവൻ ഒരു ഭൃത്യനായി കഴിഞ്ഞുകൂടാ. അവനു ധാരാളം സമ്പത്ത് നൽകണം. ആ ചണ്ഡാലൻ ചണ്ഡാലന്മാരുടെ അധിപതിയാകട്ടെ. ചന്ദനകൻ രാജ്യത്തിലെ അപരാധികൾക്കുള്ള ശിക്ഷ നടത്തിപ്പുകാരനാകട്ടെ. ആ ശകാരൻ പഴയപോലെ തന്നെ പിഴച്ച് പോയ്ക്കോട്ടെ.

ശർവിലാകൻ: ശ്രീമാൻ പറയുന്ന പോലെ തന്നെ എല്ലാം നടക്കും. എന്നാൽ ഇവനെ ഈ ശകാരനെ വിടൂ. അവനെ കൊന്നുകളയട്ടെ.

ചാരുദത്തൻ: ശരണമർത്ഥിച്ച് വന്നവനു അഭയം നൽകണം. അപരാധം ചെയ്തവൻ ശത്രു ആണെങ്കിൽ കൂടെ അവൻ കാൽക്കൽ വീണ് അഭയം ചോദിച്ചാൽ അവനെ കൊല്ലാതെ രക്ഷിച്ച് അനവധി ഉപകാരം ചെയ്ത് കൊടുത്ത് അവൻ ചാവാതെചാവണം.

ശർവിലകൻ: എന്നാൽ പറയൂ അങ്ങേയ്ക്ക് വേണ്ടി ഇനിയും എന്താണ് പ്രിയം ചെയ്ത് തരേണ്ടത്?

ചാരുദത്തൻ: ഇതിലുമധികം പ്രിയമായത് വല്ലതുമുണ്ടോ?
ചാരിത്രശുദ്ധി കൈവന്നു. കാൽക്കൽ വീണ ശത്രു ശകാരനേയും വെറുതെ വിട്ടു. എല്ലാമൂലദോഷങ്ങൾക്കും കാരണമായ പാലകനെ ഇല്ലാതാക്കി സുഹൃത്ത് ആര്യകൻ രാജ്യം ഭരിക്കുന്നു. പ്രിയവസന്തസേനയെ വീണ്ടും എനിക്ക് ലഭിച്ചു. രാജാവിന്റെ സുഹൃത്തായ താങ്കൾ എന്റെ കൂടെ സുഹൃത്തായി. ഇനി ഇതിൽകൂടുതൽ എന്താണ് ഞാൻ ഈ സമയം അങ്ങയോട് ചോദിക്കുക? (ഇതിലധികം ഒന്നുമില്ല എന്നർത്ഥത്തിൽ)

ഭാഗ്യം, കിണറ്റിലെ തൊട്ടി പോലെ താഴേയ്ക്കും മുകളിലേയ്ക്കും മാറിമാറി സഞ്ചരിയ്ക്കുന്നു. പരസ്പരവിരോധികളായ കാര്യങ്ങൾ ചെയ്ത് ലോകത്തിന്റെ അവസ്ഥ മാറ്റി മറിയ്ക്കുന്നു. ചിലരെ ധനികരാക്കുന്നു. മറ്റ് ചിലരെ നിർധനരാക്കുന്നു. ചിലരെ അപമാനിതരാക്കുന്നു മറ്റുചിലരെ ബഹുമാന്യരാക്കുന്നു. ചിലർക്ക് നിറവ് നൽകുമ്പോൾ മറ്റുചിലരെ നിസ്സാരന്മാരാക്കുന്നു. ചിലരെ പൊക്കുന്നു മറ്റ് ചിലരെ താഴ്ത്തുന്നു.

എന്നാലും ആകട്ടെ,

(ഭരതവാക്യം)

പശുക്കൾ പാലുചുരത്തുന്നവരാകട്ടെ! ഭൂമി സർവ്വവിധ ഐശ്വര്യങ്ങളാൽ പരിപൂർണ്ണമാകട്ടെ! മേഘങ്ങൾ സമയത്ത് വർഷിയ്ക്കുന്നവയാകട്ടെ! കാറ്റ് സർവ്വർക്കും മനസ്സിനു ആനന്ദം നൽകിക്കൊണ്ട് വീശട്ടെ! ജനിച്ച എല്ലാപ്രാണികളും ദൈവീകമായ ആനന്ദം ലഭ്യമാകട്ടെ! സുഖം ഭവിയ്ക്കട്ടെ! സകലർക്കും പ്രിയമുള്ളവരായിരിക്കട്ടെ ബ്രാഹ്മണർ! സത്യമുള്ളവർക്ക് ഐശ്വര്യം ഉണ്ടാകട്ടെ! രാജാക്കന്മാർ, ശത്രുക്കളെ ജയിയ്ക്കുന്നവരും ധർമ്മപാരായണന്മാരുമായി ഭൂമിയെ പരിപാലനം ചെയ്തുകൊണ്ടിരിക്കട്ടെ!

(ഇത് പറഞ്ഞ് എല്ലാവരും പോകുന്നു)

തിരശ്ശീല

**ഇപ്രകാരം മൃച്ഛകടികത്തിലെ സംഹാരം എന്ന പത്താമങ്കം സമാപിച്ചു.**

# മൃച്ഛകടികം ഇവിടെ സമാപിക്കുന്നു.